ശ്രേണീശോണിതശോണിമാധരപുടീം
വീടീരസാസ്വാദിനീം
പാടീരാദിസുഗന്ധിചൂചുകതടീം
ശാടീകടീരസ്തനീ-
ഘോടീവൃന്ദസമാനധാടിയുയുധീം
ശ്രീ ഭദ്രകാളീം ഭജേ!

📖 വെറുമൊരു തമാശയെന്ന നിലയിൽ ദാരികാസുരന്റെ ശിരസു പിളർന്നിട്ട് അതിൽനിന്നുള്ള രക്തംകൊണ്ട് നിരന്തരം വീരപാനം നടത്തുകയാൽ ഉന്മത്തമായി ചെമന്നതായിത്തീർന്നതും സ്വാഭാവികമായി ചെമപ്പു നിറമുള്ളതും ആയ അധരപുടങ്ങളോടു കൂടിയവളും താംബൂല രസം ആസ്വദിച്ചുകൊണ്ടിരിക്കുന്നവളും കുങ്കുമം തുടങ്ങിയവ പൂശിയിട്ടുള്ളതിനാൽ സുഗ ന്ധമുള്ളതായിത്തീർന്ന മുലക്കണ്ണോടുകൂടിയവളും, കൂടാരം പോലെയുള്ള കുത്തുമുലകളോടു കൂടിയവളും, പെൺകുതിരക്കൂട്ടങ്ങളുടേതിനു തുല്യമായ ധാടിയോടുകൂടി യുദ്ധം ചെയ്യുന്ന വളും ആയ ശ്രീ ഭദ്രകാളിയെ ഞാൻ ഭജിക്കുന്നു.

ബാലാർക്കായുതകോടിഭാസുരകിരീ-
ടാമുക്തമുഗ്ധാളക-
ശ്രേണീനിന്ദിതവാസികാമരുസരോ-
ജാകാഞ്ചലോരുശ്രിയം
വീണവാദനകൗശലാശയശയ-
ശ്ര്യാനന്ദസന്ദായിനീ-
മംബാമംബുജലോചനാമനുദിനം
ശ്രീ ഭദ്രകാളീം ഭജേ!

📖 പതിനായിരം കോടി ബാലസൂര്യന്മാർ ഒന്നിച്ചുയരുന്ന മാതിരിയുള്ള പ്രകാശത്തോടു കൂടി ശോഭിക്കുന്നതാണ് ദേവി അണിഞ്ഞിരിക്കുന്ന കിരീടം. ആ കിരീടത്തിന്റെ വക്കിൽ നിന്ന് വെളിയിലേക്കു നീണ്ടുകിടക്കുന്ന അഴകുള്ള കുറുനിരകൾ, ദേവലോകക്കുളത്തിൽ വിരിഞ്ഞു നില്ക്കുന്ന അതീവ സൗരഭ്യമുള്ള താമരപ്പൂക്കളുടെ ഇതളുകളുടെ വക്കിൽ ചില പ്രത്യേക നിമിഷങ്ങളിൽ കാണാവുന്ന വർദ്ധിച്ച ശോഭയെ നിന്ദിച്ചുകളയുന്നു. വീണ വായിക്കുന്നതി നുള്ള സാമർത്ഥ്യത്തിന്റെ ഇരിപ്പിടമായ കൈകൊണ്ട് ലൗകികമായ ശ്രീയേയും ആദ്ധ്യാത്മിക മായ ആനന്ദത്തേയും സന്ദാനം ചെയ്തുകൊണ്ടിരിക്കുന്നവളാണ്. അങ്ങനെയുള്ള അമ്മയും താമരക്കണ്ണോടുകൂടിയവളും ആയ ശ്രീ ഭദ്രകാളിയെ ഞാൻ അനുദിനം ഭജിക്കുന്നു.

മാതങ്ഗ ശ്രുതിഭൂഷിണീം മധുധരീ-
വാണീസുധാമോഷിണീം
ഭ്രൂവിക്ഷേപകടാക്ഷവീക്ഷണ വിസർ-
ഗ്ഗക്ഷേമസംഹാരിണീം
മാതങ്ഗീം മഹിഷാസുരപ്രമഥിനീം
മാധുര്യധുര്യാകര-
ശ്രീകാരോത്തരപാണിപങ്കജപുടീം
ശ്രീഭദ്രകാളീം ഭജേ!

📖 മാതംഗ മഹർഷിക്ക് സ്വന്തമാക്കാൻ ഇടയായ അറിവിനെ സ്വന്തം ശ്രുതിക്ക് അലങ്കാരമാ ക്കിത്തീർത്തിരിക്കുന്നവളാണ് ദേവി. തേൻ നിറഞ്ഞു തുളുമ്പുന്ന വാക്കുകളോടുകൂടിയ വാഗ്ദേ വിയാണ് ഈ ദേവി. ആ വാക്കുകൾ അമൃതത്തെ അസത്യമാക്കിക്കളയുന്നു. പുരികക്കൊടി ഇളക്കുക, കടാക്ഷിക്കുക, വീക്ഷിക്കുക എന്നിവകൊണ്ടു പ്രപഞ്ചത്തിന്റെ സൃഷ്ടി, സ്ഥിതി, സംഹാരം എന്നീ ക്രിയകൾ ദേവി ചെയ്യുന്നു. അങ്ങനെയുള്ള ദേവി ഗിരിവർഗ്ഗ കന്യകയാണ്.

മഹിഷാസുരനെ വധിച്ചവളുമാണ്. മാധുര്യത്തിന്റെ ഭാരത്തിന് ഇരിപ്പിടമായിട്ടുള്ളതും ഐശ്വര്യത്തെ ഉണ്ടാക്കുന്നതും ഏറ്റവും ശ്രേഷ്ഠവുമായ കൈത്തലങ്ങളാകുന്ന പങ്കജപുടങ്ങളോടു കൂടിയവളാണ് ദേവി. അങ്ങനെയുള്ള ഭദ്രകാളിയെ ഞാൻ ഭജിക്കുന്നു.

മാതങ്ഗാനനബാഹുലേയജനനീം
 മാതങ്ഗസംഗാമിനീം
ചേതോഹാരിതനുച്ഛവിം ശഫരികാ-
 ചക്ഷുഷ്മതീമംബികാം
ജൃംഭത് പ്രൗഢനിസുംഭസുംഭമഥിനീ-
 മംഭോജഭൂപൂജിതാം
സമ്പത് സന്തതിദായിനീം ഹൃദി സദാ
 ശ്രീ ഭദ്രകാളീം ഭജേ

ആനയുടെ തലയുള്ള ഗണപതിക്കും അനേകം അമ്മമാരാൽ വളർത്തപ്പെട്ട സുബ്രഹ്മണ്യനും അമ്മയായിട്ടുള്ളവളും, ആനയെപ്പോലെ അലസമായി നടക്കുന്ന സ്വഭാവത്തോടു കൂടിയവളും, ഹൃദയഹാരിയായ ശരീരകാന്തിയുള്ളവളും, കരിമീനിനെപ്പോലെ ചടുലമായ കണ്ണുകളോടു കൂടിയവളും, വർദ്ധിച്ച അഹമ്മതിയോടുകൂടിയ നിസുംഭനെയും സുംഭനെയും വധിച്ചവളും താമരപ്പൂവിൽനിന്നും ജനിച്ച ബ്രഹ്മാവു പോലും പൂജിക്കുന്നവളും സമ്പത്തും സന്തതിയും ദാനം ചെയ്തുകൊണ്ടിരിക്കുന്നവളുമായ ശ്രീ ഭദ്രകാളിയെ ഹൃദയത്തിൽ സദാ ഞാൻ ഭജിക്കുന്നു.

ആനന്ദൈകതരങ്ഗിണീമമലഹൃ-
 ന്നാളീകഹംസീമണീം
പീനോത്തുങ്ഗഘനസ്തനാംഘനലസത്-
 പാടീരപങ്കോജ്ജ്വലാം
ക്ഷൗമാവീതനിതംബബിംബരശനാ-
 സ്യൂതക്വണത് കിങ്കിണീ-
മേണാംകാംബുജഭാസുരാസ്യനയനാം
 ശ്രീ ഭദ്രകാളീം ഭജേ!

ആനന്ദരസത്തിന്റെ തിരത്തള്ളലോടുകൂടിയ നദിയായിട്ടുള്ളവളും, യാതൊരു മാലിന്യവും തീണ്ടിയിട്ടില്ലാത്ത അന്തരംഗമാകുന്ന താമരയിൽ നിവസിക്കുന്ന രത്നസമാനമായ അരയന്നപ്പിടയായിട്ടുള്ളവളും, കട്ടിയായി ശോഭിക്കുന്ന ചന്ദനച്ചാർത്തുകൊണ്ട് ഉജ്ജ്വലമായിത്തീർന്നിട്ടുള്ളതും തടിച്ചതും ഉയർന്നതും ഭാരിച്ചതുമായ മുലത്തടങ്ങളോടുകൂടിയവളും പട്ടുവസ്ത്രം ചുറ്റിയിട്ട നിതംബ പ്രദേശത്ത് ശോഭിക്കുന്ന അരഞ്ഞാണിൽ കോർത്തിണക്കിയിട്ടുള്ള കിങ്കിണിയിൽനിന്നുണ്ടാകുന്ന ശബ്ദത്തോടുകൂടിയവളും, ചന്ദ്രനെപ്പോലെയുള്ള മുഖമുള്ളവളും, താമരയിതൾ പോലെയുള്ള കണ്ണുകളുള്ളവളുമായ ശ്രീ ഭദ്രകാളിയെ ഞാൻ ഭജിക്കുന്നു.

കാളാംഭോദകളായകോമളതനു-
 ച്ഛായാശിതീഭൂതിമത്-
സാംഖ്യാനാന്തരിതസ്തനാന്തരലസ-
 ന്മാലാകിലന്മൗക്തികാം
നാഭീകൂപസരോജ ലസ-
 ച്ഛാതോദരീശാപദീം
ദൂരീകുർവയി ദേവി, ഘോരദുരിതം
 ശ്രീഭദ്രകാളീം ഭജേ!

ദേവീ, നിന്റെ കോമളമായ ശരീരം കാർമേഘം പോലെ കറുത്തതാണ്. അങ്ങനെയുള്ള ശരീരം നീ വക്ഷസ്സിലണിഞ്ഞിരിക്കുന്ന മുത്തുമാലയുടെ വെളുപ്പിനു പശ്ചാത്തലമായ നിഴലായി ശോഭിക്കുന്നു. ആ മുത്തുമാലയാകട്ടെ അതിലിളകിയാടുന്നതും എണ്ണമറ്റതുമായ മുത്തുകൾ കൊണ്ട് നിന്റെ സ്തനങ്ങളുടെ ഇടയിലുള്ള പ്രദേശത്തെ നന്നായി മറച്ചിരിക്കുന്നു. ഈശാനിയുടെ (ദുർഗ്ഗയുടെ, ഈശ്വരന്റെ പത്നിയുടെ) പദവിയിൽ ഇരിക്കുന്ന നിന്റെ ഉദരത്തിന്റെ കൃശത്വം കണ്ടാൽ നിന്റെ തന്നെ പൊക്കിൾത്തടമാകുന്ന കുളത്തിൽ വിരിഞ്ഞു നില്ക്കുന്ന താമരയുടെ തണ്ടാണോ ആ ഉദരം എന്നു തോന്നിപ്പോകും. അത്തരത്തിലാണ് അത് ശോഭിക്കുന്നത്. അങ്ങനെയുള്ള ദേവീ, ജീവിതത്തിലെ ഘോരദുരിതങ്ങളെയൊക്കെ ദൂരീകരിക്കേണമേ! അങ്ങനെയുള്ള ഭദ്രകാളിയെ ഞാൻ ഭജിക്കുന്നു.

ആത്മീയസ്തനകുംഭകുംകുമരജഃ-
പങ്കാരുണാലംകൃത-
ശ്രീകണ്ഠൗരസഭൂരിഭൂതിമമരീ-
കോടീരഹീരായിതാം
വീണാപാണിസനന്ദനന്ദിതപദാ-
മേണീവിശാലേക്ഷണാം
വേണീഹ്രീണിതകാളമേഘപടലീം
ശ്രീഭദ്രകാളീം ഭജേ!

സ്വന്തം മുലത്തടത്തിൽ അണിഞ്ഞിരിക്കുന്ന കുങ്കുമക്കുറിക്കൂട്ട് പറ്റിപ്പിടിക്കുകയാൽ അരുണവർണ്ണംകൊണ്ട് അലങ്കൃതമായിത്തീർന്നിരിക്കുന്നു ശിവന്റെ വക്ഷസ്സ്. ആ വക്ഷസ്സിൽ നിർലോപം പൂശിയിരിക്കുന്ന ഭസ്മം മരണമില്ലാത്തവളായ നിന്റെ പിരിച്ചുവെച്ച മുടിക്കെട്ടിൽ അണിഞ്ഞിരിക്കുന്ന രത്നമാലയിൽ പറ്റിച്ചേർന്നിരിക്കുന്നു. നാരദൻ, സനന്ദൻ തുടങ്ങിയ മുനിമാർ എന്നും പൂജിക്കുന്ന പാദങ്ങളോടു കൂടിയാണ് നീ. മാൻപേടയുടേതുപോലെ നീണ്ടിടംപെട്ട കണ്ണുകളോടുകൂടിയവളാണു നീ. നിന്റെ മുടിയുടെ കറുപ്പ് കാർമേഘ സമൂഹങ്ങളെ നാണിപ്പിച്ചു കളയുന്നു. അങ്ങനെയുള്ള നിന്നെ ഞാൻ ഭജിക്കുന്നു.

ദേവീപാദപയോജപൂജനമിതി
ശ്രീഭദ്രകാള്യഷ്ടകം
രോഗൗഘാഘഘനാനിലായിതമിദം
പ്രാതഃപ്രഗേയം പഠൻ
ശ്രേയഃ ശ്രീശിവകീർത്തിസമ്പദമലം
സംപ്രാപ്യ സമ്പന്മയീം
ശ്രീദൈവീമനപായനീം ഗതിമയൻ
സോഽയം സുഖീ വർത്തതേ

ദേവിയുടെ പാദകമലങ്ങൾക്കുള്ള അർച്ചനയാണ് ഈ ഭദ്രകാള്യഷ്ടകം. രോഗങ്ങളുടെ പ്രവാഹം, പാപങ്ങൾ എന്നിവയാകുന്ന മേഘക്കൂട്ടങ്ങളെ അടിച്ച് പായിച്ച് കളയാനെത്തുന്ന കാറ്റാണിത്. ഇത് എന്നും പ്രഭാതത്തിൽ വായിച്ച് പഠിക്കുകയും നന്നായി പാടുകയും ചെയ്താൽ ശ്രേയസ്സ്, ശ്രീ, ശിവകീർത്തി, കളങ്കമില്ലാത്ത സമ്പത്ത് എന്നിവയുണ്ടാകും. മാത്രമല്ല സമ്പന്മയിയും നാശരഹിതയുമായ ശ്രീദേവിയിൽത്തന്നെ പരമഗതി പ്രാപിച്ച് അവൻ പരമമായ സുഖം അനുഭവിച്ചുകൊണ്ട് ജീവിക്കുകയും ചെയ്യും.

## ചിദംബരാഷ്ടകം

ബ്രഹ്മമുഖാമരവന്ദിതലിങ്ഗം
ജന്മജരാമരണാന്തകലിങ്ഗം
കർമ്മനിവാരണ കൗശലലിങ്ഗം
തൻമൃദു പാതു ചിദംബരലിങ്ഗം

ബ്രഹ്മാവ് ആദിയായുള്ള ദേവന്മാരാൽ വന്ദിക്കപ്പെടുന്ന ലിംഗം. ജന്മം, വാർദ്ധക്യം, മരണം എന്നിവയ്ക്കെല്ലാം കാലനായിരിക്കുന്ന ലിംഗം കർമ്മങ്ങൾക്കെല്ലാം നിവാരണുണ്ടാക്കി കുശലത കൈവരുത്തുന്ന ലിംഗം. അങ്ങനെയുള്ളതും ചിദംബരത്തിലുള്ളതുമായ ലിംഗം മൃദുവായി നമ്മെ രക്ഷിക്കുമാറാക്കണേ.

കല്പകമൂലപ്രതിഷ്ഠിതലിങ്ഗം
ദർപ്പകനാശയുധിഷ്ഠിരലിങ്ഗം
കുപ്രകൃതിപ്രകരാന്തകലിങ്ഗം
തന്മൃദു പാതു ചിദംബരലിങ്ഗം

കല്പവൃക്ഷത്തിന്റെ ചുവട്ടിൽ പ്രതിഷ്ഠിച്ചിരിക്കുന്ന ലിംഗം അഥവാ കല്പക വൃക്ഷത്തിന്റെ വേരായി ഉറച്ചുനിൽക്കുന്ന ലിംഗം അഥവാ സങ്കൽപ്പങ്ങൾക്കെല്ലാം മൂലകാരണമായിരിക്കുന്ന ലിംഗം കാമനെ നശിപ്പിക്കുന്നതിനു വേണ്ടിയുള്ള യുദ്ധത്തിൽ അചഞ്ചലനായി നില്ക്കുന്ന ലിംഗം. അഥവാ കാമഗർവ്വത്തോടുള്ള സമരത്തിൽ ഉറച്ചു നിൽക്കുന്ന സ്വഭാവത്തോടുകൂടിയ ലിംഗം. ദുഷ്ടപ്രകൃതികളായ അസുരന്മാരുടെ കൂട്ടത്തിന് അന്തകനായുള്ള ലിംഗം അഥവാ വഴി തെറ്റിയ സ്വഭാവങ്ങളെയെല്ലാം നശിപ്പിക്കുന്ന സ്വഭാവത്തോടുകൂടിയ ലിംഗം. ഇത്തരത്തിലുള്ളതും ചിദംബരത്തിലുള്ളതുമായ ലിംഗം അഥവാ അത്തരത്തിലുള്ള ചിദംബര സ്വരൂപിയായ ലിംഗം മൃദുവായി നമ്മെ കാത്തുരക്ഷിക്കണേ.

സ്കന്ദഗണേശ്വര കല്പിതലിങ്ഗം
കിന്നര ചാരണഗായകലിങ്ഗം
പന്നഗഭൂഷണ പാവനലിങ്ഗം
തൻമൃദു പാതു ചിദംബരലിങ്ഗം

സ്കന്ദകൻ, ഗണേശൻ എന്നിവരാൽ കല്പിതമായ ലിംഗം (സുബ്രഹ്മണ്യൻ, ഗണപതി എന്നിവർ സദാ ധ്യാനവിഷയമാക്കിയിരിക്കുന്ന ലിംഗം) കിന്നരന്മാർ, ചാരണന്മാർ എന്നിവർ പാടി സ്തുതിക്കുന്ന ലിംഗം പന്നഗങ്ങളെ ഭൂഷണമാക്കിക്കൊണ്ടു വർത്തിക്കുന്ന പാവനമായ ലിംഗം (പാമ്പുകളെ ആഭരണമാക്കിക്കൊണ്ടു വർത്തിക്കുന്ന പരിപാവനമായ ലിംഗം). അങ്ങനെയുള്ളതും ചിദംബരത്തിലുള്ളതുമായ ലിംഗം മൃദുവായി നമ്മെ രക്ഷിക്കുമാറാക്കണേ.

സാംബസദാശിവശങ്കരലിങ്ഗം
കാമ്യവരപ്രദകോമള ലിങ്ഗം
സാമ്യവിഹീനസുമാനസലിങ്ഗം
തൻമൃദുപാതു ചിദംബരലിങ്ഗം

അംബയോടൊപ്പം വർത്തിക്കുന്നവനും സദാശിവനും, ശം (സുഖം) ഉണ്ടാക്കുന്നവനും ആയ ലിംഗം. കാമ്യമായ വരങ്ങളെല്ലാം പ്രദാനം ചെയ്യുന്ന കോമളാകൃതിയായ ലിംഗം, സാമ്യവിഹീനമായ സുമനസ്സാകുന്ന ലിംഗം. അങ്ങനെയുള്ളതും ചിദംബരത്തിലുള്ളതുമായ ലിംഗം മൃദുവായി നമ്മെ രക്ഷിക്കുമാറാക്കണേ.

കലിമലകാനനപാവകലിങ്ഗം
സലിലതരംഗവിഭൂഷണലിങ്ഗം

പലിതപതംഗപ്രദീപകലിങ്ഗം
തൻമൃദുപാതു ചിദംബരലിങ്ഗം

കലിമലമാകുന്ന കാനനത്തിനു പാവകനായിട്ടുള്ള ലിംഗം. സലിലതരംഗമാകുന്ന വിഭൂഷണത്തോടു കൂടിയ ലിംഗം. പലിതമായ പതംഗന് പ്രദീപകമായിരിക്കുന്ന ലിംഗം. അങ്ങനെയുള്ളതും ചിദംബരത്തിലുള്ളതുമായ ലിംഗം മൃദുവായി നമ്മെ രക്ഷിക്കണേ.

അഷ്ടതനുപ്രതിഭാസുരലിങ്ഗം
വിഷ്ടപനാഥ വികസ്വരലിങ്ഗം
ശിഷ്ടജനാവനശീലിതലിങ്ഗം
തൻമൃദുപാതു ചിദംബരലിങ്ഗം

അഷ്ടതനുക്കളോടുകൂടി പ്രതിഭാസുരമായിരിക്കുന്ന ലിംഗം. ലോകത്തിനു മുഴുവൻ നാഥനായിരിക്കുന്നവന്റെ സദാ വൃദ്ധി പ്രാപിച്ചുകൊണ്ടിരിക്കുന്ന ലിംഗം. ശിഷ്ടജനങ്ങളെ അവനം ചെയ്യുന്നത് ശീലിതമായ ലിംഗം. അങ്ങനെയുള്ള ചിദംബര ലിംഗം സൗമ്യമായി നമ്മെ രക്ഷിക്കണേ.

അന്തകമർദ്ദനബന്ധുരലിങ്ഗം
കൃന്തിത കാമകളേബരലിങ്ഗം
ജന്തുഹൃദിസ്ഥിത ജീവകലിങ്ഗം
തൻമൃദുപാതു ചിദംബരലിങ്ഗം

അന്തകനെ മർദ്ദനം ചെയ്തുകൊണ്ടിരിക്കവേതന്നെ ബന്ധുരമായിരിക്കുന്ന ലിങ്ഗം. കാമന്റെ കളേബരത്തെ കൃന്തിതമാക്കിക്കളഞ്ഞ ലിംഗം. ജന്തുക്കളുടെ ഹൃദയത്തിൽ സ്ഥിതി ചെയ്യുന്ന ജീവചേതനമായിരിക്കുന്ന ലിംഗം. ഇങ്ങനെയുള്ള ചിദംബര ലിംഗം സൗമ്യമായി നമ്മെ കാത്തു രക്ഷിക്കണേ.

പുഷ്ടധിയസ്സുചിദംബരലിങ്ഗം
ദൃഷ്ടമിദം മനസാനു പഠന്തി
അഷ്ടകമേതദവാങ്മനസീയം
അഷ്ടതനും പ്രതി യാന്തി നരാസ്തേ

പുഷ്ഠമായ ധീയുള്ളവർ, അത്യുദാത്തമായ ഈ ചിദംബരലിംഗം, ഇത്തരത്തിൽ കണ്ടുകൊണ്ട്, ഈ അഷ്ടകം മനസ്സുകൊണ്ട് വീണ്ടും വീണ്ടും വായിച്ച് പഠിക്കുന്നു. അങ്ങനെയുള്ള മനുഷ്യർ വാക്കിനും മനസ്സിനും ഗോചരമല്ലാത്ത, അഷ്ടതനുവിൽ എത്തിച്ചേരുന്നു. (ശിവനിൽ സായൂജ്യം പ്രാപിക്കുന്നു.)

## ദേവീസ്തവം

തിരുമേനി നിന്നവയവങ്ങളൂഴിന്നു മുൻ
മൊഴിയുന്നതെന്നി മുനികൾക്കുമെന്നംബികേ!
കഴിവില്ലയൊന്നുമതുകൊണ്ടെനിക്കിന്നു നിൻ
മൊഴി വന്നു മൗനനിലയായ് മുഴങ്ങുന്നിതാ!

എന്റെ അമ്മേ, നിന്റെ അവയവങ്ങളാകുന്ന വാക്കുകളാൽ നിന്നെത്തന്നെ സ്തുതിച്ചുകൊണ്ടും പറഞ്ഞുകൊണ്ടുമിരിക്കുവാനല്ലാതെ മുനികൾക്കുപോലും ഒന്നിനും കഴിയുകയില്ല. അതുകൊണ്ട് നിന്റെ മാഹാത്മ്യത്തെക്കുറിക്കുന്നതും നിന്റെ അവയവമായിരിക്കുന്നതുമായ വാക്കുകൾ വന്നു മൗനത്തിന്റെ നില പ്രാപിച്ചിട്ട്, എന്നിലാകെ മുഴങ്ങുന്നു.

ഇതുകൊണ്ടുകണ്ടതിലൊരുത്തി നീയെന്നുമീ-
മതിമണ്ഢലത്തൊടു മറുത്തു മറ്റൊന്നിലും
കുതികൊണ്ടു ചാടി വലയാതെകണ്ടങ്ങു നിൻ-
പദതാരടുത്തു പദമൂന്നി പൊന്നിൻകനി!

ഇപ്രകാരം ശബ്ദാത്മികമായ നീ മൗന നിലയിൽ എങ്ങും മുഴങ്ങിനില്ക്കുന്നതിനാൽ അറിവിന്ന് വിഷയമായിത്തീരുന്ന ദൃശ്യമായ സകലതിലും എന്നും സത്യമായിരിക്കുന്നതു നീ ഒരുത്തി മാത്രമാണ്. വിവേകം നശിച്ച് എടുത്തുചാടി വലഞ്ഞുപോകാതിരിക്കത്തക്കവണ്ണം അപ്രാപ്യമായ അകലത്തിൽ വർത്തിക്കുന്നവളെന്നു കരുതിപ്പോരുന്ന നിന്റെ പാദപത്മത്തിന ടുത്ത് ഞാൻ ചുവടുറപ്പിച്ചിരിക്കുന്നു.

കണികാണുമിക്കനകമോടു കാർവേണി മൺ-
പണി, കാനൽനീരു നികരെന്നു പാടുന്നിതാ
പിണിയാറുമാറു പിരിയാതെ പോണുന്ന നിൻ-
മണിമേനി തന്നിലണയുന്നതിന്നൂതു നീ.

കണികാണുന്നതിന് ഉത്തമമെന്നു കരുതിപ്പോരുന്ന കനകവും, അതുപോലെതന്നെ കാണാനഴകുള്ള കാമിനിയും വെറും മണ്ണിന്റെ വ്യത്യസ്ത രൂപങ്ങൾ മാത്രമാണെന്നും, അതിന്റെ പ്രലോഭനീയത കാനൽ ജലംകൊണ്ടു ദാഹം ശമിപ്പിക്കാൻ ശ്രമിക്കുന്നവന്റേതു മാതിരിയാ ണെന്നും അറിവുള്ളവൻ പാടുന്നു. ഇവയുടെ ബാധകൊണ്ടുണ്ടാകുന്ന പീഡ തണുത്തുപോ കത്തക്കവണ്ണം എന്നിൽനിന്നു വേറല്ലാതിരുന്നുകൊണ്ട് കാത്തുരക്ഷിക്കുന്ന നിന്റെ രത്നസ മാനമായ തളിർമേനിയിൽ വന്നണഞ്ഞ് ഒന്നായിത്തീരത്തക്കവണ്ണം മൗന നിലയിൽ മുഴങ്ങുന്ന നിന്റെ ശബ്ദം ഊതിത്തരിക.

ധുനി ചൂടുമയ്യനു തുണയ്ക്കു തോന്നുന്ന നീ
മുനി മൗലിതന്നിലെഴുനള്ളി മൂളുന്നതും
പനിയുണ്ടിടം കൃമി തുടങ്ങി മറ്റൊക്കെ നി-
ന്നിനമെന്നതും നിലയിലൂതിനിന്നീടു നീ.

നദിയെ (ഗംഗയെ) തലയിൽ ധരിച്ചിരിക്കുന്ന സമാദരണീയന് വാമഭാഗമായിരുന്നതുകൊണ്ട് നിത്യവും തുണയായിരിക്കുന്ന നീ, മുനിമാരുടെ മേധയിൽ ചിന്മയിയെന്ന നിലയിൽ ജ്ഞാന മായി കടന്നിരുന്ന് വാക്കുകളൊക്കെ മൗനമായിപ്പോകുന്ന നിലയിൽ ഒരു മുഴക്കം മാത്രമായി മൂളുന്നതും മഞ്ഞിനുള്ളിൽ മഞ്ഞിനെത്തന്നെ ആഹാരമാക്കിക്കൊണ്ടെന്നപോലെ ജീവിക്കുന്ന നിസ്സാര ജീവികൾ മുതൽ മനുഷ്യനായ ഞാൻവരെയുള്ള എല്ലാ ജീവജാലങ്ങളേയും ഒരേ നിലയിലാക്കി ദർശിച്ചുകൊണ്ടിരിക്കത്തക്കവണ്ണം മൗനത്തിന്റെ മുഴക്കം മാത്രമായ നിന്റെ രഹ സ്യത്തെ എന്നിലേക്കു നിരന്തരം ഊതിക്കൊണ്ടിരിക്കുക.

ഇടയില്ലെനിക്കിടയിലിന്നു കാണുന്നൊരി-
പ്പൊടികൊണ്ടു മൂടുമുടലിന്നു പൊന്നംബികേ!
തടവില്ലയൊന്നുമതുകൊണ്ടെനിക്കിന്നു നി-
ന്നുടലൊന്നു തന്നിനിയുമൂതു മാണിക്യമേ!

അമ്മേ, എനിക്കും നിനക്കും ഇടയിൽ നമ്മൾ തമ്മിലുള്ള ഏകീഭാവത്തിന്നു തടസ്സമായി (താല്ക്കാലികമായി) ഇപ്പോൾ കാണപ്പെടുന്ന വെറും മണ്ണുകൊണ്ടു മാത്രം നിറഞ്ഞിരിക്കുന്ന എന്റെ ശരീരത്തിന് സ്വന്തമായ നിലനിൽപ്പില്ല. മാണിക്യം തന്നെയായിരിക്കുന്ന അമ്മേ, അക്കാ രണത്താൽ, വാസ്തവത്തിൽ ഒരു തടസ്സവുമില്ല. സ്വന്തം ശരീരമില്ലാത്ത എനിക്ക് ഇപ്പോൾ തന്നെ, നിന്റെ ശരീരംതന്നെ തന്നു നമ്മൾ രണ്ടുപേരും ഒരു ശരീരമുള്ളവരായിത്തീരാൻ. മൗന രൂപത്തിലുള്ള നിന്റെ രഹസ്യത്തിന്റെ മുഴക്കം നിറുത്താതെ ഊതിത്തരിക.

കമരും ചെവിക്കുമതുമല്ല കണ്ണിന്നുതൊ-
ട്ടമരുന്നതിന്നുമൊരു മൗലിയെന്നല്ല നീ,
അമരം തുഴഞ്ഞതിലിരുന്നുയർന്നങ്ങുവ-
ന്നമരുന്നതിന്നരുളു മാമതൂതിന്നിയും

ശ്രവണേന്ദ്രിയത്തിനും ചക്ഷുരിന്ദ്രിയത്തിനും ത്വക്കിനും ഏറ്റവും മുകളിലിരിക്കുന്ന ഒരൊറ്റ ശിരസ്സായിരിക്കുക മാത്രമല്ല നീ ചെയ്യുന്നത്. ജീവിതയാനത്തെ ഏറ്റവും പിന്നിലിരുന്നുകൊണ്ടു നിയന്ത്രിച്ചു മുന്നോട്ടു കൊണ്ടുപോയി. ആ തുഴച്ചിലിൽ അഥവാ യാനത്തിൽനിന്നു രക്ഷപ്പെട്ട് നിന്നിൽ അമർന്ന് ഒന്നായിത്തീരുന്നതിന് അനുഗ്രഹിക്കുന്നവളും നീയാണ്, അതിന് നീ അനുഗ്രഹിക്കുക. എനിക്ക് ആ രഹസ്യമായ മൗനത്തിന്റെ മുഴക്കം ഇനിയും നിറുത്താതെ ഊതിത്തരിക.

ഇനി നിന്റെ മൗലിയിലെഴുന്നിടും പൂനിലാ-
വിനുമങ്ങുനിന്നു വിളയുന്ന വെണ്ണീറിനും
കനലിന്നു നീരിനു മണത്തിനെന്നല്ല നി-
ന്നിനമിങ്ങു കണ്ടതിനൊക്കെയും കൈതൊഴാം.

നിന്റെ ശിരസ്സിൽ തെളിഞ്ഞു കാണുന്ന ചന്ദ്രനിൽനിന്നുതിരുന്ന പൂനിലാവിനും, സ്വയം വിളയുന്ന സ്വഭാവമുള്ളതും നിന്റെ ദേഹത്തിൽ പൂശിയിരിക്കുന്നതുമായ ഭസ്മത്തിനും (വിഭൂതിക്കും) ആ വിഭൂതി വിളയുന്നതിന്റെ ഒരു മുഖം മാത്രമായിരിക്കുന്ന അഗ്നിക്കും ജലത്തിനും മണം എന്ന ഗുണമുള്ള പൃഥ്വിക്കും എന്നു മാത്രമല്ല നീ ഓരോ ഇനമായി ഉരുത്തിരിഞ്ഞതിന്റെ ഫലമായി ഇവിടെ ദൃശ്യമായിത്തീർന്നിരിക്കുന്ന സകലതിനും ഞാൻ കൈതൊഴുന്നു.

തൊഴുമെന്നെയങ്ങു വിളിയിങ്ങുനിന്നാഴിയിൽ
തുഴയുന്നെനിക്കു തുണയില്ല നീയെന്നിയേ;
അഴലിങ്കലിട്ട മെഴുകല്ല, നെയ്യെന്മനം
കുഴയുന്നിതങ്ങു കുഴലൂതു കാർകൊണ്ടലേ!

തൊഴുതുകൊണ്ടു നില്ക്കുന്ന എന്നെ അങ്ങോട്ടുവിളിച്ചു നീയുമായുള്ള ഏകീഭാവം വാസ്തവമാക്കിത്തീർക്കുക. എനിക്ക് ഈ ജീവിതം ദുഃഖസാരമാണെന്നും അതിൽ കിടന്നുഴലുകയാണെന്നും തോന്നിപ്പോകുന്നു. എന്റെ മനസ്സ് തീയിൽ ഉരുകിയൊലിക്കുന്ന മെഴുകല്ല. അതു നിന്നിൽ അർപ്പിക്കപ്പെട്ടു സ്വയം എരിഞ്ഞടങ്ങുന്ന നെയ്യാണ്. ദുഃഖമാകുന്ന അഗ്നിയെ മഴ പെയ്യിച്ചു ശമിപ്പിക്കാൻ കഴിവുള്ള കാർമേഘമായിരിക്കുന്നവളേ, നീയുമായുള്ള ഏകത വാസ്തവമാക്കിത്തീർക്കുന്നതിന് ഉപകരിക്കുന്ന ജ്ഞാന രഹസ്യത്തിന്റെ മൗനമായ മുഴക്കം ഒരു കുഴലൂത്താക്കിത്തീർത്ത് ഊതിത്തരിക.

അല പൊങ്ങിവന്നു നുരതള്ളിയുള്ളാഴി നി-
ന്നലയുന്നു പെൺകുതിരയല്ലി മല്ലിന്നു നീ;
നില പെറ്റു നിന്നിതു നുറുക്കി നീരാടു, നീ-
രലയുന്നതില്ല, തണലെന്നറിഞ്ഞതു നീ

അലകൾ പൊങ്ങി വന്ന്, പതഞ്ഞു നുര തള്ളിവരുന്ന സംസാരക്കടൽ ഘോരരൂപം പൂണ്ടു നിന്ന് അലയുന്നു. അതിനെ നേരിടുന്നതിനു കെല്പുള്ളത് പെൺകുതിരയായ നീയാണല്ലോ. അലകളേയും അതിലെ നുരകളേയും ഒക്കെ നുറുക്കി നശിപ്പിച്ചു കളഞ്ഞിട്ട്, അതൊക്കെ വെറും നീരു മാത്രമാണെന്നറിഞ്ഞതുകൊണ്ട് അതിൽ നീരാടുക. അലച്ചിലുള്ളതു നീരിനല്ല, അലകൾക്കാണ്. അലകൾക്കെല്ലാം താങ്ങായിരിക്കുന്നതാണ് നീര്. ആ നീരിനെ സത്യമായി അറിഞ്ഞ് അതിനെ തണലാക്കിക്കൊണ്ട് അലയേയും നീരിനേയും സംബന്ധിക്കുന്ന ഈ തത്വം അറിഞ്ഞുകൊണ്ട്, നീ മൗനത്തിന്റെ മുഴക്കത്തെ കുഴലൂത്താക്കിത്തീർക്കുക.

ഇതു പഥ്യവൃത്ത, മിടരില്ല പാടുന്നവർ
ക്കിതിനിന്നു നിന്നടിയെടുത്തു തന്നീടു നീ.

ഇതു പഥ്യാവക്ത്രം എന്ന വൃത്തത്തിൽ രചിച്ചിട്ടുള്ളതാണ്. ഇതിലെ വൃത്തം (ചരിത്രം) ഏവർക്കും പഥ്യവുമാണ്. ഈ സ്തവം അതിന്റെ ആന്തരാർത്ഥം കണ്ടെത്തി പാടുന്നവർക്ക് ജീവിതത്തിൽ ദുഃഖം ഉണ്ടായിരിക്കുകയില്ല. അങ്ങനെയുള്ള അനുഗ്രഹം ഉണ്ടാകുന്നതിന് ഇന്ന് നിന്റെ പാദങ്ങൾ നമിക്കുന്നു.

## ബ്രഹ്മവിദ്യാപഞ്ചകം

നിത്യാനിത്യവിവേകതോ ഹി നിതരാം
നിർവേദമാപദ്യ സദ്-
വിദ്വാനത്ര ശമാദിഷട്കലസിതഃ
സ്യാന്മുക്തികാമോ ഭുവി;
പശ്ചാദ് ബ്രഹ്മവിദുത്തരം പ്രണതിസേ-
വാദ്യൈഃ പ്രസന്നം ഗുരും
പൃച്ഛേത്കോƒ ഹമിദം കുതോ ജഗദിതി
സ്വാമിൻ! വദ ത്വം പ്രഭോ!

ഈ ലോകത്ത് സത്യമുണ്ടെന്നറിഞ്ഞ് തിരയുന്നയാൾ ആദ്യമായി നിത്യമേത് അനിത്യമേത് എന്ന് വിചാരം ചെയ്തറിയണം. ഇക്കാണുന്നതും കേൾക്കുന്നതുമെല്ലാം അസത്യമാണെന്നറിഞ്ഞ് അവയിൽ വിരക്തി സമ്പാദിക്കണം. ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം എന്നീ ആറു സാധനങ്ങളും നല്ലപോലെ അഭ്യസിക്കണം. അങ്ങനെ ഈ കർമ്മഭൂമിയിൽവച്ചുതന്നെ മോക്ഷകാമനായി ഭവിക്കണം. എന്നിട്ട് ബ്രഹ്മസ്വരൂപം സാക്ഷാത്കരിച്ച് അനുഭവിക്കുന്ന സ്ഥിതപ്രജ്ഞനായ ഗുരുവിനെ സമീപിക്കണം. അദ്ദേഹത്തെ പ്രണമിച്ചുപചരിച്ചു പ്രസന്നനാക്കിത്തീർക്കണം. ഗുരു പ്രസന്നനായാൽ ഞാൻ ഈ പ്രപഞ്ചം എവിടെ നിന്നുണ്ടായി? എന്നീ രണ്ടു ചോദ്യങ്ങളും ചോദിച്ചിട്ട് പ്രഭോ, ഈ സംശയങ്ങൾ തീർത്തു തന്നാലും എന്നപേക്ഷിക്കുന്നു.

ത്വം ഹി ബ്രഹ്മ ന ചേന്ദ്രിയാണി ന മനോ
ബുദ്ധിർനചിത്തം വപുഃ
പ്രാണാഹങ്കൃതയോ f ന്യദപ്യസദവി
ദ്യാകല്പിതം സ്വാത്മനി
സർവം ദൃശ്യതയാ ജഡം ജഗദിദം
ത്വത്തഃ പരം നാന്യതോ
ജാതം ന സ്വത ഏവ ഭാതി മൃഗതൃ
ഷ്ണാഭം ദരീദൃശ്യതാം.

അല്ലയോ ശിഷ്യാ നീ ബ്രഹ്മം തന്നെയാണ്. നീ ഇക്കാണുന്ന ഇന്ദ്രിയങ്ങളല്ല. ഈ മനസ്സും ബുദ്ധിയും നീയല്ല. ചിത്തവും ശരീരവും നീയല്ല. ഇവയെക്കൂടാതെ പ്രാണൻ, അഹങ്കാരം തുടങ്ങിയ വേറെ പലതും കാണപ്പെടുന്നുണ്ടല്ലോ; അവയെല്ലാം നിന്റെ സ്വരൂപമായ ആത്മാവിൽ അവിദ്യാകല്പിതങ്ങളായ കാഴ്ചകൾ മാത്രമാണ്. ദൃശ്യമായതുകൊണ്ടുതന്നെ അതായത് കാണപ്പെടുന്ന വസ്തുവായതുകൊണ്ടുതന്നെ ഇക്കാണുന്ന എല്ലാ ജഗത്തും ജഡമാണ്. നിന്നിൽനിന്നും അന്യമായ മറ്റൊന്നിൽനിന്നും ഉണ്ടായതല്ല ഇത്. ഇതിനു സ്വന്തമായി പ്രകാശിക്കാനുള്ള കഴിവു തന്നെയില്ല. ഇത് നിന്നിൽ മരുഭൂമിയിലെ കാനൽജലംപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്നതാണെന്ന് ചിന്തിച്ചറിയൂ.

വ്യാപ്തം യേന ചരാചരം ഘടശരാ
വാദീവ മൃത്സത്തയാ
യസ്യാന്തഃസ്ഫുരിതം യദാത്മകമിദം
ജാതം യതോ വർത്തതേ;
യസ്മിൻ യത്പ്രളയേ f സദ്ഘനമജം
സർവ്വം യദന്വേതി തത്
സത്യം വിദ്ധ്യമൃതായ നിർമ്മലധിയോ
യസ്മൈ നമസ്കുർവതേ.

മണ്ണ് പാത്രങ്ങളിൽ എങ്ങനെയോ അതുപോലെ സകല ചരാചരങ്ങളിലും അകവും പുറവും ഏതൊന്നു വ്യാപിച്ചിരിക്കുന്നുവോ അതാണു സത്യം. ഈ ജഗത്ത് പ്രകാശിച്ചുകൊണ്ടിരിക്കുന്നത് ആ സത്യത്തിനുള്ളിലാണ് എന്നല്ല ജഗത്ത് അതിൽനിന്ന് ലേശംപോലും ഭിന്നിക്കാതെയാണ് ഉണ്ടായിക്കാണപ്പെടുന്നത്. അതുള്ളതുകൊണ്ടാണ് ജഗത്ത് തുടർന്നു നിലനിൽക്കുന്നത്. ജഗത്തു മുഴുവൻ അതിൽ ലയിച്ചുചേർന്നാലും ആ സത്യം ഘനീഭവിച്ച ഉണ്മയായി ജനന മരണങ്ങളറ്റതായി ബാക്കി നിൽക്കും. ഇക്കാണുന്ന സകലതിനേയും അത് ഒരിക്കലും വിട്ടുപോകാതെ പിൻതുടരുന്നു. ചിത്തശുദ്ധിയുള്ളവർ അമൃതമായ അതിനെക്കണ്ട് സദാ പ്രണമിക്കുന്നു. അതിനെ നീയും സത്യമെന്നറിയൂ.

സൃഷ്ട്വേദം പ്രകൃതേരനുപ്രവിശതീ
യേയ. യയാ ധാര്യതേ
പ്രാണീതി പ്രവിവിക്തഭൂഗ്ബഹിരഹം
പ്രാജ്ഞസ്സുഷുപ്തൗ യതഃ
യസ്യാമാത്മകലാ സ്ഫുരത്യഹമിതി
പ്രത്യന്തരങ്ഗം ജനൈർ
യസ്യൈ സ്വസ്തി സമർത്ഥ്യതേ പ്രതിപദാ
പൂർണ്ണാ ശൃണു ത്വം ഹി സാ

ബ്രഹ്മശക്തിയാണ് ഈ ജഗത്ത് സ്വകർമ്മാനുസരണം സൃഷ്ടിക്കുന്നത്. സൃഷ്ടിച്ചിട്ട് ശക്തി ഈ ജഗത്തിൽ സർവ്വത്ര കടന്നു നിൽക്കുന്നു. അങ്ങനെ ഈ ജഗത്തിനെ ശക്തി സദാ നിലനിറുത്തിക്കൊണ്ടു പോകുന്നു. സ്വപ്നവേളയിൽ ഏകാന്തമായി ആത്മാവിനെക്കൊണ്ട് സ്വവാസനാ നിർമ്മിതമായ ലോകത്തെ അനുഭവിപ്പിക്കുന്നത് ഈ ശക്തിയാണ്. ജാഗ്രത്തിൽ ആത്മാവിനെ ഞാൻ കർത്താവാണ്, ഭോക്താവാണ് എന്നു ഭ്രമിപ്പിക്കുന്നതും ഈ ശക്തിതന്നെ. ഗാഢനിദ്രയിൽ ഇരുണ്ട ഒരാവരണം പുതപ്പിച്ച് ആത്മാവിനെ പ്രാജ്ഞനാക്കി തീർക്കുന്നതും ഈ ശക്തിതന്നെ. ഓരോ ഹൃദയതലത്തിലും ഞാൻ, ഞാൻ എന്നിങ്ങനെ ആത്മാംശം പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നതും ഈ ശക്തിയിൽത്തന്നെ. എല്ലാ ജനങ്ങളും എപ്പോഴും മംഗളം നേരുന്നതും ഈ ശക്തിക്കുവേണ്ടിത്തന്നെ. ഇവൾ ഓരോ കാൽവെയ്പിലും പരിപൂർണ്ണയാണ്. അങ്ങനെയുള്ള ശക്തി നീ തന്നെയാണ്. അല്ലയോ ശിഷ്യാ കേട്ടാലും.

പ്രജ്ഞാനം ത്വഹമസ്മി തത്ത്വമസി തദ്
ബ്രഹ്മായമാത്മേതി സം-
ഗായൻ വിപ്രചര പ്രശാന്തമനസാ
ത്വം ബ്രഹ്മബോധോദയാത്
പ്രാരബ്ധം ക്വ നു സഞ്ചിതം തവ കിമാ-
ഗാമി ക്വ കർമ്മാപ്യസത്
ത്വന്മദ്ധ്യസ്തമതോ f ഖിലം ത്വമസി സ-
ച്ചിന്മാത്രമേകം വിഭൂ.

അല്ലയോ ശിഷ്യാ നീ ബ്രഹ്മത്തെ പ്രത്യക്ഷമായി സാക്ഷാത്ക്കരിക്കൂ. എന്നിട്ട് ഞാൻ പ്രജ്ഞാനമാണ് എന്നറിയൂ. നീ ബ്രഹ്മമാണ് എന്നറിയൂ. ഈ ആത്മാവ് ആ ബ്രഹ്മമാണ് എന്നും ബോധിക്കൂ. ഈ അതുഭ്തകരമായ സാക്ഷാത്ക്കാരാനുഭവം നിരന്തരം ഹൃദയതലത്തിൽ ഗാനം ചെയ്തുകൊണ്ട് ഭേദചിന്തകളും രാഗദ്വേഷങ്ങളും അടങ്ങി പ്രശാന്താന്തഃ കരണനായി ജീവിതയാത്ര തുടരൂ. ഇത്രയുമായാൽ പ്രാരാബ്ധ കർമ്മമൊന്നും നിന്നെ ബാധിക്കുന്നതല്ല. സഞ്ചിതകർമ്മം പാടെ ഭസ്മമായിത്തീരുന്നതാണ്. ഭാവിയിലുണ്ടാകുന്ന ആഗാമി കർമ്മം അടുക്കുക പോലുമില്ല. അല്ലയോ ശിഷ്യാ കർമ്മം തന്നെ ഇല്ലാത്തതാണ്. ഈ കർമ്മമെല്ലാം നിന്നിലില്ലാതിരിക്ക വെറുതെ ഉണ്ടെന്നാരോപിക്കപ്പെട്ടിരിക്കുകയാണ്. അതുകൊണ്ട് നീ കേവലം ബോധലംഘനമായ ഉണ്മ മാത്രമാണെന്നറിയൂ. നീ രണ്ടില്ലാത്ത അദ്വയവസ്തുവാണ്. നീ തന്നെയാണ് സൃഷ്ടിസ്ഥിതി പ്രളയങ്ങൾക്കെല്ലാം ഏകാശ്രയമായ ഈശ്വരൻ.

## ചിജ്ജഡചിന്തനം

ഒരു കോടി ദിവാകരരൊത്തുയരും-
പടി പാരൊടു നീരനലാദികളും
കെടുമാറു കിളർന്നുവരുന്നൊരു നിൻ-
വടിവെന്നുമിരുന്നു വിളങ്ങിടണം.

കോടി സൂര്യന്മാർ ഒരുമിച്ചുദിച്ചുയരുന്നതുപോലെ ഭൂമി, ജലം, തേജസ്സ് തുടങ്ങിയ ജഡങ്ങളും മറയുമാറ് വ്യക്തമായി തെളിയുന്ന ഭഗവദ്രൂപം എല്ലായ്പ്പോഴും വിട്ടുപോകാതെ അനുഭവസ്വരൂപമായി വർത്തിക്കണേ.

ഇടണേയിരുകൺമുനയെന്നിലതി-
ന്നടിയന്നഭിലാഷമുമാപതിയേ!
ജഡമിന്നിതുകൊണ്ടു ജയിക്കുമിതി-
ന്നിടയില്ലയിരിപ്പതിലൊന്നിലുമേ.

പാർവ്വതീ വല്ലഭനായ പരമശിവനേ! രണ്ടു കണ്ണുകൾകൊണ്ടും എന്നിൽ കാരുണ്യം വർഷിക്കണമേ. സത്യസ്വരൂപം കണ്ടാനന്ദിക്കുവാൻ ഈ ഭക്തദാസന് അതിയായ ആഗ്രഹമുണ്ട്. ചിന്മാത്രമായ സത്യത്തിന് പഞ്ചഭൂത ജഡങ്ങളിലൊന്നും സ്ഥിതി സാദ്ധ്യമല്ല തന്നെ.

നിലമോടു നെരുപ്പുനിരന്നൊഴുകും
ജലമാശുഗനംബരമഞ്ചിലുമേ
അലയാതെയടിക്കടി നൽകുക നിൻ-
നിലയിന്നിതുതന്നെ നമുക്കു മതി.

ഭൂമി, അഗ്നി, നിരന്നൊഴുകുന്നു വെള്ളം, വായു, ആകാശം എന്നീ ജഡദൃശ്യങ്ങളിലൊന്നും മനസ്സു മോഹിക്കാനിടവരാതെ ശരീരയാത്രയിൽ സത്യത്തിന്റെ ഇരിപ്പു കണ്ടനുഭവിക്കാൻ അനുഗ്രഹിക്കണമേ. നമ്മുടെ ജീവിതം ഇതുകൊണ്ടു മാത്രം ധന്യമാകുന്നതാണ്.

മതിതൊട്ടു മണംമുതലഞ്ചുമുണർ-
ന്നരുളോളവുമുള്ളതു ചിന്മയമാം
ക്ഷിതിതൊട്ടിരുളോളമഹോ! ജഡമാ-
മിതുരണ്ടിലുമായമരുന്നഖിലം.

ബുദ്ധി തുടങ്ങി ഗന്ധരസാദി പഞ്ചതന്മാത്രകളെ അറിഞ്ഞ് ഞാൻ ഞാൻ എന്ന ബോധാനുഭവം വരെയുള്ള എല്ലാ അനുഭവങ്ങളിലും തുടരുന്ന സത്യം ചിത്തു മാത്രമാണ്. ഭൂമി മുതൽ അജ്ഞാനം വരെ കാണുന്നതൊക്കെ ജഡവും. ഈ ചിത്തിലും ജഡത്തിലുമായി നിലനില്പിലെ സർവ്വ രഹസ്യവും അടങ്ങിയിരിക്കുന്നു.

അഖിലർക്കുമതിങ്ങനെതന്നെ മതം
സുഖസാദ്ധ്യമിതെന്നു ശുകാദികളും
പകരുന്നു പരമ്പരയായ് പലതും
ഭഗവാനുടെ മായയഹോ! വലുതേ.

📖 ചിജ്ജഡങ്ങളെ വേർതിരിച്ച് ജഡഭൂമിയുമുപേക്ഷിച്ച് സദാ സർവ്വത്ര ചിത്തിനെയനുഭവിക്കുകയെന്നത് പ്രയാസം കൂടാതെ നേടാമെന്ന് ശുക്രൻ തുടങ്ങിയ സത്യദർശികളെല്ലാം ഗുരുശിഷ്യ പരമ്പരയെ മുൻനിറുത്തി പല യുക്തികളും ഉപദേശിക്കുന്നു. എന്തായാലും ജഡ ഭ്രമമുളവാക്കി ചിത്സ്വരൂപം മറച്ചു കളയുന്ന ചിച്ഛക്തിയായ മായ കടക്കാൻ വിഷമമുള്ളതു തന്നെയാണ് ആശ്ചര്യം.

വലുതും ചെറുതും നടുമദ്ധ്യവുമാ-
യലയറ്റുയരുന്ന ചിദംബരമേ!
മലമായയിലാണു മയങ്ങി മനം
നിലവിട്ടു നിവർന്നലയാതരുളേ

📖 യാതൊരു ചലനവുമില്ലാതെ പെരുകുന്നതും ആകാശതുല്യം പരന്നു കിടക്കുന്നതുമായ ചിത്സത്യമേ, ജഡമയമായ സംസാരക്കൊടുംകാടുണ്ടെന്ന തോന്നലിൽ കുടുങ്ങി മോഹിച്ചു മനസ്സു ചലിച്ച് തെണ്ടിത്തിരിയാനിടയാകാതെ കാരുണ്യം ചൊരിഞ്ഞനുഗ്രഹിക്കേണമേ.

അരുളേ തിരുമേനിയണഞ്ഞീടുമീ-
യിരുളേവെളിയേയിടയേ പൊതുവേ
കരളേ, കരളിങ്കലിരിക്കുമരും-
പൊരുളേ, പുരിമൂന്നുമെരിച്ചവനേ!

📖 ഭക്തന്മാർക്കു കാരുണ്യമൂർത്തിയായി തെളിയുന്ന ഭഗവാനേ, അവിടുത്തെ സ്വരൂപത്തെ മറയ്ക്കാൻ വന്നെത്തുന്ന ആവരണമേ, ജീവനിരിപ്പിടമായ ഹൃദയത്തെ കാണപ്പെടുന്നവനേ,. ആ ഹൃദയത്തിൽ ഞാൻ, ഞാൻ എന്നിങ്ങനെ സ്ഫുരിച്ചുകൊണ്ട് ശുഭബോധമായി വിളങ്ങുന്നവനേ, ഹൃദയത്തിലിരുന്നുകൊണ്ട് കാരണ സൂക്ഷ്മ സ്ഥൂല ദേഹങ്ങളെന്ന മൂന്നു പുരങ്ങളേയും ചുട്ടുചാമ്പലാക്കിയവനേ, അങ്ങയെ ഞാൻ മേൽവിവരിച്ച രൂപത്തിലെല്ലാം എങ്ങും കണ്ടു വണങ്ങുന്നു.

എരികയ്യതിലേന്തിയിറങ്ങിവരും
തിരുമേനി ചിദംബരമെന്നരുളും
പുരിതന്നിലിരുന്നു പുരംപൊരിചെ-
യ്തരുളുന്നതുതന്നെയൊരദ്ഭുതമാം

📖 പ്രകാശരൂപം കൈക്കൊണ്ട് ചിദാകാശമെന്നു സ്ഥിതിയിൽ തന്നെ വർത്തിച്ചുകൊണ്ട് കാരണ സൂക്ഷ്മ സ്ഥൂല ദേഹങ്ങളെയകറ്റി ആനന്ദസ്വരൂപമായി തെളിയുന്നത് തീർച്ചയായും ഒരത്ഭുതം തന്നെയാണ്.

പുതുമാംകനി പുത്തമൃതേ, ഗുളമേ,
മധുവേ, മധുരക്കനിയേ, രസമേ,
വിധിമാധവരാദി തിരഞ്ഞിടുമെൻ-
പതിയേ, പദപങ്കജമേ ഗതിയേ,

📖 പഴുത്തു പാകംവന്ന പുതിയ മാമ്പഴമേ, പുതുമയോടെ കിട്ടിയ അമൃതമേ, ശർക്കരയേ, തേനേ, മാധുര്യം നിറഞ്ഞു പാകമായ ഫലമേ, ആനന്ദമേ, ബ്രഹ്മാവ് വിഷ്ണു തുടങ്ങിയവർ പോലും കണ്ടെത്താൻ കൊതിക്കുന്ന എന്റെ പ്രഭുവേ, നിന്റെ പദപങ്കജമൊന്നു മാത്രമാണെനിക്കഭയം.

ഗതി നീയടിയന്നു ഗജത്തെയുരി
ച്ചതുകൊണ്ടുടചാർത്തിയ ചിന്മയമേ,
ചതിചെയ്യുമിരുട്ടൊ ഭരുജാതി വിടു-
ന്നതിനിന്നടിയന്നരുളേകണമേ.

ആനത്തോൽ വസ്ത്രം ധരിച്ചിരിക്കുന്ന ബോധസ്വരൂപനായ ഭഗവാനേ, സംസാരദുഃഖത്തിൽ വലയുന്ന ഈ ഭക്തന് അഭയം അങ്ങാണ്. സത്യസ്വരൂപം മറച്ച് സംസാര ക്ലേശത്തിനിടയാക്കുന്ന ഈ മായാവരണം വല്ല പ്രകാരവും മാറിക്കിട്ടുന്നതിന് ഈ ഭക്തദാസനിൽ അനുഗ്രഹം ചൊരിയേണമേ.

## ശിവശതകം

അഴകൊടു ഭാരതയുദ്ധമദ്രിയിന്മേൽ
മുഴുചെവിയൻ മുറികൊമ്പുകൊണ്ടു മുന്നം
എഴുതിനിറച്ചെളിയോർക്കിണങ്ങിനില്ക്കും-
മുഴുമുതലാകിയ മൂർത്തികാത്തുകൊൾക!

പണ്ടേ മുറിഞ്ഞുപോയ തന്റെ കൊമ്പിന്റെ കഷണംകൊണ്ട് പർവ്വതത്തിൽ യുദ്ധപ്രദാനമായ മഹാഭാരതമെന്ന ഇതിഹാസം എഴുതി പൂർത്തിയാക്കി സത്യാന്വേഷികളായ ഭക്തജനങ്ങൾക്ക് അനുഗ്രഹമരുളി നിൽക്കുന്ന പൂർണ്ണ ബ്രഹ്മത്തിന്റെ തന്നെ പ്രകടരൂപമായ വിഘ്നേശ്വര മൂർത്തി എന്നെ രക്ഷിക്കണേ.

അരുമറ നാലുമൊരിക്കലോതി മുന്നം
കരിമുകിൽവർണ്ണനു പങ്കുചെയ്തു നൽകി
പരമതു വള്ളുവർനാവിലും മൊഴിഞ്ഞ
പ്പരിമളഭാരതി കാത്തുകൊൾക! നിത്യം

സൃഷ്ടിയുടെ ആദിയിൽ വേദങ്ങൾ നാലും ആദ്യമായി വെളിപ്പെടുത്തിയിട്ട് വേദവ്യാസ ഭഗവാന് നാലായി വേർതിരിച്ചു കാട്ടിക്കൊടുത്തു. പരമസത്യം പ്രതിപാദിക്കുന്ന ആ വേദം തിരുക്കുറൾ കർത്താവായ വള്ളുവരുടെ നാവിലൂടേയും ജനങ്ങളെ കേൾപ്പിച്ചു വിളങ്ങുന്ന സത്യസൗരഭ്യം നിറഞ്ഞ ആ ദേവി നമ്മെ രക്ഷിക്കണേ.

കനകമയിൽമുകളേറി വേലുമേന്തി-
ക്കനിവൊടു കണ്ണിണ കൺകണം നിറഞ്ഞു
ജനിമരണച്ചുടുകാട്ടിലാടി വെണ്ണീ-
റണിതിരുമേനി തുണയ്ക്കണം സദാ മേ.

സ്വർണ്ണനിറമുള്ള മയിലിന്റെ മുകളിൽ കയറി ആയുധമായ വേലും ധരിച്ച് ഭക്തവാത്സല്യം നിമിത്തം കണ്ണുകളിൽ രണ്ടിലും കണ്ണുനീർ തുള്ളി തുളുമ്പി, ജനനമരണങ്ങൾകൊണ്ടു ചുടുകാടു എരിച്ച ഭസ്മം പൂശിയപോലെ തേജോമയമായി വിളങ്ങുന്ന സുബ്രഹ്മണ്യ മൂർത്തി എന്നെ എപ്പോഴും കാത്തുരക്ഷിക്കണേ.

സനകസനന്ദസനത്കുമാരർമുൻപാം-
മുനിജനമോടുപദേശമോതി മുന്നം
കനിവൊടു തെക്കുമുഖം തിരിഞ്ഞു കല്ലാൽ-
ത്തണലിലിരുന്നൊരു മൂർത്തി കാത്തുകൊൾക!

ബ്രഹ്മാവിന്റെ മാനസപുത്രന്മാരായ സനകൻ, സനന്ദൻ, സനത്കുമാരൻ, സനാതനയൻ എന്നീ നാലുപേർക്കും അതുപോലെയുള്ള മറ്റു മുനിമാർക്കും ലോകാരംഭകാലത്ത് ബ്രഹ്മോ

പദേശം ചെയ്ത് തെക്കോട്ടുനോക്കി കല്ലുകൊണ്ടു പടുത്തുയർത്തിയ ആൽത്തറമേൽ വിശ്രമിച്ചിരുന്ന പേരുപെറ്റ ആ ദക്ഷിണാമൂർത്തി കാത്തുരക്ഷിക്കണേ.

ശിവ! ശിവ! നിൻതിരുനാമമോർത്തു കണ്ടാ-
ലെവിടെയുമൊന്നുമിതിന്നു തുല്യമില്ല
ഇവ പലതുള്ളിലറിഞ്ഞിരിന്നുമീ ഞാ-
നിവിടെയിവണ്ണമലഞ്ഞിടുന്നു കഷ്ടം!

ഭഗവാനേ, അങ്ങയുടെ ദിവ്യനാമത്തിന്റെ മാഹാത്മ്യം ആലോചിച്ചാൽ ലോകത്തൊരിടത്തും വേറെ ഒന്നും ഈ നാമത്തിനു തുല്യമായിട്ടില്ല. നാമത്തിന്റെ പല മഹാത്മ്യങ്ങളും ഉള്ളിൽ അറിയാമായിരുന്നിട്ടും മായാമോഹിതനായ ഈ ഭക്തൻ തുല്യ ദുഃഖമയമായ മമതാബദ്ധനായി ക്ലേശിക്കുന്നതു. ദയനീയമെന്നേ പറയേണ്ടൂ.

ഹരിഭഗവാനരവിന്ദസൂനുവും നിൻ-
തിരുവിളയാടലറിഞ്ഞതില്ലയൊന്നും;
ഹര! ഹര! പിന്നെയിതാരറിഞ്ഞിടുന്നു
കരളിലിരുന്നു കളിച്ചിടുന്ന കോലം?

സകല പാപങ്ങളെയും ഹരിക്കുന്ന ഭഗവാനേ, അങ്ങുടെ ഈ മായാവിനോദം വിഷ്ണുഭഗവാനും, അദ്ദേഹത്തിന്റെ പൊക്കിൾ താമരയിൽ പിറന്ന ബ്രഹ്മാവും ആരും വ്യക്തമായി ധരിച്ചിട്ടില്ല. എല്ലാ പ്രാണികളുടേയും ഹൃദയത്തിലിരുന്നുകൊണ്ട് മായാലീലയാടുന്ന ബോധസ്വരൂപം പിന്നെ വേറെയാരു കണ്ടറിയാനാണ്.

ചെറുപിറ ചെഞ്ചിടയിങ്കലാറുമേറും
തിറമിയലും ഫണിമാലയും ത്രിപുണ്ഡ്ര-
ക്കുറികളുമമ്മദനൻ ദഹിച്ച കണ്ണും
പുരികവുമെന്നുമെനിക്കു കാണണം തേ

ശിരസ്സിലണിഞ്ഞിരിക്കുന്ന ചന്ദ്രക്കലയും ചെമ്പിച്ച ജഡയ്ക്കുള്ളിലെ ഗംഗയും സർപ്പങ്ങൾ കൊണ്ടണിഞ്ഞിരിക്കുന്ന മാലയും ഭസ്മക്കുറികളും തപസ്സു മുടക്കാനെത്തിയ കാമദേവൻ ദഹിക്കത്തക്കവണ്ണം തീജ്വാല ചൊരിഞ്ഞ നെറ്റിക്കണ്ണും പ്രപഞ്ചം സംഹരിക്കാനൊരുമ്പെട്ടു നിൽക്കുന്ന പുരികക്കൊടിയും എനിക്ക് പ്രത്യക്ഷമായി കാണാനിടവരണേ.

ദിനമണിതിങ്കളണിഞ്ഞ കണ്ണുരണ്ടും
മണിമയകുണ്ഡലകർണ്ണയുഗ്മവും തേ
കനകതിലക്കുസുമം കനിഞ്ഞുകൂപ്പി-
ദ്ദിനമനു സേവകൾ ചെയ്തിടുന്ന മൂക്കും.

സൂര്യനും ചന്ദ്രനും തന്നെ രണ്ടു കണ്ണുകളായി ഭവിച്ചു നിൽക്കുന്നതും, രത്ന നിർമ്മിതങ്ങളായ കുണ്ഡലങ്ങളണിഞ്ഞ ചെവി രണ്ടും സ്വർണ്ണ വർണ്ണമായ എള്ളിൻ പൂവ് തലകുനിച്ചു വണങ്ങി ദിവസവും ആദരവർപ്പിക്കുന്ന അങ്ങയുടെ മൂക്കും കാണാനിടയാകണേ.

പഴവിനയൊക്കെയറുത്തിടുന്ന തൊണ്ടി-
പ്പഴമൊടു പോരിലെതിർത്തിടുന്ന ചുണ്ടും
കഴുകിയെടുത്തൊരു മുത്തൊടൊത്ത പല്ലും
മുഴുമതിപോലെ കവിൾത്തടങ്ങളും തേ.

ജന്മങ്ങളിലെ കർമ്മ ബന്ധങ്ങളെയെല്ലാം നശിപ്പിക്കുന്നതും തൊണ്ടിപ്പഴത്തെ തോല്പിക്കുന്ന ശോഭയോടുകൂടിയതുമായ അങ്ങയുടെ ചുണ്ടും, കഴുകിയെടുത്തപോലെ കാന്തി വിതറുന്ന മുത്തിനു തുല്യമായ അങ്ങയുടെ പല്ലും, പൂർണ്ണ ചന്ദ്രനെപ്പോലെ വിളങ്ങുന്ന അങ്ങയുടെ കവിൾത്തടങ്ങളും കാണാനിടയാകണേ.

അമൃതൊഴുകും തിരമാലപോലെ തള്ളും-
തിമൃതയുതത്തിരുവാക്കുമെൻ ചെവിക്ക്
കുമറിയെരിഞ്ഞുകുമിഞ്ഞെഴും മനത്തീ-
ക്കമൃതു ചൊരിഞ്ഞതുപോലെയുള്ള നോക്കും.

ചെവിക്ക് അമൃതുചൊരിയുന്ന തിരമാലപോലെ അനുസ്യൂതം കേൾക്കാവുന്ന ഇളകി മറിഞ്ഞു വരുന്ന അങ്ങയുടെ ദിവ്യവചനങ്ങളും അനുഭവിക്കാറാകണം. മുഴക്കത്തോടെ എരിഞ്ഞു കുമിഞ്ഞുപൊങ്ങുന്ന ഹൃദയത്തിന്റെ നീറ്റലിന് അമൃതം വർഷിക്കുന്ന, സുഖം തരുന്ന അങ്ങയുടെ കാരുണ്യകടാക്ഷം എനിക്കു ലഭിക്കണേ.

കുവലയമൊക്കെ വിളങ്ങിടുന്ന പുത്തൻ-
പവിഴമലയ്ക്കുമുളച്ചെഴും നിലാവും
തഴുവിന വെണ്മണിതാരകങ്ങളും നി-
ന്നൊഴിവറെ രക്ഷകൾ ചെയ്യുവാൻ തൊഴുന്നേൻ

താമര മുഖമാകെ ശോഭിച്ചു പവിഴക്കുന്നുപോലെയുള്ള ചുണ്ടിൽ കിളിർത്തുവന്ന നിലാവാണോ എന്നു തോന്നുമാറുള്ള പുഞ്ചിരിയും, അതു പരന്നു വ്യാപിച്ച് വെളുത്ത മുത്തുകൾക്കു സമാനം നക്ഷത്രങ്ങളെപ്പോലെ ശോഭിക്കുന്ന പല്ലുകളും മുന്നിൽ കാണാറായി. കർമ്മബന്ധം മുഴുവൻ ഒഴിയുംവിധം കാത്തുരക്ഷിക്കാനായി കുമ്പിടുന്നു.

അരവവുമെല്ലുമിടയ്ക്കിടയ്ക്കണിഞ്ഞും
കരിമുകിൽ കണ്ടു കുനിഞ്ഞിടും കഴുത്തും
വരദമഭീതികുരംഗശൂലപാണി-
ത്തിരുമലർനാലുമണിഞ്ഞു കാണണം തേ.

പാമ്പുകൊണ്ടുള്ള മാലയും എല്ലുകൾ കോർത്തുണ്ടാക്കിയ മാലയും ഒന്നിടവിട്ടണിഞ്ഞിരിക്കുന്നതും കാർമേഘം കാണാനിടയായാൽ തന്നെക്കാൾ നീലനിറമുള്ളതാണല്ലോ എന്നു ചിന്തിച്ച് കുമ്പിട്ടു വണങ്ങാനിടയുള്ള അങ്ങയുടെ നീലകണ്ഠവും വരദാനം ചെയ്യുന്നതും, അഭയമരുളുന്നതും, മാനിനെ ധരിച്ചിരിക്കുന്നതും ശൂലം ധരിച്ചിരിക്കുന്നതുമായ കൈകളാകുന്ന പുഷ്പങ്ങൾ നാലും പൂണ്ട രൂപവും എനിക്കു കാണുമാറാകണേ

ഉരഗലസത്കൃതമാലമാലചാർത്തി-
പ്പരിലസിതോരസി ഭൂരിഭൂതിപൂശി,
പരിമളമുണ്ടു മുരണ്ടിടുന്ന വണ്ടിൻ-
നിരകളൊടും തിരുമേനിയെന്നുകാണാം?

പാമ്പുകളെക്കൊണ്ടു ഭംഗിയായി മാലയണിഞ്ഞും പൂമാല ചാർത്തിയും പരിലസിക്കുന്ന മാറിടത്തിൽ ധാരാളം ഭസ്മം പൂശി പൂക്കളുടെ മണംപേറി മൂളിയെത്തുന്ന വണ്ടിൻ കൂട്ടത്തോടു ചേർന്ന് ആ ദിവ്യമൂർത്തി എന്നാണ് പ്രത്യക്ഷമായി കാണാൻ കഴിയുക?

ഒഴുകിടുമംബരഗങ്ഗതന്റെ നീരിൽ-
ച്ചുഴിയൊടു തുല്യമുദിച്ചെഴുന്ന നാഭി-
ക്കുഴിയിലെഴുന്ന കളിന്ദകന്യ മേലോ-
ട്ടൊഴുകിടുമെന്നകണക്കു രോമരാജി.

ഒഴുകി വീഴുന്ന ആകാശഗംഗയുടെ ജലത്തിലുണ്ടായ ചുഴിയാണോ എന്നു തോന്നും വിധം വ്യക്തമായി തെളിയുന്ന പൊക്കിളിൽനിന്നും കാളിന്ദീനദി മേല്പോട്ടൊഴുകകയാണോ എന്നു തോന്നുമാറുള്ള രോമനിര എനിക്കു കാണുമാറാകണേ.

തുടയിണതന്നിലുരിച്ച വാരണത്തോൽ-
പ്പടയുടയാടയുടുത്തതിൻപുറത്ത്

പടമൊരു കൈയിലെടുത്തു വാലുമായി-
ക്കടിയിൽ മുറുക്കിയ കാഞ്ചിയെന്നു കാണാം?

📖 പണ്ടു കിരാതനായി നടന്നപ്പോൾ ആനയെക്കൊന്നു ഉരിച്ചെടുത്ത തോൽ തുടകൾ മറയു മാറ് പടയ്ക്കു പുറപ്പാടെന്നെപോലെ വസ്ത്രമായി ധരിച്ച്, ആ വസ്ത്രത്തിനു മുകളിലായി ഒരു കൈകൊണ്ടു പത്തി പൊക്കിപ്പിടിച്ച് വാലു നീട്ടിയിട്ട് ഇളിയിൽ ദൃഢമായി ബന്ധിച്ചിരിക്കുന്ന സർപ്പത്തെക്കൊണ്ടുള്ള അരഞ്ഞാൺ എനിക്കൊന്നു കാണാനിടവരണേ.

കരിയുരികെട്ടിയുടുത്തനന്തകച്ച-
പ്പുറമതു പൂട്ടിയലങ്കരിച്ചു പാമ്പും
പരിമളഭൂതി പൊതിഞ്ഞു പൂശിയന്തി-
ത്തിരുവിളയാടലിതെന്നു കാണുമീ ഞാൻ.

📖 ആനത്തോലുടുത്ത് സർപ്പത്തെക്കൊണ്ടരക്കച്ചയും മുറുക്കി പാമ്പുകളെക്കൊണ്ട് ആഭരണങ്ങളുമണിഞ്ഞ് സൗരഭ്യമുള്ള ഭസ്മം ദേഹമാസകലും പൂശി സന്ധ്യാസമയത്ത് താണ്ഡവനൃത്തം ചെയ്യുന്നത് ഈ ഭക്തൻ എന്നാണു കാണുക.

മലരടിരണ്ടിലുമിട്ട പൂഞ്ചിലങ്ക-
ക്കുലകൾ കൊരുത്തു കളിച്ചിടുന്ന നേരം
കലകലയെന്നു കിലുങ്ങിടും ചിലമ്പി-
ന്നൊലി ചെവിരണ്ടിലുമെന്നു കേൾക്കുമീ ഞാൻ.

📖 പൂപോലെ മനോഹരങ്ങളായ രണ്ടു കാലിലും അണിഞ്ഞിരിക്കുന്ന സുന്ദരങ്ങളായ ചിലങ്കക്കൂട്ടങ്ങൾ, നൃത്തംവയ്ക്കുമ്പോൾ പരസ്പരം പിണഞ്ഞ് കലകലയെന്നു മുഴങ്ങുന്ന ആ ചിലമ്പൊച്ച രണ്ടും ചെവിയുംകൊണ്ട് ഈ ഭക്തൻ എന്നാണു കേൾക്കുക.

മുടിനടുവാദി മുടിഞ്ഞു മൂന്നുമൊന്നായ്
വടിവൊടുനിന്നു വിളങ്ങിടും വിളക്കിൻ-
ചുടരൊളി ചുട്ടുതുടച്ചു ശോകമാകും-
കടലതുകൊണ്ടു കടന്നിടുന്നു കൂലം.

📖 അന്തം, മദ്ധ്യം, ആദി എന്നിവപോയി വ്യക്തമായ അനുഭവസ്വരൂപമായി എവിടെയും സ്വയം പ്രകാശിച്ചുനിൽക്കുന്ന പ്രകാശങ്ങൾക്കൊക്കെ പ്രകാശമായ പരമാത്മ സൂര്യന്റെ പ്രകാശം കർമ്മജലത്തെ തിളപ്പിച്ചു വറ്റിച്ചശേഷം ദുഃഖമയമായ ഈ സംസാരസമുദ്രം ഈ ജ്ഞാനസൂര്യന്റെ സഹായത്തോടെ ജ്ഞാനി കടന്നു കരപറ്റുന്നു.

കുവലയനായകനർക്കനഗ്നി ഹോതാ-
വവനിതുടങ്ങിയ ഭൂതിയഞ്ചുമിന്നീ-
തവ മറിമായമിതാർക്കറിഞ്ഞിടാവൂ
കവിജനകല്പിതകാവ്യമെന്ന പോലെ.

📖 ആമ്പലിന്റെ കാമുകനായ ചന്ദ്രൻ, സൂര്യൻ, തീ ഹോമംചെയ്യുന്നയാൾ ഭൂമി മുതലായ ഭൂതങ്ങൾ അഞ്ചും ഇവയെല്ലാം പരമാത്മാവായ അങ്ങയുടെ മായാരൂപം കവിജനങ്ങൾ ഭാവനാസമ്പൂർണ്ണമായി രചിച്ചിരിക്കുന്ന കാവ്യമെന്നോണം ഇതാർക്കറിയാൻ കഴിയും?

മതികല ചൂടിയ പൊൻകുടം മതിക്കു-
ള്ളതിമൃദുകോമളനാടകം നടിപ്പാൻ
കൊതിപെരുകുന്നതുകൊണ്ടു കണ്ടതെല്ലാ-
മുദിതമിതൊക്കെയുമങ്ങു ചേരുമല്ലോ!

📖 ശിരസ്സിൽ ചന്ദ്രക്കലയണിഞ്ഞിരിക്കുന്ന ശിവൻ തന്റെ ബുദ്ധിക്കിണങ്ങുന്ന അത്യന്തം ലളിതവും ആനന്ദപ്രദവുമായ ഒരു നാടകം അഭിനയിക്കാൻ അതിയായി ആഗ്രഹിച്ച് പ്രപഞ്ച

രൂപത്തിൽ കാണപ്പെടുന്ന ഈ വേഷവിധാനങ്ങളെല്ലാമായി രംഗത്തെത്തി. ഇതെല്ലാം സമർത്ഥനായ ആ പ്രപഞ്ചനാടക സൂത്രധാരനു യോജിച്ചതു തന്നെയാണ്.

ഭഗവതിയമ്മ പകുത്തു പാതിവാങ്ങി
പ്പകുതി മുകുന്ദനു നല്കി മുന്നമേ നീ
ഭഗവതി നിൻതിരുമേനി തന്നിലിന്നോ-
രഗതിയിരിപ്പതിനാഗ്രഹിച്ചിടുന്നു.

ദേവി പാർവ്വതി പകുതിദേഹം വീതിച്ചു വാങ്ങി. പണ്ടേതന്നെ ശിവൻ പകുതിദേഹം വിഷ്ണുവിനു ദാനം ചെയ്തു. അല്ലയോ ദേവീ, ദേഹം മുഴുവൻ ദാനം ചെയ്ത് അഗതിയായി തീർന്ന ഭഗവാൻ, അവിടുത്തെ ദിവ്യശരീരത്തിൽ പറ്റിക്കൂടി കഴിയാനാണാഗ്രഹിച്ചത്.

പശുപതിപാശമൊഴിച്ചു പാഹി മാമോ-
രശുഭമെനിക്കണയാതെ തക്കവണ്ണം
പിശിതമശിച്ചുപരുത്ത പിണ്ഡമോ ഞാ-
നശുചിയിതെന്നകതാരിലോർത്തിടാത്തൂ.

ജീവന്മാരുടെ നാഥനായ ഭഗവാൻ ഒരു ക്ലേശവും എനിക്കുണ്ടാകാത്തവിധം കർമ്മബന്ധം തീർത്ത് എന്നെ രക്ഷിക്കട്ടെ. മാംസം ഭക്ഷിച്ചു തടിച്ച ദേഹമാണോ ഞാൻ? മലിനമായ ഈ ചിന്ത എന്റെ ഉള്ളിൽ പൊന്തിവരാൻ ഇടയാകാതെ കാക്കണം.

അതിസരണംവമിതന്നെ വന്നിതിന്നാ-
ളതിപരിദേവനചെയ്തതൊക്കെയും നിൻ
മതിയിലറിഞ്ഞു മറന്നു പിന്നെയും ഞാൻ
ഗതിയറിയാതെ വലഞ്ഞിടുന്നു കഷ്ടം!

മുൻപൊരിക്കൽ തീപോലെ എരിയുന്ന ഞാൻതന്നെ ഭക്തിയോടെ അങ്ങയെ ധ്യാനിച്ച് അതിരു കവിഞ്ഞ വിഷയലോലുപത കൊണ്ടുണ്ടായ ഈ വേദന കണ്ണുനീർ വാർത്തു കരഞ്ഞു പറഞ്ഞതു മുഴുവൻ അവിടുന്നു വേണ്ടപോലെ ധരിച്ച് അല്പം കഴിഞ്ഞു വീണ്ടും മറന്നുകളഞ്ഞു. അതുനിമിത്തം ഞാൻ എങ്ങോട്ടുപോകേണ്ടു എന്നറിയാതെ വല്ലാതെ വേദനിക്കുന്നു. ദയനീയമെന്നേ പറയേണ്ടൂ.

മലയതിലുണ്ടു മരുന്നു മൂന്നു പാമ്പും
പുലിയുമതിന്നിരുപാടുമുണ്ടുകാവൽ
പുലയനെടുത്തു ഭുജിച്ചു പാതിയിന്നും
വിലസതി നീയുമെടുത്തുകൊൾക നെഞ്ചേ!

വിഷയ സങ്കല്പം കാടുപോലെ പെരുകിയ ചിത്തത്തിൽ സത്ത്, ചിത്ത്, ആനന്ദം എന്ന മൂന്ന് ഔഷധങ്ങൾ ഇരിപ്പുണ്ട്. ആ ഔഷധങ്ങളുടെ രണ്ടുവശവും രാഗമാകുന്ന പാമ്പും ദ്വേഷമാകുന്ന പുലിയും കാവലുണ്ട്. ഈ മരുന്നിൽ പകുതി വിഷയങ്ങളുടെ പിന്നാലെ തെണ്ടി നടക്കുന്ന ജീവൻ കൈക്കലാക്കി അനുഭവിച്ചു. ഇനിയും അതു ശുദ്ധമായി അവശേഷിക്കുന്നു. സംസാരരോഗത്തിനു മരുന്നന്വേഷിക്കുന്ന ഹൃദയമേ, ശുദ്ധമായി വിലസുന്ന ആ ഔഷധത്തെ നീയും എടുത്തു ഭുജിക്കുക.

ധരണിയിലിങ്ങനെ വാഴുവാനസഹ്യം
മരണവുമില്ല നമുക്കു പാർത്തുകണ്ടാൽ
തരുണമിതെന്നു ധരിച്ചു താപമെല്ലാം
സ്മരഹര! തീർത്തെഴുന്നെള്ളുകെന്റെ മുൻപിൽ

വിഷയലോലുപനായി ഭൂമിയിൽ ജീവിതം കഴിച്ചുകൂട്ടാൻ സാധിക്കുകയില്ല. ആയുസ്സും നീണ്ടു നീണ്ടു പോകുന്നു. ഭക്തന്റെ ഈ സ്ഥിതി ആലോചിക്കുമ്പോൾ ഇതുതന്നെ തക്കമെ

ന്നറിഞ്ഞ് കാമനെ ദഹിപ്പിച്ച ഭഗവാനെ, വേദനയെല്ലാം പോക്കി എന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടരുളണേ. 'തരുണം' എന്ന പദത്തിനു സന്ദർഭം, തക്കം എന്നാണർത്ഥം. ഇത്തരുണത്തിൽ എന്ന ദൃഷ്ടാന്തം.

വയറുപതപ്പതിനുണ്ടു കണ്ടതെല്ലാം
കയറിമറിഞ്ഞു മരിച്ചിടുന്നതിൻ മുൻ
ദയ തിരുമേനി മനസ്സിലോർത്തു ഭക്തി-
ക്കയറുകൊടുത്തു കരേറ്റണം മനം മേ.

📖 മനസ്സിന്റെ ലൗകിക പ്രലോഭനങ്ങളെ തൃപ്തിപ്പെടുത്തുന്നതിന് ഒരു ക്രമവുമില്ലാതെ ലൗകിക പദാർത്ഥങ്ങളെല്ലാം അനുഭവിച്ച് അഹങ്കരിച്ച് അന്ധകൂപത്തിൽ വീണു ജീവിതം അവസാനിക്കുന്നതിനു മുൻപ് ഭഗവാന്റെ ഉള്ളിൽ കാരുണ്യമുണ്ടായി. ഭക്തിയാകുന്ന കയറു നീട്ടി എന്റെ മനസ്സിനെ സംസാരക്കുണ്ടിൽനിന്നും കരയ്ക്കെത്തിക്കണേ.

അരുൾവടിവായൊരുപോൽ നിറഞ്ഞുനില്ക്കും
പരമശിവൻ ഭഗവാനറിഞ്ഞു സർവ്വം
സുരനദിതിങ്കളണിഞ്ഞ ദൈവമേ! നിൻ-
തിരുവടി നിത്യമനുഗ്രഹിച്ചിടേണം.

📖 കാരുണ്യസ്വരൂപിയായി സർവ്വത്ര സമരൂപനായി വിലസുന്ന അങ്ങേയറ്റം മംഗളസ്വരൂപിയായ ഈശ്വരൻ എല്ലാം അറിയുന്നവനാണ്. ശിരസ്സിൽ ദേവഗംഗയും ചന്ദ്രക്കലയും അണിഞ്ഞിട്ടുള്ള അല്ലയോ ഭഗവൻ, അവിടുന്ന് എന്നും അനുഗ്രഹം തന്നരുളണേ..

മുഴുമതിമൂടുതുരന്നു മുത്തെടുത്ത-
ക്കുഴിയിലടച്ച കരങ്ഗമുണ്ടു കൈയിൽ
തഴലെരിയും പൊഴുതൂറി മൂലമോളം
പുഴയൊഴുകുന്നതു വാഴ്ക ഭൂവിലെന്നും

📖 മനസ്സിനെ ധ്യാന നിമഗ്നമാക്കി ആത്മാനന്ദം ഹൃദയത്തിൽ സൂക്ഷിക്കുന്ന ജീവൻ അങ്ങേയ്ക്കു സർവ്വഥാ അധീനനാണ്. ദുഃഖജ്വാല കത്തിക്കാളുമ്പോൾ ശിരോഭാഗത്തുദിച്ചു മൂലാധാരം വരെ അമൃതരൂപമായ പ്രാണധാര പ്രവഹിക്കുന്നത് ഈ ലോകത്ത് ഭക്തന്മാർക്ക് എന്നും അനുഭവിക്കാൻ ഇടവരണേ..

ജനിമൃതിരോഗമറുപ്പതിന്നു സഞ്ജീ-
വനി പരമേശ്വരനാമമെന്നിയില്ല
പുനരതുമൊക്കെ മറന്നു പൂത്തുകായ്ക്കും
പുനകൃതികൊണ്ടു നിറഞ്ഞു ലോകമെല്ലാം

📖 ജനനമരണ രൂപത്തിലുള്ള സംസാരരോഗം പാടെ ശമിപ്പിക്കാൻ പറ്റിയ മരുന്ന് പരമേശ്വരന്റെ തിരുനാമമല്ലാതെ മറ്റൊന്നുമില്ല. ലോകമൊക്കെ ആ ലക്ഷ്യവും ആ ലഭ്യവും സാധനാമാർഗ്ഗവും മറന്ന് വീണ്ടും വീണ്ടും വാസനാ സങ്കല്പരൂപങ്ങളായ പൂക്കളും ജനനമരണരൂപങ്ങളായ കായ്കളുംകൊണ്ടു നിറയുന്ന കാടുവളർത്തൽകൊണ്ടു പെരുകുന്നതായി കാണണേ.

നരഹരിമൂർത്തിനമിച്ചിടുന്ന നെറ്റി-
ത്തിരുമിഴിതന്നിലെരിച്ച മാരനിന്നും
വരുവതിനെന്തൊരു കാരണം പൊരിച്ചീ-
ടെരിമിഴിതന്നിലിതൊന്നുകൂടെയിന്നും.

📖 സാക്ഷാത് നരസിംഹമൂർത്തിപോലും, ഭയംകൊണ്ടു കുമ്പിടുമാറുള്ള നെറ്റിയുടെ മദ്ധ്യത്തിലുള്ള തീ ചിതറുന്ന മൂന്നാംകണ്ണിൽ എരിച്ചു ചാമ്പലാക്കിയ കാമദേവൻ ഇപ്പോഴും വന്നു മനസ്സിനെ വികാരപ്പെടുത്തി ക്ലേശിപ്പിക്കുന്നതിന് കാരണം എന്താണ്? ഇനിയും ഒരിക്കൽക്കൂടെ തീ ചിതറുന്ന മൂന്നാം കണ്ണിൽ കാമനെ ചുട്ടുകരിച്ച് എന്നെ രക്ഷിക്കുമാറാകണേ.

പറവകൾ പത്തുമറുത്തുപറ്റിനിൽക്കും-
കറികളൊഴിച്ചു കരുത്തടക്കിയാടും-
ചെറുമണിചെന്നു ചെറുത്തു കാളനാഗം
നെറുകയിലാക്കിയൊളിച്ചിടുന്നു നിത്യം.

പത്തിന്ദ്രിയങ്ങളെ കീഴടക്കി വിഷയങ്ങളെ പുറംതള്ളി ശക്തി നശിപ്പിച്ച് സുഷുമ്നയിൽ കടന്നു പ്രസരിക്കുന്ന കുണ്ഡലനീ പ്രാണൻ അടുത്തെത്തി കൈക്കലാക്കി സ്വയം പ്രകാശിക്കുന്ന ആത്മാവിനെ ദിവസേന തന്റെ പത്തിക്കുള്ളിലാക്കി മറച്ചു കളയുന്നു.

ശിവ! ശിവ തത്വമൊഴിഞ്ഞു ശക്തിയും നി-
ന്നവധിപറഞ്ഞൊഴിയാതെ നാദവും നിൻ-
സവനമതിന്നു സമിത്തതാക്കി ഹോമി-
പ്പവനിവനെന്നരുളീടുകപ്പനേ! നീ

ഭഗവാനേ, പ്രാണതത്ത്വവും മാറി ശക്തി സ്പന്ദനവും നിലച്ച് അനാഹതനാദവും അങ്ങയെ പ്രാപിക്കാനുള്ള യജ്ഞത്തിനു വിറകാക്കി ഹോമിക്കുവാൻ കരുത്തുള്ളവനാണീ ഭക്തൻ എന്ന സ്ഥിതി വന്നു ചേരാൻ, സ്നേഹനിധിയായ ഭഗവാനേ, അല്പം കൂടി കഴിയട്ടെ എന്നു പറഞ്ഞു മാറാതെ, അവിടുന്ന് അനുഗ്രഹിക്കണേ.

ചെറുമയിർതോലുപൊതിഞ്ഞു ചത്തുപോവാൻ
വരവുമെടുത്തു വലത്തുവായുവിന്മേൽ
ചരുകുചുഴന്നുപറന്നിടുന്നവണ്ണം
തിരയുമതിങ്ങുവരാതെ തീയിടേണം

ചെറിയ രോമങ്ങൾ നിറഞ്ഞ തൊലികൊണ്ടുമൂടി ജീർണ്ണിച്ചു നശിക്കുക എന്ന നിശ്ചിത സ്വഭാവത്തോടുകൂടി വലത്തുഭാഗത്തുള്ള പ്രാണനോടു ചാഞ്ഞു വിഷയങ്ങളിൽ ഭ്രമിച്ച് പക്ഷികൾ ഒരു വൃക്ഷത്തിൽനിന്നും മറ്റൊരു വൃക്ഷത്തിലേയ്ക്കു പറക്കുന്നതുപോലെ പല ലോകങ്ങളെ പ്രാപിച്ചു ചുറ്റിത്തിരിയുന്ന സൂക്ഷ്മശരീരം ഇനി ഉണ്ടാകാതെ ജ്ഞാനാഗ്നിയിൽ എരിച്ചുകളയാൻ അനുഗ്രഹിക്കണേ.

കരുമന ചെയ്തുകളിച്ച കള്ളമെല്ലാം
കരളിലമർത്തിയൊരല്പനെക്കുറിച്ച്
കരുണയിരുത്തിയനുഗ്രഹിച്ചിടേണം
കരപെരുകിക്കവിയും സമുദ്രമേ! നീ,

പ്രപഞ്ചമാകുന്ന കരയും കടന്നു തിങ്ങിവിങ്ങുന്ന ബോധസമുദ്രമായ അല്ലയോ ഭഗവാനേ, പല ദുഷ്ടപ്രവൃത്തികളും ചെയ്ത് തുച്ഛമായ ലോകസുഖങ്ങളിൽ മുഴുകി ഇല്ലാത്ത ജഡദൃശ്യങ്ങൾ സത്യമാണെന്നു ഭ്രമിച്ച് അവയിൽ കൊതിപൂണ്ടു കഴിഞ്ഞുകൂടിയ നിസ്സാരമായ ഈ എന്നെക്കുറിച്ച് കാരുണ്യമുണ്ടായി അവിടുന്നു രക്ഷിക്കണേ.

തൊഴിലുകളഞ്ചുമൊഴിഞ്ഞു തോന്നിനില്ക്കും-
മുഴുമതിയാഴി കടഞ്ഞെടുത്തുമുന്നം
ഒഴുകിവരുന്നമൃതുണ്ടുമാണ്ടുപോകാ-
തൊഴുവിലൊടുക്കമുദിക്കുമർക്കബിംബം

പ്രമാണം, വിപര്യം, വികല്പം,നിദ്ര, സ്മൃതി എന്നീ അഞ്ചു ചിത്തവൃത്തികളും അടങ്ങി ബുദ്ധിയാകുന്ന പാലാഴി കടഞ്ഞു അമൃതുപോലെ ഉള്ളിൽ പരക്കുന്ന ആനന്ദം അനുഭവിച്ചാലും അതാണു പരമസത്യമെന്നു ഭ്രമിച്ചു നിന്നു പോകാതെ മുന്നോട്ടു നീങ്ങിയാൽ നിവൃത്തിമാർഗ്ഗത്തിന്റെ അന്ത്യത്തിൽ പരബ്രഹ്മമാകുന്ന ബോധസൂര്യൻ ഉദയം ചെയ്യും.

ഒരുവരുമില്ല നമുക്കു നീയൊഴിഞ്ഞി-
ങ്ങൊരു തുണ താണ്ഡവമൂർത്തി പാർത്തലത്തിൽ
സ്മരഹര! സാംബ! സദാപി നീ തെളിഞ്ഞി-
ങ്ങൊരുകൃപ നൽകുകിലെന്തുവേണ്ടു പിന്നെ?

📖 കാമദേവനെ ചുട്ടെരിച്ചിട്ട് ധർമ്മപത്നിയുമായി കഴിയുന്നവനേ, ഈ ലോകത്ത് താണ്ഡവ പ്രിയനായി കഴിയുന്ന അങ്ങല്ലാതെ ഈ ഭക്തന് ഒരു സഹായമായി ആരും തന്നെയില്ല. അവിടുന്നു പ്രസന്നനായി എപ്പോഴും കാരുണ്യം കാണിക്കുകയാണെങ്കിൽ അതിലധികം പിന്നെ എന്താണു കിട്ടുവാനുള്ളത് ?

ഉമയോടുകൂടിയടുത്തുവന്നു വേഗം
മമ മതിമോഹമറുത്തു മെയ്കൊടുത്ത്
യമനുടെ കൈയിലകപ്പെടാതെയെന്നും
സമനില തന്നു തളർച്ച തീർത്തിടേണം

📖 പാർവതിയുമൊരുമിച്ചു ഒട്ടും താമസിയാതെ അടുത്തെത്തി എന്റെ ബുദ്ധിയിലെ അജ്ഞാനാന്ധകാരം നശിപ്പിച്ച് സ്വരൂപം കാട്ടിത്തന്ന് മരണത്തിന്റെ പിടിയിൽപ്പെട്ടു ദുഃഖിക്കാനിടയാകാതെ എപ്പോഴും സർവ്വത്ര ഈശ്വരദർശനമെന്നു സമഭാവന നൽകി ഈ സംസാരക്ലേശമകറ്റി രക്ഷിക്കണേ.

ചലമിഴിമാരുടെ ചഞ്ചു കണ്ടുനില്ക്കും-
നില നിടിലത്തിരുനോക്കുവെച്ചറുത്ത്
പല പല ലീല തുടർന്നിടാതെ പാലി-
ച്ചലിവൊടു നിൻപാദപങ്കജം തരേണം!

📖 സുന്ദരിമാരുടെ ചുണ്ടിൽ നോക്കി കാമപരവശനായി നിൽക്കുന്ന സ്ഥിതി കാമനെ ദഹിപ്പിച്ച നെറ്റിക്കണ്ണു തുറന്നു നോക്കി നശിപ്പിച്ച് പല വിധത്തിലും ഈ ലോകത്തിട്ടു കളിപ്പിക്കാതെ കാരുണ്യപൂർവ്വം അങ്ങയുടെ പാദഭക്തി തന്നനുഗ്രഹിക്കണേ.

കടിയിടയിങ്കലൊളിച്ചിരുന്നു കൂടും
പൊടിയിലുരുണ്ടു വിരണ്ടു പോയ്ക്കിടപ്പാൻ
അടിയനു സംഗതി വന്നിടാതിരുത്തി-
പ്പടിയരുളീടുക പാർവ്വതീശ! പോറ്റീ!

📖 സ്ത്രീകളുമായി സദാ കാമകേളികളിലേർപ്പെട്ട് രജോഗുണ പ്രധാനങ്ങളായ കാമവാസനകൾ വളർത്തി പരിഭ്രാന്തനായി ജീവിതം നശിപ്പിക്കാൻ ഈ ഭക്തനിടവരാതെ ലക്ഷ്യബോധത്തോടെ ഏകാഗ്രത നൽകി പാർവ്വതീപതിയായ അല്ലയോ രക്ഷിതാവേ! അങ്ങയുടെ സാന്നിദ്ധ്യം തന്നനുഗ്രഹിക്കണേ.

യമനൊടു മല്ലുപിടിപ്പതിന്നു നീതാ-
നിമയളവും പിരിയാതിരുന്നുകൊൾക!
സുമശരസായകസങ്കടം സഹിപ്പാൻ
നിമിഷവുമെന്നെയയ്ക്കൊലാ മഹേശ!

📖 മരണത്തോട് പോരാടി ജയിക്കാൻ ഒരു നിമിഷംപോലും വേർപെടാതെ അവിടുന്നു എന്റെ ഉള്ളിൽ വർത്തിക്കുക. അല്ലയോ ജഗദീശ, കാമപീഡകൊണ്ടു വലയാൻ ഒരു നിമിഷം പോലും എനിക്കിടവരാതെ രക്ഷിക്കണേ.

സുഖവുമൊരിക്കലുമില്ല ദുഃഖമല്ലാ-
തിഹ പരലോകവുമില്ല തെല്ലുപോലും;

സകലമതിങ്ങനെ ശാസ്ത്രസമ്മതം ഞാൻ
പകലിരവൊന്നുമറിഞ്ഞതില്ല പോറ്റീ!

ഈ ജീവിതത്തിൽ ദുഃഖമല്ലാതെ യഥാർത്ഥത്തിൽ സുഖം അനുഭവിക്കാനേ കിട്ടുന്നില്ല. ഈ ലോകവും പരലോകവുമൊന്നും വാസ്തവത്തിൽ നിലവിലില്ല. ഇക്കാര്യങ്ങളെല്ലാം ശാസ്ത്രം പൂർണ്ണമായി തീരുമാനിച്ചു കഴിഞ്ഞിട്ടുണ്ട്. രക്ഷിതാവായ ഭഗവാനേ, അജ്ഞനായ ഞാൻ സത്യമെന്തെന്നോ, അസത്യമെന്തെന്നോ ഇതുവരെ അറിഞ്ഞതുമില്ല.

ഒരു കുറി നിൻതിരുമേനി വന്നു മുന്നിൽ-
ത്തിരുമുഖമൊന്നു തിരിച്ചുനോക്കിയെന്നിൽ
പെരുകിന സങ്കടവൻകടൽ കടത്തി-
ത്തരുവതിനെന്നു തരം വരും ദയാലോ!

കരുണാനിധിയായ അല്ലയോ ഭഗവാനേ, ഒരു പ്രാവശ്യം നിന്തിരുവടി മുന്നിൽ പ്രത്യക്ഷമായി എന്റെ നേർക്കുതന്നെ വ്യക്തമായി ദിവ്യമുഖം തിരിച്ച് എന്റെമേൽ കടാക്ഷം ചൊരിഞ്ഞ് ദുഃഖമയമായ ഈ സംസാര സമുദ്രം കടത്തി മറുകരയെത്തിക്കുന്നതിന് എപ്പോൾ ഭാഗ്യമുണ്ടാകും.?

അവനിയിലഞ്ചുരുവപ്പിൽ നാലുമഗ്നി-
ക്കിവയൊരുമൂന്നൊരു രണ്ടു കാറ്റിൽ വാനിൽ
തവ വടിവൊന്നു തഴച്ചെഴുന്നു കാണ്മാ-
നെവിടെയുമുണ്ടു നിറഞ്ഞു നിന്നിടുന്നു.

പൃഥ്വിയിൽ ശബ്ദസ്പർശരൂപ രസഗന്ധങ്ങളെന്ന അഞ്ചു തന്മാത്രകളും അടങ്ങുന്നു. ജലത്തിൽ ശബ്ദ സ്പർശരൂപ രസങ്ങളെന്ന നാലു തന്മാത്രകൾ അടങ്ങുന്നു. അഗ്നിയിലാകട്ടെ ഈ തന്മാത്രകളിൽ ശബ്ദ സ്പർശരൂപങ്ങളെന്ന മൂന്നെണ്ണമടങ്ങുന്നു. വായുവിൽ ശബ്ദ സ്പർശങ്ങളെന്ന രണ്ടെണ്ണം. ആകാശത്തിൽ അങ്ങയുടെ സൂക്ഷ്മരൂപമായ ഒരേ ഒരു ശബ്ദം ഇടതിങ്ങി വിലസുന്നു. എങ്ങോട്ടു നോക്കിയാലും അത് കാണാം. സർവ്വത്ര നിറഞ്ഞു വിളങ്ങുന്നു.

മലമകളുണ്ടൊരുപാടു മാറിടാതെ
മുലകളുലഞ്ഞമൃതൂറി മോദമാകും
മലമൂകളീന്നൊഴുകും പുഴയാഴിയെൻ-
തലവഴിയെന്നൊഴുകുന്നിതു ശങ്കര!

അങ്ങയുടെ ഒരുവശത്ത് പാർവ്വതീദേവി ഇരിപ്പുണ്ട്. ആ അമ്മയുടെ മുലകൾ തുടിച്ച് ആനന്ദമാകുന്ന കുന്നിന്റെ മുകളിൽനിന്നും അമൃതുണ്ടായി ഒഴുകുന്ന നദിയിലെ കയം എന്റെ ശിരസ്സിൽക്കൂടി അല്ലയോ മംഗളസ്വരൂപാ എന്നാണിനി ഒഴുകാൻ ഇടവരിക.

ഭസിതമണിഞ്ഞു പളുങ്കൊടൊത്തുനിന്നം-
ഭസി തലയിൽ തിരമാല മാലചൂടി
ശ്വസിതമശിക്കുമലംകൃതീകലാപി-
ച്ചസി തിരുമേനിയിരങ്ങവേണമെന്നിൽ

ദേഹമാസകലം ഭസ്മം പൂശി പളുങ്കുപോലെ ശോഭിക്കുന്ന ഗംഗാജലത്തിലെ കല്ലോലങ്ങളാകുന്ന മാലചാർത്തി പ്രാണഭക്ഷകരായ സർപ്പങ്ങളെക്കൊണ്ടാഭരണമണിഞ്ഞ് സംസാര വൃക്ഷത്തിന് വാളായിട്ടുള്ള അങ്ങയുടെ ദിവ്യരൂപം ഈ ഭക്തനിൽ അനുഗ്രഹ വാക്കുകൾ അരുളണേ.

അഹമൊരുദോഷമൊരുത്തരോടു ചെയ്വാ
നകമലരിങ്കലറിഞ്ഞീടാതവണ്ണം

സകലമൊഴിച്ചുതരേണമെന്നുമേ ഞാൻ
ഭഗവദനുഗ്രഹപാത്രമായ്‌വരേണം.

ഈ ഭക്തനായ ഞാൻ ആരോടും ഒരു തെറ്റും ചെയ്യാൻ ഉള്ളിൽ തോന്നാനിടയാകാതെ മുഴുവൻ വാസനയും എന്നേയ്ക്കുമായി ഒഴിച്ചുമാറ്റി ശുദ്ധീകരിക്കപ്പെടണം. ഈ ഭക്തൻ അങ്ങനെ ഭഗവാന്റെ കാരുണ്യത്തിനു പാത്രമായിത്തീരണേ..

പുരഹര! പൂർവ്വമിതെന്തു ഞാൻ പിഴച്ചി-
പ്പരവശഭാവമൊഴിഞ്ഞിടായ്‌വതിന്ന്
പുരമെരിചെയ്തതുപോലെ ജന്മജന്മാ-
ന്തരവിനയൊക്കെയെരിക്കണം ക്ഷണം മേ.

ത്രിപുരങ്ങളെ ദഹിപ്പിച്ച് ത്രിപുരന്മാരെ നശിപ്പിച്ച അല്ലയോ ഭഗവൻ, ഈ സംസാരമോഹം പൂർണ്ണമായി വിട്ടുപോകാതിരിപ്പാൻ മുൻജന്മങ്ങളിൽ ഭക്തനായ ഞാൻ ഇതെന്തു തെറ്റാണു ചെയ്തതെന്നറിയുന്നില്ല. ത്രിപുരന്മാരുടെ മൂന്നു പുരങ്ങളെയും എരിച്ചു ചാമ്പലാക്കിയതു പോലെ ഭക്തനായ എന്റെ ജന്മജന്മാന്തരങ്ങളായി സഞ്ചയിച്ചിട്ടുള്ള കർമ്മ വാസനകളെയെല്ലാം വേഗം എരിച്ചുകളഞ്ഞ് എന്നെ മോചിപ്പിക്കണം.

സുമശരവേല തുരത്തിയോട്ടി നീതാ-
നമരണമെൻമനതാരിലെന്നുമെന്നിൽ
കുമതികുലം കൊലയാനപോലെ കുത്തി-
ത്തിമിരനിരയ്ക്കു തിമിർത്താടാതിരിപ്പാൻ

ദുഷ്ടസങ്കല്പങ്ങളുടെ കൂട്ടം, കൊമ്പനാന മണ്ണു കുത്തിയിളക്കി കൂട്ടുന്നതുപോലെ അജ്ഞാനാന്ധകാരത്തെ കുത്തിയിളക്കി കൂട്ടാതിരിക്കാൻ കാമവികാരത്തള്ളൽ പാടെ ഒഴിച്ചു മാറ്റി അല്ലയോ ഭഗവാനേ, അവിടുന്നു എന്റെ ഉള്ളിൽ എപ്പോഴും കുടികൊള്ളണേ.

ചുവയൊളിയൂറലൊഴിഞ്ഞു ശീതരശ്മി-
യ്ക്കവമതിചെയ്‌വതിനുള്ള നിൻകടാക്ഷം
ഭവമൃതി മൂടുപറിഞ്ഞുപോകുമാറി-
ങ്ങിവനു തരേണമതിന്നു വന്ദനം തേ.

രജോഗുണത്തിന്റേതായ ചുവപ്പുനിറം പാടെ ഒഴിഞ്ഞുമാറി പൂനിലാവിനെപ്പോലും തരം താഴ്ത്തുന്ന വിധത്തിലുള്ള സത്ത്വഗുണപ്രകാശം നിറഞ്ഞ കാരുണ്യപൂർണ്ണമായ നോട്ടം ജനനമരണരൂപമായ സംസാരം വേരോടെ നശിച്ചുപോകുമാറ് ഈ ഭക്തനിൽ പതിപ്പിക്കണം. അതിനായി നമസ്കരിക്കുന്നു.

കരണവുമങ്ങു കുഴഞ്ഞു കണ്ണു രണ്ടും
ചെരുകിയിരുണ്ടു ചമഞ്ഞു ജീവനാശം
വരുമളവെന്നുമറിഞ്ഞുകൊള്ളുവാനും
ഹര! ഹര! നിൻതിരുനാമമുള്ളിൽവേണം.

വാർദ്ധക്യം വന്നു മനസ്സു തളർന്ന് കണ്ണു രണ്ടും ഉള്ളിലേയ്ക്കു വലിഞ്ഞു കാഴ്ച നഷ്ടപ്പെട്ട് മരണത്തിന്റെ വക്കിലെത്തി നിൽക്കുമ്പോൾ എപ്പോഴും ഓർമ്മിക്കുവാൻ സർവ്വപാപഹരനായ ഭഗവാനേ അങ്ങുടെ ദിവ്യനാമം ഉള്ളിൽ ഉണ്ടായിരിക്കണേ.

ജയ ജയ ചന്ദ്രക്കലാധര! ദൈവമേ!
ജയ ജയ ജന്മവിനാശന!ശങ്കര!
ജയ ജയ ശൈലനിവാസ! സതാം പതേ!
ജയ ജയ പാലയ മാമഖിലേശ്വര!

📖 മഹാദേവാ, അവിടുന്നു ജയിച്ചാലും ജയിച്ചാലും. ജനന മരണദുഃഖം തീർത്തു മംഗള മരുളുന്ന ഭഗവാനേ ജയിച്ചാലും ജയിച്ചാലും. കൈലാസവാസനായ സജ്ജന രക്ഷക ജയിച്ചാലും ജയിച്ചാലും. അല്ലയോ ജഗദീശ്വര ജയിച്ചാലും ജയിച്ചാലും എന്നെ രക്ഷിച്ചനുഗ്രഹിക്കണേ.

ജയ ജിതകാമ! ജനാർദ്ദനസേവിത!
ജയ ശിവ! ശങ്കര! ശർവ്വ! സനാതന!
ജയ ജയ മാരകളേബരകോമള!
ജയ ജയ സാംബ സദാശിവ! പാഹിമാം.

📖 കാമനെ ജയിച്ചവനേ, വിഷ്ണുവിനാൽ പോലും പൂജിക്കപ്പെടുന്നവനേ, ജയിച്ചാലും ജയിച്ചാലും. മംഗള സ്വരൂപിയായ ഭഗവാനേ, മംഗളം നൽകുന്ന ഭഗവാനേ, സംഹാരമൂർത്തിയായ ഭഗവാനേ, ഒരിക്കലും ഒരഴിവില്ലാത്തവനേ, ജയിച്ചാലും ജയിച്ചാലും. കാമദേവനു തുല്യം സുന്ദര ശരീരത്തോടുകൂടിയവനേ, ജയിച്ചാലും ജയിച്ചാലും എന്നെ കാത്തുകൊള്ളണേ.

കഴലിണ കാത്തുകിടന്നു വിളിക്കുമെ-
ന്നഴലവിടുന്നറിയാതെയിരിക്കയോ?
പിഴ പലതുണ്ടിവനെന്നു നിനയ്ക്കയോ?
കുഴിയിലിരുന്നു കരേറുവതെന്നു ഞാൻ?

📖 അവിടത്തെ പാദം കാണാൻ കൊതിച്ചു കൊതിച്ച് കരഞ്ഞു പ്രാർത്ഥിക്കുന്നു. എന്റെ ദുഃഖം അങ്ങ് അറിഞ്ഞിട്ടില്ലെന്നുണ്ടോ? ഈ സാധുവായ ഭക്തന് തെറ്റുകളനേകമുണ്ടെന്നു ചിന്തിച്ചമാന്തിക്കയാണോ? ഈ അഗതി സംസാരക്കുണ്ടിൽ നിന്നും എന്നാണു കരപറ്റുക.

മഴമുകിൽവർണ്ണനുമക്ഷിപറിച്ചു നിൻ-
കഴലിണതന്നിലൊരർച്ചനചെയ്തുപോൽ
കഴിവരുമോയിതിനിന്നടിയന്നു നിൻ-
മിഴിമുന നൽകിയനുഗ്രഹമേകണേ!

📖 കാർവർണ്ണനായ വിഷ്ണുഭഗവാനും ഒരിക്കൽ കണ്ണുചൂഴ്ന്നെടുത്ത് അങ്ങയുടെ പാദങ്ങളിൽ അർച്ചന നടത്തിയതായി കേട്ടിട്ടുണ്ട്. ദേഹബന്ധത്തിൽപ്പെട്ടുഴലുന്ന ഈ ഭക്തന് ഇത് സാധിക്കുമോ? അങ്ങുടെ കരുണാകടാക്ഷം പതിപ്പിച്ച് രക്ഷിച്ചരുളണേ.

ഒഴികഴിവൊന്നു പറഞ്ഞൊഴിയാതെ നി-
ന്നഴലതിലിട്ടുരുകും മെഴുകെന്നപോൽ
കഴലിണയിങ്കലടങ്ങുവതിന്നു നീ
വഴിയരുളീടുക വാമദേവ! പോറ്റീ!

📖 അല്ലയോ ദേവ, തടസ്സമൊന്നും പറഞ്ഞു മാറ്റിവയ്ക്കാതെ നിന്നെക്കാണുവാനുള്ള ആഗ്രഹമാകുന്ന തീയിലിട്ട് ഉരുകിയുരുകി അപ്രത്യക്ഷമാകുന്ന മെഴുകുപോലെ അങ്ങയുടെ പാദങ്ങളിൽ അലിഞ്ഞുചേർന്ന പ്രത്യക്ഷമാകുന്നതിന് അങ്ങു വഴി കാണിച്ചുതരണേ.

മലമുകളീന്നു വരുന്നൊരു പാറപോൽ
മുലകുടിമാറിയ നാൾ മുതൽ മാനസം
അലർശരസായകമല്ലുപിടിച്ചു നിൻ-
മലരടിയും ജഗദീശ! മറന്നു ഞാൻ

📖 ബാല്യം കഴിഞ്ഞ് യൗവ്വനം ആരംഭിച്ചതുമുതൽ മലയുടെ മുകളിൽനിന്നും കീഴ്ക്കാംതൂക്കായി താഴോട്ടുവീഴുന്ന ഒരു പാറയെന്നപോലെ മനസ്സ് കാമന്റെ ബാണപ്രഹരമേറ്റ് അല്ലയോ ഭഗവൻ, അങ്ങയുടെ പാദവും ഞാൻ മറന്നുപോയി.

കുലഗിരിപോലെയുറച്ചിളകാതെയി-
ക്കലിമലമുള്ളിലിരുന്നു മറയ്ക്കയാൽ
ബലവുമെനിക്കു കുറഞ്ഞു ചമഞ്ഞു നിർ-
മ്മലനിലയെന്നു തരുന്നടിയന്നു നീ?

കലികാലദോഷങ്ങളായ കാമക്രോധലോഭാദി കുലപർവ്വതം പോലെ ഒരു മാറ്റവുമില്ലാതെ ഹൃദയത്തിൽ തങ്ങി അടിഞ്ഞ് ആനന്ദസ്വരൂപമായ ആത്മാവിനെ മൂടുകകൊണ്ട് ഈ ഭക്തന്റെ ശക്തിയും കുറഞ്ഞു വരുന്നു. ഈ ദാസനു ഭഗവാൻ ആത്മാനുഭവത്തിനാവശ്യമായ ചിത്ത ശുദ്ധി തന്നനുഗ്രഹിക്കണേ.

കുലവുമകന്നു കുടുംബവുമങ്ങനെ
മലയിലിരുന്നു മഹേശ്വരസേവനം
കലയതു കാലമനേകഭയം ഭവാൻ
തലയിൽ വിധിച്ചതു സമ്മതമായ് വരും.

വംശവും അതുപോലെ കുടുംബവും പിരിഞ്ഞ് കാട്ടിൽ ഏകാന്തമായിരിടത്തു പാർത്ത് ശിവഭജനം തുടരുകയാണ്. കാലഗതി എന്തെല്ലാം ഭയം വേണമെങ്കിലും ഉണ്ടാക്കി ത്തീർത്തോട്ടെ. അങ്ങ് എന്തുവരുത്താനാണോ നിശ്ചയിച്ചിരിക്കുന്നത് അതനുഭവിക്കാൻ ഞാൻ ഒരുക്കമാണ്.

വകയറിയാതെ വലഞ്ഞീടുമെന്നെ നീ
ഭഗവതിയോടൊരുമിച്ചെഴുനള്ളിവ-
ന്നകമുരുകുംപടി നോക്കീടുകൊന്നു മാ-
മഘമോരുനേരമടുത്തുവരാതിനി.

സത്യമേത് അസത്യമേത് എന്നു വകതിരിച്ചറിയാൻ കഴിയാതെ ക്ലേശിക്കുന്ന ഈ ഭക്തനെ അവിടുന്നു ദേവിയൊടൊരുമിച്ചടുത്തെത്തി ഭക്തികൊണ്ടെന്റെ ഹൃദയം അലിയുമാറ് ഇനി മേൽ പാപം ഒരിക്കലും തീണ്ടാത്തവണ്ണം എന്നെ ഒന്നു കടാക്ഷിക്കണേ.

അരുവയർതന്നൊടു കൂടിയോടിയാടി-
ത്തിരിവതിനിത്തിരിനേരവും നിനപ്പാൻ
തരമണയാതെയുരുക്കിയെന്മനം നിൻ-
തിരുവടിയോടൊരുമിച്ചുചേർത്തിടേണം.

സ്ത്രീയുടെ പിന്നാലെ പറ്റിക്കൂടി അലഞ്ഞിതിരിഞ്ഞു കാമചേഷ്ടകൾ കാട്ടി ഭ്രമിക്കുന്ന തിന് ഒരു നിമിഷംപോലും അനുഗ്രഹിക്കാനിടവരാതെ എന്റെ മനസ്സിനെ ഭക്തിഭാവത്തിൽ ലയിപ്പിച്ച് അങ്ങയുടെ സ്വരൂപത്തോട് ഏകീഭവിപ്പിക്കണേ.

ഒരുപിടി തന്നെ നമുക്കു നിനയ്ക്കിലി-
ത്തിരുവടിതന്നിലിതെന്നിമറ്റതെല്ലാം
കരളിലിരുന്നു കളഞ്ഞഖിലം നിറ-
ഞ്ഞിരിയിരിയെന്നരുളുന്നറിവെപ്പൊഴും

സംസാരദുഃഖത്തിൽ പെട്ടുഴലുന്ന നമുക്ക് ഈ ജഗദീശ്വരസ്വരൂപത്തിൽ മുറുകെപ്പിടിക്കു ന്നതുകൊണ്ടേ രക്ഷയുള്ളൂ. ഭഗവത് ശരണാഗതിയൊഴിച്ച് മറ്റെല്ലാ ഫല സങ്കൽപ്പങ്ങളും മുഴു വൻ ഉള്ളിൽനിന്നും ഉപേക്ഷിച്ച് ഉള്ളിലും സത്യസ്വരൂപത്തെ നിറഞ്ഞു കണ്ടു ശാന്തഗംഭീര നായി കഴിയുക എന്നിങ്ങനെ ലോകവിജ്ഞാനം സദാ പ്രേരിപ്പിക്കണേ.

കരമതിലുണ്ടു കരുത്തുമടക്കിനി-
ന്നരികിലിരുന്നു കളിപ്പതിനെന്നുമേ

വരമരുളുന്നതു വാരിധിയെന്നപോൽ
കരുണനിറഞ്ഞു കവിഞ്ഞൊരു ദൈവമേ!

സദാ അങ്ങയുടെ സാന്നിദ്ധ്യം അനുഭവിച്ചുകൊണ്ട് ഈ സംസാര നാടകം നടിക്കാൻ അഹങ്കാരമെല്ലാം വെടിഞ്ഞ് ഈ ഭക്തന്റെ ജീവൻ അങ്ങയുടെ കയ്യിലാണ്. സദാ അങ്ങേയ്ക്ക ധീനനായി വർത്തിക്കുന്നു. കാരുണ്യം നിറഞ്ഞു കവിയുന്ന അല്ലയോ ഭഗവാനേ, അങ്ങു ഭക്തനെ അനുഗ്രഹിക്കുന്നത് സമുദ്രംപോലെ അതിരില്ലാത്ത മട്ടിലാണ്.

പുരമൊരുമൂന്നുമെരിച്ച പുരാതനൻ
ഹരിഹരമൂർത്തിജയിക്കണമെപ്പൊഴും
പുരിജടതന്നിലൊളിച്ചുകളിച്ചീടും
സുരനദിതൂകുമൊരീശ്വര ! പാഹിമാം.

ത്രിപുരപുരം എരിച്ചു ചാമ്പലാക്കിയ പണ്ടേയുള്ള വിഷ്ണുവും ശിവനും ഒരുമിച്ചു ചേർന്ന ദേവൻ അല്ലെങ്കിൽ പരമാത്മാവ് സദാ വിജയിച്ചരുളണം. തലയിൽ ജടയുടെ മദ്ധ്യത്തിൽ ആരു മറിയാതെ വിലസുന്ന ദേവഗംഗ അഥവാ ശീതള പ്രാണധാര ഭക്താനുഗ്രഹത്തിനായി ഒഴു ക്കുന്ന അല്ലയോ ഭഗവൻ എന്നെ രക്ഷിച്ചാലും.

പരമൊരു തുൻപമെനിക്കു ഭവാനൊഴി-
ഞ്ഞൊരുവരുമില്ല ദിഗംബര! നിൻപദം
തരണമെനിക്കതുകൊണ്ടഘവമൊക്കെയും
തരണമഹങ്കരവാണി ഭവാർണ്ണവം

ഈ ഭക്തന് അത്യധികമായ ദുഃഖമുണ്ട്. ദിക്കുകൾ തന്നെ വസ്ത്രമാക്കിയിട്ടുള്ള അല്ലയോ ഭഗവൻ, അവിടുന്നല്ലാതെ ആരും തുണയായില്ല. ഈ ഭക്തന് അങ്ങയുടെ കാലടിയാണ് തോണി. ആ തോണിയിൽ കയറി സംസാരസമുദ്രമാകുന്ന പാപസമൂഹത്തെ ഞാൻ കടക്കണേ.

മിഴികളിൽനിന്നൊഴുകുന്ന മൃതത്തിര-
പ്പൊഴികളിൽ വീണൊഴുകും പരമാഴിയിൽ
ചുഴികളിൽനിന്നു ചുഴന്നുചുഴന്നു നിൻ-
കഴൽകളിൽ വന്നണയുന്നതുമെന്നു ഞാൻ

ഭക്തികൊണ്ടു മനസ്സലിഞ്ഞ് അശ്രുനിര തൂകിക്കിളരുന്ന ആത്മാനന്ദത്തിര ജീവനെ പര മാത്മ സമുദ്രത്തിൽനിന്നും വേർതിരിക്കുന്ന ദേഹാഭിമാനമാകുന്ന പൊഴിയെ മുറിച്ച് ഒഴുകി യെത്തുന്ന പരമാത്മാസമുദ്രത്തിൽ ആനന്ദച്ചുഴികളിൽ കലർന്നു ഈ ഭക്തൻ അങ്ങയുടെ പാദങ്ങളിൽ എന്നാണിനി എത്തിച്ചേരുക.

മഴപൊഴിയുന്നതുപോൽ മിഴിയിങ്കൽ നി-
ന്നൊഴുകിയൊലിച്ചുരുകിത്തിരുവുള്ളവും
പഴയൊരു ഭക്തജനം ഭവസാഗര-
ക്കുഴിയതിൽനിന്നു കടന്നു കശ്മലൻ ഞാൻ.

മഴപൊഴിയുന്നതുപോലെ കണ്ണിൽനിന്നു ഭക്തികൊണ്ടുള്ള ആനന്ദാശ്രുക്കൾ ധാരധാര യായി പുറപ്പെട്ട് ഭഗവാൻ കുടികൊള്ളുന്ന ഹൃദയം അലിഞ്ഞു ഭഗവാങ്കൽ ചേരുമ്പോൾ ചിര കാലമായി അങ്ങയുടെ ഭക്തനായിക്കഴിയുന്ന പാപിയായ ഞാൻ സംസാരസമുദ്രത്തനടിയിൽ നിന്നു കരപറ്റണേ.

വഴിയിലിരുന്നു വരുന്ന ബാധയെല്ലാ-
മൊഴിയണമെന്നൊരു നേരമെങ്കിലും മേ
മിഴികളിൽനിന്നമൃതൂറിയറിഞ്ഞു നിൻ
കഴലിണകണ്ടു കളിപ്പതിനാഗ്രഹം

ഈ ജീവിതയാത്രയിൽ പ്രാരാബ്ധമെല്ലാം അവസാനിക്കണം എന്നു കരുതി ദിവസം ഒരു പ്രാവശ്യമെങ്കിലും ഈ ഭക്തന്റെ കണ്ണുകളിൽനിന്ന് ആനന്ദാശ്രു പൊഴിഞ്ഞ് ചിത്തം ശുദ്ധിയായി അങ്ങയെ അറിഞ്ഞ് അവിടുത്തെ പാദം നേരിട്ടുകണ്ട് ആനന്ദനൃത്തം ചെയ്യാൻ കൊതിക്കുന്നു.

പിഴപലതുള്ളിലിരുന്നു പലപ്പൊഴും
ചുഴൽവതുകൊണ്ട് ശിവായ നമോസ്തു തേ
പഴി വരുമെന്നു നിനച്ചുരുകുന്നു ഞാ-
നഴലതിലിട്ടലിയുന്നൊരു വെണ്ണപോൽ.

പല കർമ്മവാസനകളും മനസ്സിൽ തിങ്ങിക്കൂടി ക്ലേശത്തിനിടവരുന്നതുകൊണ്ട് കൂടെക്കൂടെ മംഗളസ്വരൂപിയായ അങ്ങേയ്ക്ക് എന്റെ പ്രണാമം ഭവിക്കണേ.. വിവേകമില്ലാതെ അപകടങ്ങളിൽ ചെന്നുചാടുമെന്നു കരുതി ചൂടുതട്ടി വെണ്ണ അലിയുന്നതുപോലെ ഞാൻ എരിപൊരികൊള്ളുന്നു.

മിഴിമുനകൊണ്ടു മയക്കി നാഭിയാകും-
കുഴിയിലുരുട്ടി മറിപ്പതിനൊരുങ്ങി
കിഴിയുമെടുത്തു വരുന്ന മങ്കമാർതൻ-
വഴികളിലിട്ടു വലയ്ക്കൊലാ മഹേശ!

കടാക്ഷവിക്ഷേപം കൊണ്ട് ആകർഷിച്ച് ലൈംഗിക സുഖചിന്തകളിൽ തള്ളിവിട്ട് ജീവിതത്തെയാകെ കീഴ്മേൽ മറിക്കാൻ തയ്യാറായി പണക്കിഴിപോലുള്ള മുലയുമേന്തി എത്തുന്ന സ്ത്രീജനങ്ങളുടെ കാമവിലാസങ്ങളിലകപ്പെടുത്തി, അല്ലയോ ഭഗവാനേ, വല്ലാതെ ദുഃഖിപ്പിക്കരുതേ.

തലമുടി കോതിമടിഞ്ഞു തക്കയിട്ട-
കൊലമദയാന കുലുങ്ങിവന്നു കൊമ്പും
തലയുമുയർത്തി വിയത്തിൽനോക്കിനില്ക്കും-
മുലകളുമെന്നെ വലയ്ക്കൊലാ മഹേശ!

എല്ലാറ്റിനും ഈശ്വരനായ ഭഗവാനേ, തലമുടി കോതിമിനുക്കിപ്പിന്നിയിട്ട് കർണ്ണാഭരണവുമണിഞ്ഞ് കൊലമദയാന ഇളകിവരുന്നതുപോലെ ആടിക്കുഴഞ്ഞെത്തി കൊമ്പുകളും തലയുമുയർത്തി നിൽക്കുന്ന പ്രതീതി ജനിപ്പിക്കത്തക്കവണ്ണം ആകാശത്തിൽ ദൃഷ്ടിപതിപ്പിച്ചിരിക്കുന്നതുപോലെ പൊങ്ങിനിൽക്കുന്ന മുലകളും എന്നെ ഭ്രമിപ്പിക്കാൻ ഇട വരുത്തരുതേ.

കുരുവുകൾപോലെകുരുത്തു മാർവിടത്തിൽ
കരളുപറിപ്പതിനങ്ങുകച്ചകെട്ടി
തരമതുനോക്കിവരുന്ന തീവിനയ്ക്കി-
ന്നൊരുകുറിപോലുമയയ്ക്കൊലാ മഹേശാ

നെഞ്ചത്ത് കുരുവിപക്ഷികളെപ്പോലെ പൊന്തിവന്ന് പക്ഷികൾ പഴം കൊത്തിപ്പറിക്കുംപോലെ പുരുഷന്മാരുടെ ഹൃദയം കൊത്തിയെടുക്കാൻ മുലക്കച്ചകെട്ടി ഒരുമ്പെട്ടു നിൽക്കുന്ന മുലകളുമായി തക്കം നോക്കിയടുക്കുന്ന കൊടിയ ആപത്തിന്റെ പ്രതീകമായ സ്ത്രീക്കു വശപ്പെട്ടുഴലാൻ അല്ലയോ ഭഗവൻ, ഈ ജന്മത്തിൽ ഇനി ഒരു പ്രാവശ്യംപോലും ഇടയാക്കിത്തീർക്കരുതേ.

കടലുചൊരിഞ്ഞുകളഞ്ഞു കുപ്പകുത്തി-
ത്തടമതിലിട്ടുനിറച്ചു കുമ്മിനാറി-
ത്തടമുലയേന്തിവരുന്ന കൈവളപ്പെൺ-
കൊടിയടി പാർത്തു നടത്തൊലാ മഹേശ!

📖 മൂത്രജലം വാർന്നൊഴുകി ചപ്പുംചവറും കോരി കരയിൽ നിറച്ചിട്ടിരിക്കുന്നതുപോലെ ചുറ്റുപാടും പലതരം മാലിന്യങ്ങളും നിറഞ്ഞ യോനിപ്രദേശം കുമുകുമാ ദുർഗന്ധം വമിച്ച മാർവ്വിടവുമായി എത്തുന്ന സുന്ദരിമാരായ യുവതിമാരുടെ പിന്നാലെ അല്ലയോ ഭഗവാൻ അലഞ്ഞുതിരിയാൻ വിടരുതേ.

കരുതിനിറഞ്ഞുചൊരിഞ്ഞു ചീയൊലിക്കും-
നരകനടുക്കടലിൽ ഭ്രമിയാതെ നിൻ-
ചരിതരസാമൃതമെന്നുടെ മാനസേ
ചൊരിവതിനൊന്നു ചുളിച്ചുമിഴിക്കണം

📖 രക്തം നിറഞ്ഞു കവിഞ്ഞൊഴുകി ചീഞ്ഞൊലിക്കുന്ന സ്ത്രീകളുടെ യോനിദ്വാരമാകുന്ന നരകക്കടലിന്റെ നടുവിൽ വീണുഴലാൻ ഇടയാകാതെ എന്റെ ഉള്ളിൽ അങ്ങയുടെ കഥ കേട്ടു ണ്ടാകുന്ന ആനന്ദാമൃതം വർഷിക്കുന്നതിന് കണ്ണ് എന്റെ നേർക്കു തന്നെ കടാക്ഷിക്കണേ.

ശരണമെനിക്കു ഭവച്ചരണാംബുജം
നിരുപമനിത്യനിരാമയമൂർത്തിയേ!
നിരയനിരയ്ക്കൊരുനേരവുമെന്നെ നീ
തിരിയുവതിന്നൊരുനാളുമയയ്ക്കൊലാ

📖 തുല്യതയില്ലാത്തതും അഴിവില്ലാത്തതും ദുഃഖസ്പർശമില്ലാത്തതുമായ സ്വരൂപത്തോടു കൂടിയ അല്ലയോ ഭഗവാനേ ഈ ഭക്തന് അവിടുത്തെ കാൽത്താമര മാത്രമാണ് ആശ്രയമായി ട്ടുള്ളത്. അവിടുന്ന് മറ്റൊരു ഗതിയുമില്ലാത്ത എന്നെ ഒരു കാലത്തും ഒരു നിമിഷവും നരക പരമ്പരയിൽ അകപ്പെട്ടുഴലാൻ തള്ളിവിടല്ലേ.

പരമപാവന! പാഹി പുരാരയേ
ദുരിതാനാശന! ധൂർജ്ജടയേ നമഃ
ചരണസാരസയുഗ്മനിരീക്ഷണം
വരണതെന്നു വലാന്തകവന്ദിത!

📖 ത്രിപുരാന്തകനും, ജടാമകുടം ചാർത്തിയവനുമായ ഭഗവാന് നമസ്കാരം. ഒരു കളങ്കവും പുരളാത്ത ഭഗവാനേ, എല്ലാ പാപങ്ങളും നശിപ്പിക്കുന്ന ഭഗവാനേ, എന്നെ രക്ഷിച്ചരുളിയാലും ഇന്ദ്രനാൽ പോലും വന്ദിക്കപ്പെടുന്ന ഭഗവാൻ അങ്ങയുടെ കാൽത്താമരകൾ രണ്ടും കണ്ടു വണങ്ങാനുള്ള ഭാഗ്യം എനിക്കുണ്ടാകണേ.

സരസിജായതലോചന! സാദരം
സ്മരനിഷൂദന! മാമവ നീ പതേ!
കരുണ നിന്മനതാരിലുദിക്കണം
ഗിരിശ! മയ്യനുവാസരമെപ്പൊഴും

📖 താമരപോലെ വികസിച്ച കണ്ണുള്ള ഭഗവൻ, കാമനെ ചുട്ടെരിച്ച ഭഗവൻ, നാഥാ എനിക്കു കൂടി ഭക്തന്മാരുടെ കൂട്ടത്തിൽ അംഗീകാരം നൽകി എന്നെ കാത്തുകൊള്ളുക. അല്ലയോ കൈലാസവാസ എല്ലാ ദിവസവും എപ്പോഴും അങ്ങയുടെ ഉള്ളിലിവനെക്കുറിച്ചു കാരുണ്യമു ണ്ടാകണേ.

പുതിയപൂവു പറിച്ചു ഭവാനെ ഞാൻ
മതിയിലോർത്തൊരുനേരവുമെങ്കിലും
ഗതിവരും പടിപൂജകൾചെയ്തതി-
ല്ലതിനുടേപിഴയോയിതു ദൈവമേ!

📖 പുതിയതായി വിടരുന്ന പൂക്കൾ ശേഖരിച്ച് ഈ ഭക്തൻ ഭഗവാനെ ഉള്ളിൽ ഓർമ്മിച്ചു കൊണ്ട് ഒരു പ്രാവശ്യംപോലും ചിത്തശുദ്ധി വരുമാറ് പൂജിച്ചിട്ടില്ല. അല്ലയോ ജഗദീശ്വര ഈ കഷ്ടപ്പാട് അതിനുള്ള ശിക്ഷയാണോ?

വിധിവരച്ചതു മാറിവരാൻ പണി
പ്രതിവിധിക്കുമകറ്റരുതായത്
ഇതി പറഞ്ഞുവരുന്നു മഹാജനം
മതിയിലൊന്നടിയന്നറിയാവതോ?

കർമ്മഗതിയനുസരിച്ചു ഭവിക്കേണ്ടത് അനുഭവിക്കാതെ ഒഴിച്ചുമാറ്റാൻ സാദ്ധ്യമല്ല. പ്രാരാബ്ധ കർമ്മഫലാനുഭവം പ്രതിവിധികൊണ്ടൊന്നും മാറിക്കിട്ടുന്നതല്ല. സത്യദർശികളായ മഹാന്മാർ ഇങ്ങനെ പറഞ്ഞിരിക്കുന്നതായി കാണുന്നു.

സ്തുതിപറഞ്ഞീടുമെങ്കിലനാരതം
മുദിതരാകുമശേഷജനങ്ങളും
അതുമിനിക്കരുതേണ്ടതിൽ നിന്നെഴും
പുതയലം ബത! വേണ്ട ദയാനിധേ!

എപ്പോഴും ഇല്ലാത്തതൊക്കെ കെട്ടിച്ചമച്ചു പുകഴ്ത്തിയാൽ എല്ലാവരും സന്തോഷിക്കും. അതും എനിക്കു കഴിയുകയില്ല. കരുണാനിധിയായ ഭഗവാനെ കഷ്ടം, അതുകൊണ്ടു വന്നു ചേരുന്ന മമതാ ബന്ധങ്ങളും എനിക്കാവശ്യമില്ല. എനിക്കവിടുത്തെ കാരുണ്യം മാത്രം മതി.

അതിരൊഴിഞ്ഞുകവിഞ്ഞൊഴുകുന്ന നി-
ന്നതിരസക്കരുണത്തിരമാലയിൽ
ഗതിവരും പടി മുങ്ങിയെഴുന്നുനി-
ല്പതിനു നീയരുളേണമനുഗ്രഹം

കരകവിഞ്ഞൊഴുകുന്ന ആനന്ദാമൃതം പകർന്നു തരുന്ന അവിടത്തെ കാരുണ്യത്തിരതള്ളലിൽ അങ്ങയോടൊരുമിച്ചു ചേരാൻ കഴിയുംവിധം മുഴുകി സംതൃപ്തനായി ജീവിക്കുവാൻ ഭഗവാൻ അനുഗ്രഹിക്കേണേ.

കുമുദിനിതന്നിലുദിച്ചു കാലുവീശി-
സ്സുമശരസാരഥിയായ സോമനിന്നും
കിമപി കരങ്ങൾ കുറഞ്ഞു കാലമൂന്നി-
ത്തമസി ലയിച്ചു തപസ്സുചെയ്തീടുന്നു.

കാമദേവന്റെ സൂതനെന്നു പ്രസിദ്ധിപെറ്റ ചന്ദ്രൻ അഥവാ ചന്ദ്രപ്രതീകമായ മനസ്സ് ഉദയം ചെയ്ത് അഥവാ പൊന്തിവന്ന് ആമ്പൽപൊയ്കയിൽ അഥവാ ഭൗതികസുഖം കൊതിക്കുന്ന സ്ത്രീയിൽ കിരണങ്ങളർപ്പിച്ച് അഥവാ അനുരാഗബദ്ധമായി കലകളിൽ കുറെയൊക്കെ നഷ്ടപ്പെട്ട അഥവാ ഓജസ്സ് ക്ഷയിച്ച് ഇരുളിലകപ്പെട്ട് അഥവാ അജ്ഞാനത്തിൽ മുങ്ങി ഏകാഗ്രമായി തപസ്സനുഷ്ടിക്കുന്നു. അഥവാ ദുഃഖിച്ചു ഭഗവത് സ്മരണ നിലനിറുത്താൻ യത്നിക്കുന്നു.

കലമുഴുവൻ തികയും പൊഴുതായ്വരും
വിലയമിതെന്നകതാരിൽ നിനയ്ക്കയോ?
അലർശരമൂലവിരോധിയതായ നിൻ-
തലയിരുന്നുതപിക്കരുതിന്നിയും

ചന്ദ്രനു നഷ്ടപ്പെട്ട കലകളെല്ലാം വീണ്ടും വന്നുചേർന്നു പൂർണ്ണനാകുമ്പോൾ അഥവാ മനസ്സ് കാമങ്ങളിലെല്ലാം തൃപ്തിവന്ന് പൂർണ്ണത പ്രാപിക്കുമ്പോൾ ഭഗവാനുമായി ലയിപ്പിച്ചു മോക്ഷം നൽകാമെന്നും ഉള്ളിൽ കരുതിയിരിക്കയാണോ? എന്തായാലും ഇനിയും അധികനാൾ കാമസങ്കല്പങ്ങളെയെല്ലാം വേരോടെ പിഴുതെറിയാൻ കഴിവുള്ള ഭഗവാന്റെ ശിരസ്സിലിരുന്നു തപിക്കാൻ ഇടയാക്കരുത്.

അലയൊരു കോടിയലഞ്ഞുവരുന്നതും
തലയിലണിഞ്ഞുതഴച്ചു സദായ്പൊഴും

നിലയിളകാതെ നിറഞ്ഞു ചിദംബര-
സ്ഥലമതിലെപ്പോഴുമുള്ളവനേ! നമഃ

എണ്ണമറ്റ തിരമാലകളിലൂടെ ഇരമ്പിപ്പാഞ്ഞു വരുന്ന ഗംഗാനദിയെ അഥവാ ശീതളപ്രാണധാരയെ ശിരസ്സിൽ ധരിച്ച് അഥവാ ഭക്തന്റെ ശിരസ്സിൽ വർഷിച്ച് വ്യക്തമായ രൂപം പൂണ്ട് അഥവാ ബുദ്ധിക്ക് വിഷയമാകുമാറ് എല്ലാ സമയവും ഒരു മാറ്റവുമില്ലാതെ അഥവാ നിശ്ചയമായി ഭക്തഹൃദയം കുളിർപ്പിച്ച് അഥവാ സർവ്വവ്യാപിയായി തെക്കേ ഇന്ത്യയിലെ ചിദംബരമെന്ന പ്രസിദ്ധമായ ക്ഷേത്രത്തിൽ അഥവാ ബോധം നിറഞ്ഞു തിങ്ങുന്ന ആകാശത്തിൽ സദാ സ്ഥിതി ചെയ്യുന്ന ഭഗവാനേ! അങ്ങേയ്ക്ക് നമസ്കാരം.

മലമുകളേറി വധിച്ചു മൃഗങ്ങൾ തൻ
തൊലികളുരിച്ചു തരുന്നതിനിന്നിവൻ
അലമലമെന്നു നിനച്ചെഴുന്നള്ളിയാൽ
പല ഫലിതങ്ങൾ പറഞ്ഞു ചിരിക്കുമോ?

പർവ്വതപ്രാന്തങ്ങളിൽ കടന്ന് അഥവാ മനസ്സിന്റെ സൂക്ഷ്മതലങ്ങൾ വരെ കടന്നുചെന്ന് കൊന്ന് കടുവ, പുലി തുടങ്ങിയ മൃഗങ്ങളുടെ തോലുരിച്ചെടുത്ത് ഭഗവാനു ധരിക്കാൻ നൽകുന്നതിന് ഈ ഭക്തൻ സമർത്ഥൻ തന്നെ എന്നു കരുതി ഈ ഭക്തന്റെ അടുത്തുവന്നാൽ ഇവന്റെ കഴിവില്ലായ്മ കണ്ട് പല നേരമ്പോക്കുകളും പറഞ്ഞു പരിഹസിക്കാനിടവരുമോ?

നിലയന മേറിഞ്ഞെളിഞ്ഞിരുന്നിവണ്ണം
തലയണപോലെ തടിച്ചു തീറ്റിതിന്ന്
തുലയണമെന്നു പുരൈവ ഭാവാനുമെൻ-
തലയിൽ വരച്ചതിതെന്തൊരു സങ്കടം.

ഇന്നുകഴിയുന്നതുപോലെ വീട്ടിലിരുന്നു ഞാൻ എന്റേത് എന്ന ഭാവങ്ങളിൽപ്പെട്ട് അഹങ്കരിച്ച് ഭക്ഷണവും കഴിച്ച് വിവേകമില്ലാതെ മാംസപിണ്ഡത്തെ വളർത്തി ജീവിതം പാഴാക്കണമെന്നു പണ്ടേതന്നെ ഭഗവാൻ വിധിച്ചത് ഇതെത്ര കഷ്ടമായിപ്പോയി? ഭഗവാൻതന്നെ ആ വിധി കാരുണ്യപൂർവ്വം മാറ്റി എഴുതണമെന്നു ഭാവം.

കലിപുരുഷൻ കടുവാപിടിപ്പതിന്നായ്
മലയിലിരുന്നുവരുന്നവാറുപോലെ
കലിയുഗമിന്നിതിലെങ്ങുമുണ്ടു കാലും
തലയുമറുത്തു കരസ്ഥമാക്കുവാനായ്

ക്രൗര്യം മൂർത്തീകരിച്ച കടുവ പിടിച്ചു ഭക്ഷിക്കാനായി കാട്ടിൽനിന്നു ഇറങ്ങി നാട്ടിൽ വരുന്നതുപോലെ ഈ ലോകത്തെങ്ങും ജീവിതത്തെ കഷണം കഷണമായി നുറുക്കി നശിപ്പിക്കാൻ ഇപ്പോൾ കലികാലം കച്ചകെട്ടി നിൽക്കുന്നതു കാണ്മാനുണ്ട്.

മലർമണമെന്ന കണക്കു മൂന്നുലോക-
ത്തിലുമൊരുപോലെ പരന്നു തിങ്ങിവീശി
കലശജലപ്രതിബിംബനഭസ്സുപോൽ
പലതിലുമൊക്കെ നിറഞ്ഞരുളേ! ജയ

പൂവിന്റെ മണമെന്നപോലെ ഭൂമി, സ്വർഗ്ഗം, പാതാളം എന്നീ മൂന്നുലോകത്തും ഒരുപോലെ വ്യാപിച്ച് ഇടതിങ്ങി നിൽക്കവേ തന്നെ കുടത്തിലെ വെള്ളത്തിൽ നിഴലിക്കുന്ന ആകാശംപോലെ പലതായി കാണുന്നതിലുമൊക്കെ ജീവരൂപത്തിൽ വിളങ്ങുന്ന കാരുണ്യമൂർത്തേ! അങ്ങു വിജയിച്ചരുളിയാലും.

മലജലമുണ്ടൊരുപാടു നിറഞ്ഞുമു-
മ്മലമതിൽ മുങ്ങിമുളച്ചുളവാകുവാൻ

വിളനിലമങ്ങുവിതച്ചു പഴുത്തറു-
ത്തുലകർ ഭുജിച്ചലയുന്നതു സങ്കടം

കാമം ക്രോധം, ലോഭം എന്നീ മൂന്നു അഴുക്കുകൾകൊണ്ടു നിറഞ്ഞ് സംസാരക്കാട്ടിൽ നിന്നും ഒഴുകിവരുന്ന വ്യവഹാര ജലം ചുറ്റുപാടും ഉണ്ട്. ആനന്ദം വിളയുന്ന ഹൃദയമാകുന്ന വയ.ൽ ആ മലവെള്ളംകൊണ്ടു നിറച്ചു കാർമേഘങ്ങൾ കിളിർത്തുണ്ടാവാൻ വാസനകൾ പാകി വിളയിച്ചു കൊയ്തു ജനങ്ങൾ അനുഭവിച്ചു ക്ലേശിക്കുന്നതു കഷ്ടമെന്നേ പറയേണ്ടൂ.

പലിതജരാമരണങ്ങൾ പലപ്പോഴും
പുലിയതുപോലെ വരുന്നു പിടിക്കുവാൻ
പൊലിവിതിനെന്നുവരും ഭഗവാനുടേ
കളിയിവയൊക്കെയനാദിയതല്ലയോ?

കൂടെക്കൂടെ നര, ജര, മരണം തുടങ്ങിയ വാർദ്ധക്യലക്ഷണങ്ങൾ പുലിയെപ്പോലെ ഭയം ജനിപ്പിച്ചുകൊണ്ട് പിടിച്ചു വിഴുങ്ങാനെത്തുന്നു. ഈ സംസാരക്ലേശത്തിന് എന്നവസാനമുണ്ടാകും? ഭഗവാന്റെ ഈ സംസാരലീല അനാദിയും അനന്തവുമായി തുടരുന്നു എന്നാണല്ലോ.

ചിലസമയം ശിവസേവമുഴുക്കയാ-
ലിളകരുതാതെയിരുന്നലിയും മനം
പലപൊഴുതും ഭഗവാനുടെ മായയിൽ
പലകുറിയിങ്ങനെതന്നെയിരിക്കയോ?

ശിവഭജനത്തിന്റെ ഫലമായി ചിലപ്പോഴൊക്കെ മനസ്സ് ഭഗവത്സ്വരൂപത്തിൽത്തന്നെ അചഞ്ചലമായി ഉറച്ച് ഭക്തിഭാവത്തിൽ അലിഞ്ഞുചേരും. അധികസമയവും ഭഗവാന്റെ മായയിൽ മോഹിച്ച് പലതും കണ്ടു ഭ്രമിക്കും. മരണംവരെ ഉറപ്പില്ലാതെ ഇങ്ങനെ തുടരാൻ ഇടവരുമോ?

അപജയമൊന്നുമെനിക്കണയാതിനി
ത്തപസി നിരന്തരമെന്മലരൊക്കെയും
സപദി ദഹിച്ചു സുഖം തരുവാനുമെൻ-
ജപകുസുമത്തിരുമേനി ജയിക്കണം.

ഭഗവാനെത്തന്നെ പ്രാപിച്ചിരിക്കുന്ന ഈ ഭക്തന് ഇനിമേൽ ഇടയ്ക്കു തടസ്സമൊന്നും ഉണ്ടാകാതെ സദാ മനസ്സു ഭഗവാനിൽ ധ്യാനനിഷ്ഠമായി എന്റെ കാമക്രോധലോഭാദിചിത്ത മാലിന്യമെല്ലാം ധ്യാനാഗ്നിയിൽ ദഹിച്ച് സമാധി സുഖമരുളുവാനും ചെമ്പരത്തിപ്പൂവിന്റെ നിറം പൂണ്ടു ശോഭിക്കുന്ന സുന്ദര മൂർത്തിയായ എന്റെ ഭഗവാൻ എന്നും ജയിച്ചു വിളങ്ങണേ.

അവമതി ചെയ്തുതഴച്ച കാടുതന്നിൽ
ഭവമൃതിവിത്തു മുളച്ചു മൂടുമൂന്നി
ഭുവനമതിങ്കലിരുന്നു മണ്ണുതിന്നും
ശവമെരി തിന്നുവതോ നരിക്കൊരൂണോ?

അസത്യത്തെ സത്യമെന്നു ഭ്രമിച്ച് വളർന്നു വന്ന അജ്ഞാനക്കൊടുംകാട്ടിൽ ജനന മരണ രൂപമായ സംസാരത്തിന്റെ വിത്തായ കർമ്മവാസന സങ്കല്പമായി കിളിർത്ത് ഞാൻ എന്റേത് എന്ന വേരും ഉറപ്പിച്ചു ഈ ലോകരംഗത്തും കർമ്മം ചെയ്തു ദിവസങ്ങൾ പോക്കി ജഡ സങ്കല്പങ്ങളെ വളർത്തുന്ന മൃത്പിണ്ഡമായ ഈ ദേഹം അഗ്നിക്കു ഭക്ഷണമാകുമോ? അതോ ജന്തുക്കൾ ഭക്ഷിച്ചു വിശപ്പടക്കുമോ?

ജനകനുമമ്മയുമാത്മസഖിപ്രിയ-
ജ്ജനവുമടുത്തയൽവാസികളും വിനാ
ജനനമെടുത്തു പിരിഞ്ഞിടുമെപ്പോഴും
തനിയെയിരിപ്പതിനേ തരമായ് വരൂ

അച്ഛനും അമ്മയും ആത്മസഖികളായി കഴിയുന്ന കൂട്ടുകാരും അടുത്ത സ്നേഹമുള്ള അയൽപക്കക്കാരും അധികനാൾ കൂടെയുണ്ടാകാതെ എന്നും ജനിച്ചും മരിച്ചും പിരിഞ്ഞു പൊയ്ക്കൊണ്ടേയിരിക്കും. ജീവിതത്തെ ധന്യമാക്കുന്ന കാര്യത്തിൽ അവനവൻ പ്രയത്നി ച്ചെങ്കിലേ എന്തെങ്കിലും സാദ്ധ്യമാവൂ.

അണയലിരുന്നരുളീടുമനുഗ്രഹം
ദിനമണി ചൂടിയ തമ്പുരാനിതൊന്നും
അണുവളവും പിരിയാതെയിരിക്കുമെൻ
മണികൾ നമുക്കുവരും പിണിതീർത്തീടും

ഇവിടെ എപ്പോഴും ലേശംപോലും എന്നിൽനിന്നും വിട്ടുപോകാതെയിരിക്കുന്ന സൂര്യനെ ശിരസ്സിലണിഞ്ഞിട്ടുള്ള പരബ്രഹ്മപ്രതീകമായ ശിവൻകൂടെ ഉള്ളിൽത്തന്നെയിരുന്നുകൊണ്ട് അനുഗ്രഹം ചൊരിയും. നമുക്കു നന്മകൾ വന്നു ചേരും. ക്ലേശങ്ങളെല്ലാം ഇല്ലാതാകും.

പിണിയിനിക്കണയാതെയിനിത്തിരു-
പ്പണിവിടയ്ക്കൊരു ഭക്തിയുറയ്ക്കണം
തണലിലിരുന്നരുളുന്നതു ചെഞ്ചിട-
യ്ക്കണിയുമംബരഗംഗയുടെ തിര.

ഇനിമേൽ എനിക്കു ക്ലേശമൊന്നും ഉണ്ടാകാതെ ഭഗവാന്റെ കല്പന കേട്ടു നടക്കുന്ന തിനു തക്ക ഭക്തിയുണ്ടാകണം. ഭഗവാന്റെ തലയിൽ ഒളിഞ്ഞിരിക്കുന്നത് ചുവന്ന ജടയിൽ അണിഞ്ഞിരിക്കുന്ന ദേവഗംഗയുടെ കല്ലോലമാണെന്നു ഞാൻ അറിയുന്നു.

അണിമുടിക്കണയും തിരമാലയിൽ
തണിയുമെൻവ്യസനങ്ങളതൊക്കെയും
പണിയറുപ്പതിനെപ്പൊഴുമത്തിരു-
ക്കണികൾ കാട്ടുക കാമവിനാശന!

ഭഗാവന്റെ മനോഹരമായ ജടയിൽഒളിഞ്ഞിരിക്കുന്ന ദേവഗംഗയുടെ കല്ലോലത്തിൽ എന്റെ എല്ലാ സംസാരക്ലേശങ്ങളും മുങ്ങിമറയും, കാമനെ എരിച്ചു ചാമ്പലാക്കിയവനേ, കർമ്മബന്ധം മുറിച്ചുകളയുന്നതിന് അങ്ങയുടെ രൂപവുമായി ബന്ധപ്പെട്ട ഇത്തരം ദിവ്യദർശനങ്ങൾ സദാ സമയം കാണിച്ചുതന്നനുഗ്രഹിക്കണേ.

പണിയുമപ്ഫണിമാലപിരിച്ചുചേർ-
ത്തണിയുമച്ചിടയാടിവരുന്ന നി-
ന്നണിമുഖാംബുജമക്ഷികൾകൊണ്ടിനി
ക്കണിയണം കരുണാകലശാംബുധേ!

കാരുണ്യപ്പാൽക്കടലായി വിളങ്ങുന്ന അല്ലയോ ഭഗവാനേ, പത്തിതാഴ്ത്തിക്കുമ്പിടുന്ന സർപ്പമാല പിരി ചേർത്തു മുറുക്കി കെട്ടിവച്ചിരിക്കുന്ന ചുവന്നു മനോഹരമായ ജട നൃത്ത ത്തിൽ ആട്ടി അടുക്കുന്ന അങ്ങയുടെ താമരപോലെ വിളങ്ങുന്ന സമുന്ദരമുഖം ഈ പുറം കണ്ണുകൾകൊണ്ട് കണ്ട് ഹൃദയത്തിൽ പ്രതിഷ്ഠിക്കാൻ ഇട വരണേ.

അമരവാഹിനിപൊങ്ങിവരും തിര-
യ്ക്കമരമെന്നകണക്കു പടങ്ങളും
സമരസത്തിൽ വിരിച്ചരവങ്ങളോ-
ടമരുമച്ചിടയാടിയടുക്കണം

ദേവഗംഗ അഥവാ ശീതളപ്രാണധാര ഒഴുകി വരുമ്പോഴുണ്ടാകുന്ന തിരയെ തടയാനുള്ള കപ്പലിന്റെ പുറം ഭാഗമെന്ന പോലെ രൂപത്തിൽ പത്തികളും വിടർത്തി കാണപ്പെടുന്ന സർപ്പ ങ്ങളാൽ ചുറ്റപ്പെട്ട് ജട ചൂടിയ ഭഗവദ് രൂപം നൃത്തം വച്ച് അടുത്തെത്താൻ ഇടയാകണം.

കുളിർമതികൊണ്ടു കുളിർത്തു ലോകമെല്ലാ-
മൊളിതിരളുന്നൊരു വെണ്ണിലാവു പൊങ്ങി
തെളുതെളെ വീശിവീങ്ങി ദേവലോക-
ക്കുളമതിലാമ്പൽ വിരിഞ്ഞുകാണണം മേ.

📖 സത്യത്തിന്റെ അഖണ്ഡാനുഭൂതിയിൽക്കൂടി ജഗത്താകെ ബ്രഹ്മാനന്ദംകൊണ്ടു നിറഞ്ഞതായി അനുഭവിച്ച് കാന്തി തിങ്ങുന്ന ശാന്തി എങ്ങും വ്യാപിച്ച് മിന്നി മിന്നി തിരയടിച്ചുയർന്ന് ഈ ലോകത്തെ ഒരു സ്വർഗ്ഗമാക്കി മാറ്റി അതിലെ ഒരു ചെറു പൊയ്കയായ എന്റെ ദേഹത്തിൽ ഹൃദയമാകുന്ന ആമ്പൽ വികസിച്ച് എനിക്കു കാണാൻ ഇടയാകണേ.

## അർദ്ധനാരീശ്വരസ്തവം

അയ്യോയീവെയിൽകൊണ്ടു വെന്തുരുകി വാ-
ടീടുന്നു നീയെന്നിയേ
കയ്യേകീടുവതിന്നു കാൺകിലൊരുവൻ
കാരുണ്യവാനാരഹോ!
പയ്യാർന്നീജനമാഴിയിൽ പതിവതി-
ന്മുന്നേ പരന്നൂഴിയിൽ
പെയ്യാറാകണമേ ഘനാംബു കൃപയാ
ഗങ്ഗാനദീധാമമേ!

📖 കഷ്ടം! ലോകം മുഴുവൻ വേനൽ നിമിത്തം ചുട്ടുരുകി നശിക്കുന്നു. അല്ലയോ ഭഗവാനേ അങ്ങല്ലാതെ ഈ കഷ്ടസ്ഥിതിയിൽ സഹായിക്കാൻ കാരുണ്യമുള്ള ഒരാൾ വേറെയാരുണ്ട്? ആഹാരം കിട്ടാതെ വിശന്നു ആളുകൾ മരിക്കാനിടവരുത്തുന്നിനു മുൻപ് അവിടുന്നു രക്ഷിക്കണം. ഭൂമിയിൽ സർവ്വത്ര പരന്നു മേഘജലം വർഷിക്കുമാറാകണം. ഭഗവത്കൃപകൊണ്ടേ അതു സാദ്ധ്യമാവൂ. അവിടുന്നു സദാ ഗംഗാനദിയുടെ ആവാസസ്ഥാനമാണല്ലോ?

നാടുംകാടുമൊരേ കണക്കിനു നശി-
ച്ചീടുന്നതും നെക്കിന
ക്കീടും നീരുമൊഴിഞ്ഞു നാവുകൾ വറ-
ണ്ടീടുന്നതും നിത്യവും
തേടും ഞങ്ങളുമുള്ളുനൊന്തു തിരിയും
പാടും പരീക്ഷിച്ചു നി-
ന്നീടും നായകനെന്തു നന്മയരുളാ-
യ്വാനർദ്ധനാരീശ്വര!

📖 നാടും കാടും ഒരുപോലെ വെയിലേറ്റുണങ്ങി കരിയുന്ന വറ്റിയ ജലാശയങ്ങളിൽനിന്നും നെക്കിയെടുത്തു നാവു നനയ്ക്കുന്ന വെള്ളവും കിട്ടാതെയിരിക്കുന്നു. അതുനിമിത്തം നാവുകൾ വരണ്ടുപോയിരിക്കുന്നു. ഞങ്ങളെന്നും അങ്ങയെ ഭജിക്കുന്നവരല്ലേ? ഇന്നിതാ ഹൃദയം നൊന്തു പരിഭ്രമിക്കുന്ന ഈ ദുരിതത്തിൽ ഞങ്ങളെ കണ്ണുതുറന്നു നോക്കിനിൽക്കുന്ന ഈശ്വരൻ നല്ലതു വരുത്താൻ താമസിക്കുന്നതെന്തിന്? പ്രകൃതിയെ പൂർണ്ണമായും വശത്താക്കിയിട്ടുള്ള അർദ്ധനാരീശ്വരനാണല്ലോ അവിടുന്ന്.

ഊട്ടിത്തീറ്റിവളർത്തുമുമ്പർതടിനീ-
നാഥന്നുമിപ്പോളുയിർ-
ക്കൂട്ടത്തോടൊരു കൂറുമില്ല, കഥയെന്ത-
യ്യോ! കുഴപ്പത്തിലായ്

നാട്ടിൽകണ്ടതശേഷവും ബത! നശി-
ച്ചീടുന്നതും കണ്ടു നീ
മൂട്ടിൽത്തനെയിരുന്നിടുന്നു, മുറയോ?
മുകളർദ്ധനാരീശ്വര!

എല്ലാ സുഖങ്ങളും ആഹാരവും തന്നു രക്ഷിച്ചു വളർത്തുന്ന ഗംഗാപതിയായ ഭഗവാൻഇപ്പോൾ ജീവജാലങ്ങളോട് ഒരു കരുണയുമില്ലെന്നായോ? എന്തു പറയാൻ? കഷ്ടം! എല്ലാം കലങ്ങി മറിഞ്ഞിരിക്കുന്നു. അല്ലയോ ഭഗവാൻ അങ്ങ് നാട്ടിലുള്ള സകലതും നശിക്കുന്നതു കണ്ട് കണ്ട് ഇതിനെല്ലാം ആദികാരണമായി ഇങ്ങനെ വിളങ്ങുന്നു. കഷ്ടം! ഇതു ശരിയാണോ? ഭാര്യയ്ക്കു ദേഹം പകുതി നൽകിയ അല്ലയോ ഭഗവൻ അങ്ങെന്താണൊന്നും മിണ്ടാത്തത്? എന്തെങ്കിലും ഒരാശ്വാസവാക്കു പറയൂ.

ദാരിദ്ര്യം കടുതായ്, ദഹിച്ചു തൃണവും
ദാരുക്കളും ദൈവമേ!
നീരില്ലാതെ നിറഞ്ഞു സങ്കടമഹോ!
നീയൊന്നുമോർത്തീലയോ?
ആരുള്ളിത്ര കൃപാമൃതം ചൊരിയുവാ-
നെന്നോർത്തിരുന്നോരിലി-
ക്രൂരത്തീയിടുവാൻ തുനിഞ്ഞതഴകോ?
കൂറർദ്ധനാരീശ്വര!

ചോറും തൊഴിലുമില്ലാതെ എല്ലായിടത്തും ദാരിദ്ര്യം പെരുകുന്നു. എല്ലാറ്റിനും ഉടമയായ അല്ലയോ ഈശ്വര, മരങ്ങളും പുല്ലുകളും കരിഞ്ഞു ചാമ്പലായി വെള്ളം കിട്ടാത്തതുകൊണ്ട് സർവ്വത്ര സങ്കടമേ കാണ്മാനുള്ളൂ. കഷ്ടം! ഇതൊന്നും അങ്ങു കണ്ടില്ലെന്നുണ്ടോ? അങ്ങയെപ്പോലെ കാരുണ്യാമൃതം പൊഴിക്കുന്നവർ മറ്റാരുമില്ലെന്നായിരുന്നു ഞങ്ങളുടെ ധാരണ. അങ്ങനെയുള്ള ഈ ഭക്തന്മാരുടെമേൽ വേനലാകുന്ന ഈ കൊടും തീ കോരിയിടാൻ അങ്ങേയ്ക്കു തോന്നിയതുചിതമായോ? പകുതി സ്ത്രീയായവനെ പറയണേ.

മുപ്പാരൊക്കെയിതാ മുടിഞ്ഞു മുടിയിൽ
ചൊല്പൊങ്ങുമപ്പും ധരി-
ച്ചെപ്പോഴും പരമാത്മനിഷ്ഠയിലിരു-
ന്നീടുന്നു നീയെന്തഹോ!
ഇപ്പാരാരിനിയാളുമിപ്പരിഷയി-
ന്നാരോടുരയ്ക്കുന്നു നിൻ-
തൃപ്പാദത്തണലെന്നിയേ തുണ നമു-
ക്കാരർദ്ധനാരീശ്വര!

മൂന്നു ലോകങ്ങളും വേനലറ്റു ഇതാ ദാഹിക്കുന്നു. അല്ലയോ ഭഗവാനേ, അവിടുന്നു പ്രസിദ്ധിപെറ്റ ഗംഗാജലം തലയിൽ ചുമന്നുകൊണ്ട് ബ്രഹ്മാനന്ദത്തിൽ ലയിച്ചിരിക്കുന്നു. എന്താണിങ്ങനെ. ഈ ലോകത്തിനി ഉടമയാര്? ദുഃഖിക്കുന്ന ഈ ലോകം ഇനി ആരോടു പരാതി പറയും. അല്ലയോ അർദ്ധനാരീശ്വരാ, അങ്ങയുടെ കാലടികളുടെ തണലല്ലാതെ ഞങ്ങൾക്കു വേറെ രക്ഷയില്ല.

## ശിവസ്തവം - പ്രപഞ്ചസൃഷ്ടി

ചെവിമുതലഞ്ചുമിങ്ങു ചിതറാതെ മയങ്ങിമറി-
ഞ്ഞവിടെയിരുന്നു കണ്ടരിയകണ്ണിലണിഞ്ഞഴിയും
ഇവകളിലെങ്ങുമെണ്ണവുമടങ്ങിനിറഞ്ഞുപുറം-
കവിയുമതേതതിന്റെ കളികണ്ടരുളീടകമേ!

ചെവി, ത്വക്ക്, കണ്ണ്, നാക്ക്, മൂക്ക് എന്നീ അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും പുറമെ വന്ന് ശബ്ദം സ്പർശം, രൂപം, രസം, ഗന്ധം എന്നീ വിഷയാനുഭവങ്ങളായി വേർതിരിയാനിടയാകാതെ ഉപശമിച്ചു. പിൻതിരിഞ്ഞ് അന്തർമുഖമായി ഹൃദയത്തിൽ ഏകാഗ്രപ്പെട്ട് ആത്മാവിനെ കണ്ട് ദിവ്യമായ ജ്ഞാനദൃഷ്ടിയിൽ അലിഞ്ഞു ചേർന്നില്ലാതാകുന്ന ഈ ഇന്ദ്രിയങ്ങളിലും വിഷയങ്ങളിലും പലതിന്റെ തോന്നലും പോയി എവിടെയും പുറമെ ഇടതിങ്ങി നിൽക്കുന്ന ആ വസ്തു ഏതോ അല്ലയോ ഹൃദയമേ, ആ വസ്തുവിന്റെ കളി കണ്ട് ആനന്ദത്തിലാറാടുക.

അകമുടലിന്നുമിന്ദ്രിയമൊടുള്ളമഴിഞ്ഞെഴുമീ-
പ്പകലിരവിന്നുമാദിയിരുന്നറിയുന്നറിവാം
നകയിലിതൊക്കെയും ചുഴലവും തെളിയുന്ന നമു-
ക്കകുടിലവൈഭവങ്ങളിലടങ്ങിയിരുന്നരുളാം

അന്തഃകരണത്തിനും ബാഹ്യശരീരത്തിനും ഇന്ദ്രിയങ്ങളോടൊപ്പം മനസ്സു ഭ്രമിച്ചുണ്ടാകുന്ന പകലെന്നോ രാത്രിയെന്നോ ഭേദമില്ലാതെ വിഷയാനുഭവങ്ങൾക്കും കേന്ദ്രമായി വർത്തിച്ചുകൊണ്ട് ആരംഭം മുതൽ എല്ലാമറിയുന്ന ബോധമാകുന്ന രത്നത്തിൽ ഇതൊക്കെയടങ്ങുമെന്നു ചുറ്റും നോക്കിയനുഭവിക്കുന്ന സത്യദർശികൾക്ക് മായാഭ്രമം ബാധിക്കാത്ത വണ്ണമുള്ള സ്വധർമ്മാനുഷ്ഠാനങ്ങളിൽ ഒതുങ്ങി ജീവിതം കഴിച്ചുകൂട്ടാം.

അരുളിലണഞ്ഞിരുൾത്തിരമുഴങ്ങിയെഴുന്നകുളുർ-
ന്നുരുമിഴി നാവിലമ്മണമുണർന്നതൊടും പിരിയും
അരനിമിഷത്തിലിതിങ്ങിതിലിരുന്നു തികഞ്ഞുവരും
ദുരിതസമുദ്രമിമ്പമിതിലെങ്ങു നമുക്കു ശിവ!

ആനന്ദസ്വരൂപമായ സത്യത്തിൽ അജ്ഞാനത്തിന്റെ തിരമാല വന്നു കേറി കോലാഹലമായി പൊന്തുന്ന സുഖകരമെന്നു തോന്നിക്കുന്ന കടുത്ത ജഡദർശനം ലൗകിക സുഖത്തിനുള്ള കൊതി വർദ്ധിപ്പിച്ച് അല്പസമയത്തിനുള്ളിൽ ആ കൊതിയുമായി ഇവിടെ നിന്ന് വേർപിരിയും. വാസനാരൂപമായ ഈ കൊതിയിൽനിന്ന് പൊന്തിപ്പൊന്തി വരുന്ന ജനന മരണ ദുരിത രൂപമായ സംസാര സമുദ്രത്തിൽ, മംഗളരൂപിയായ ഭഗവൻ, വിവേകിൾക്കു സുഖമെവിടെ.?

ശിവ! ശിവ! മാത്രയിൽ പലതരം ചിതറുന്നുവെളി-
ക്കിവകളിലെങ്ങുമിങ്ങിതമറിഞ്ഞു നിറഞ്ഞരുളും-
ശിവ! ഭഗവാനെയും ചിതറുമാറു തികഞ്ഞുവരു-
ന്നിവരൊടു പോരിനിന്നിയരുതേ കരുണാലയമേ!

അല്ലയോ ഭഗവാനേ, ഇന്ദ്രിയവിഷയങ്ങളിൽ പുറമേ മനസ്സ് പലതായി ഭിന്നിച്ചു ഖേദിക്കുന്നു. ഈ മനസ്സിലും ഇന്ദ്രിയങ്ങളിലും വിഷയങ്ങളിലും അകവും പുറവും ഇവിടെ അതാതിന്റെ ആഗ്രഹത്തിനൊത്ത് തിങ്ങിവിങ്ങുന്ന സത്യസ്വരൂപത്തേയും അല്ലയോ ഭഗവാനേ, പലതാക്കിത്തോന്നിക്കുമാറ്, പൊന്തി, പൊന്തി വരുന്ന ഈ ഇന്ദ്രിയ മനോവിഷയങ്ങളോട് കരുണാനിധിയായ ഭഗവാനേ, മല്ലിടാൻ ഇവർക്കു കരുത്തില്ലെന്നറിയണേ.

അലയുമിതൊക്കെയും കപടനാടകമെന്നറിയും-
നിലയിലിരുന്നറിഞ്ഞഴിവതിന്നു നിനയ്ക്കുകനീ

തലയിലെഴും തരങ്ഗനുര തള്ളിനിറഞ്ഞുമറ-
ഞ്ഞലർശരവൈരിനിന്നുടെ പദങ്ങളിലെങ്ങിനിയാം

ഈ പ്രപഞ്ചമെല്ലാം ഒരേ ഒരീശ്വരന്റെ മായാ ലീലയാണെന്നറിയാൻ കഴിയത്തക്കവണ്ണം മനസ്സേകാഗ്രപ്പെട്ടുറച്ച് ആത്മസത്യം കണ്ടു വിഷയഭ്രമം ഒഴിഞ്ഞുപോകാൻ അങ്ങു കാരുണ്യ പൂർവ്വം അനുഗ്രഹിക്കുക. അങ്ങുശിരസ്സിലണിയുന്ന ദേവഗംഗയുടെ തിരമാലകളിൽ പൊന്തുന്ന പത അഥവാ ഭക്തസിരസ്സിൽ വന്നുനിറയുന്ന അമൃതമായ കുണ്ഡലിനീ പ്രാണധാര ദേഹ മാകെ നിറഞ്ഞു ജഡദർശനം ഇല്ലാതായി കാമനെ ചുട്ടെരിച്ച അങ്ങയുടെ കാലടികളിൽ എന്നിനി ചേരാൻ ഭാഗ്യമുണ്ടാകും.

ഇനിയലയാതെനിന്തിരുവടിക്കടിയൻദിനവും
മനമലരിട്ടു കുമ്പിടുമിതിങ്ങറിയുന്നതു നീ
ജനനമെടുത്തു ഞാനിതുകളിൽ പലതായിവല-
ഞ്ഞനിശമെനിക്കിവണ്ണമൊരു വേദനയില്ലപരം.

ഇനിമേൽ വിഷയങ്ങളിൽ മനസ്സു ഉഴലാൻ ഇടവരാതെ ഈ ഭക്തദാസൻ ദിവസേന അങ്ങ യുടെ പാദങ്ങളിൽ മനസ്സിനെ ഏകാഗ്രപ്പെടുത്തി നമിക്കും. ഇക്കാര്യം അവിടുന്നറിയുന്നുണ്ട്. മനുഷ്യജന്മം കിട്ടിയിട്ടും ഇതുവരെ എപ്പോഴും മന്ദബുദ്ധിയായ ഞാൻ ഈ ഇന്ദ്രിയങ്ങളിലും വിഷയങ്ങളിലും പലതു കണ്ടു ദുഃഖിക്കാനിടയായി. എനിക്കിതുപോലൊരു വേദന വേറെ ഇല്ല.

അപരമിതൊക്കെയും പരിചയിക്കുമതിങ്കലിരു-
ന്നപജയമായണഞ്ഞതിതു കണ്ടറി നീ മനമേ!
ജപജപടമങ്ഗമാമമിതിലിരുന്നു ജപിക്കുകിലി-
ങ്ങുപരതി വന്നു ചേരുമകതാരിലൊരിമ്പമതാം.

വിഷയങ്ങൾ ചിന്തിച്ചു ചലിക്കാൻ കൊതിക്കുന്ന മനസ്സേ, സത്യസ്വരൂപമല്ലെന്നു കരുതി അനുഭവിക്കുന്ന മറ്റനുഭവങ്ങളിൽനിന്ന് പരാജയപ്പെട്ടാണ് ഭഗവത് പാദങ്ങളിൽ പറ്റിച്ചേർന്നത്. നിനക്കിതു നല്ലപോലെ ഓർമ്മ വേണം. ഭഗവന്നാമമുച്ചരിച്ചിരിക്കാനുള്ള ഇരിപ്പിടമാണ് ഈ ശരീരം. ഈ മനുഷ്യശരീരത്തിലിരുന്നു നിരന്തരം ഭഗവന്നാമം ജപിക്കുകയാണെങ്കിൽ മന സ്സിന്റെ വിഷയഭ്രമം തീർന്ന് ആത്മാനന്ദം അനുഭവിക്കുമാറാകും. മനസ്സിനു പൂർണ്ണമായ ധന്യത വരുന്ന കാര്യമാണിത്.

അതുമിതുമെന്നുമുന്നുകനിമിത്തമിതിങ്കലെഴും
പതിപശുപാശമിങ്ങിതുപരമ്പരയായഴിയും
മതികതിരോടു മണ്ണൊളിവിയത്തനിലൻജലവും
പതിയുടെ രൂപമെന്നിഹ നമിച്ചു പദം പണിയാം.

പലതും ചിന്തിച്ചു കഴിഞ്ഞുകൂടുന്നതുകൊണ്ട് ഈ ജഡപ്രപഞ്ചത്തിൽ മമതാബദ്ധനാ യിത്തീരുന്ന ജീവൻ വിഷയങ്ങളിൽ മേയുന്ന പശുവായും അവയോടുള്ള മമത പാശമായും ഇവിടെ ഈ സംസാരബന്ധം മാറിമാറി വന്നും പോയും തുടരും. പഞ്ചഭൂതങ്ങളും സത്യസ്വ രൂപിയായ ഭഗവാന്റെ രൂപഭേദങ്ങളാണെന്നിവിടെവച്ചു നല്ലവണ്ണമറിഞ്ഞ് ഭഗവാന്റെ കാലടി വണങ്ങുകയാണ് വേണ്ടത്.

പണിപലതായ് വരുന്ന കനകത്തിലിരുന്നതുപോ-
ലണിമിഴികൊണ്ടു നിർമ്മിതമിതൊക്കെയുമദ്ഭുതമാം
അണിയണമെന്നെ നിന്തിരുവടിക്കടിയൻമലരാ-
മണിയണിയായ് നിരന്നു തിരയറ്റുയരും കടലേ!

പണി ചെയ്തു പല ആഭരണരൂപത്തിൽ വേർതിരിയുന്ന സ്വർണ്ണത്തിൽ സർവ്വത്ര സ്വർണ്ണം വസ്തുവായി വിളങ്ങുന്നതുപോലെ കടാക്ഷംകൊണ്ട് ഭഗവാൻ തന്നിൽ ഉണ്ടെന്നു തോന്നിച്ചി

രിക്കുന്ന ഈ പ്രപഞ്ചമെല്ലാം ആശ്ചര്യമാണ്. അവിടുത്തെ പാദങ്ങൾക്ക് ഈ ഭക്തദാസൻ സ്വയം പൂവായി അർപ്പിക്കപ്പെടുന്നു. അല്ലയോ ബോധസമുദ്രമേ അങ്ങയുടെ പാദങ്ങളിൽ അർപ്പിതനായിരിക്കുന്നു. എന്നെ അംഗീകരിക്കണേ.

കടലിലെഴും തരങ്ഗനിരപോലെ കലങ്ങിവരു-
ന്നുടനുടനുള്ളഴിഞ്ഞു പല പറ്റൊഴിയുന്നതുപോൽ
ഘടപടമെന്നെടുത്തിഹ തൊടുത്തുവഴക്കിടുമീ
കുടമുടയുന്നതിന്നകമെടുത്തരുളീടണമേ!

📖 സമുദ്രത്തിൽ ഒന്നിനു പിൻപ് ഒന്നായി പൊന്തിവരുന്ന തിരമാലപോലെ മനസ്സിനെ ഇളക്കിമറിച്ചുകൊണ്ട് വിഷയ സങ്കല്പങ്ങൾ പാഞ്ഞുവരുന്നു. മനസ്സിന്റെ ഭ്രമം തീർന്ന് പല മമതാബന്ധങ്ങളും മാറിപ്പോകുന്ന മട്ടിൽ, ഇതു കടം ഇതു വസ്ത്രം എന്നു പലതു കാട്ടി ഈ ജീവിതത്തിൽ അവയോടു ബന്ധപ്പെടുത്തി മമതയുണ്ടാക്കുന്ന ജഡമായ ഈ ദേഹം വീഴുന്നതിനു മുൻപ് അങ്ങയുടെ പാദങ്ങളിൽ അർപ്പിതനായ എന്നെ അംഗീകരിച്ചനുഗ്രഹിക്കണമേ.

# ദർശനമാല

## അധ്യാരോപദർശനം

ആസീദഗ്രേ f സദേവേദം
ഭുവനം സ്വപ്നവത് പുനഃ
സസർജ സർവ്വം സങ്കല്പ-
മാത്രേണ പരമേശ്വരഃ

📖 സൃഷ്ടിക്കു മുൻപ് ഈ പ്രപഞ്ചം നിർവ്വികാരബ്രഹ്മംതന്നെയായിരുന്നു. സ്വപ്നദർശി സങ്കല്പങ്ങളിൽക്കൂടി എങ്ങനെ സ്വപ്നപ്രപഞ്ചം സൃഷ്ടിച്ചനുഭവിക്കുന്നുവോ അതുപോലെ ജഗത്തിനേകാശ്രയമായ ആ പരമേശ്വരൻ സങ്കല്പംകൊണ്ടു വീണ്ടും പ്രപഞ്ചസംവിധാനം ഉളവാക്കി.

വാസനാമയമേവാദാ-
വാസീദിദമഥ പ്രഭുഃ
അസൃജന്മായയാ സ്വസ്യ
മായാവീവാഖിലം ജഗത്.

📖 നാമരൂപങ്ങളായി വേർതിരിയുന്നതിനുമുമ്പ് ഇക്കാണുന്ന പ്രപഞ്ചം വാസനാരൂപത്തിൽ ഉണ്ടായിരുന്നതുതന്നെ. പിന്നീട് സർവ്വജ്ഞനായ ഈശ്വരൻ ഒരിന്ദ്രജാലക്കാരനെപ്പോലെ തന്റെ ശക്തിയായ മായയെ സമാശ്രയിച്ചുകൊണ്ട് മുഴുവൻ പ്രപഞ്ചത്തേയും നാമരൂപങ്ങളാക്കി വേർതിരിച്ചു.

പ്രാഗുത്പത്തേരിദം സ്വസ്മിൻ
വിലീനമഥ വൈ സ്വതഃ
ബീജാദങ്കുരവത്സ്വസ്യ
ശക്തിരേവാസൃജത്സ്വയം

📖 പ്രപഞ്ചം ഇങ്ങനെ പൊന്തിക്കാണപ്പെടുന്നതിനു മുൻപ് ബ്രഹ്മത്തിൽ അഭിന്നമായി ഏകീഭവിച്ചു വർത്തിച്ചിരുന്നു. അനന്തരം സ്വാഭാവികമായിത്തന്നെ വിത്തിൽനിന്നും പൊടിപ്പെന്നപോലെ ബ്രഹ്മശക്തിതന്നെ തന്നത്താൻ ഇതിനെ സൃഷ്ടിച്ചു.

ശക്തിസ്തു ദ്വിവിധാ ജ്ഞേയാ
തൈജസീ താമസീതി ച
സഹവാസോ f നയോർ നാസ്തി
തേജസ്തിമിരയോരിവ

ശക്തിയാകട്ടെ തൈജസിയെന്നും താമസിയെന്നും രണ്ടുവിധമുണ്ട്. ഇവ രണ്ടും വെളിച്ചവും ഇരുട്ടുംപോലെയാണ്. ഒരുമിച്ചിരിക്കാൻ കഴിവുള്ളവയല്ല.

മനോമാത്രമിദം ചിത്ര-
മിവാഗ്രേ സർവ്വമീദൃശം
പ്രാപയാമാസ വൈചിത്ര്യം
ഭഗവാം ചിത്രകാരവത്.

ചിത്രം വ്യക്തരൂപം കൈക്കൊള്ളുന്നതിനുമുൻപ് സൂക്ഷ്മമായ രൂപരേഖയായി വർത്തിക്കുന്നതുപോലെ ഈ പ്രപഞ്ചം കേവലം സങ്കല്പരൂപമായി സ്ഥിതിചെയ്തിരുന്നു. ഒരു ചിത്രകാരൻ ചിത്രമാക്കിത്തീർക്കുന്നതുപോലെ ഭഗവാൻ സങ്കല്പരൂപത്തിൽ സൂക്ഷ്മമായി സ്ഥിതിചെയ്തിരുന്ന പ്രപഞ്ചത്തെ ഇന്നു കാണുന്നമട്ടിൽ വൈവിധ്യം നിറഞ്ഞ ദൃശ്യസമൂഹമാക്കി വികസിപ്പിച്ചു.

ആസീത് പ്രകൃതിരേവേദം
യഥാ f ദൗ യോഗവൈഭവഃ
വ്യതനോദഥ യോഗീവ
സിദ്ധിജാലം ജഗത്പതിഃ

ബാഹ്യദൃശ്യങ്ങൾ കാണാൻ തുടങ്ങുന്നതിനു മുൻപ് ഒരു യോഗിയുടെ യോഗനൈപുണിയെന്നപോലെ ഈ ജഗത്ത് കേവലം ഈശ്വര പ്രകൃതിയായി സ്ഥിതിചെയ്തിരുന്നു. യോഗി സിദ്ധിജാലങ്ങളെ പ്രകടമാക്കുന്നതുപോലെ ജഗദീശ്വരൻ ഇതിനെ നാമരൂപങ്ങളാക്കി വേർതിരിച്ചു.

യദാ ff ത്മവിദ്യാ സങ്കോച-
സ്തദാ f വിദ്യാ ഭയങ്കരം
നാമരൂപാത്മനാ f ത്യർത്ഥം
വിഭാതീഹ പിശാചവത്

എപ്പോഴാണോ ആത്മവിദ്യക്ക് സങ്കോചം വരുന്നത് അപ്പോൾ അജ്ഞാനം കടന്നുവരും. അജ്ഞാനത്തിന് കട്ടികൂടുന്തോറും അത് നിരവധി നാമരൂപങ്ങളായി വേർതിരിഞ്ഞ് പ്രകടമാകും. അതോടെ അത്യധികം ഭയവും വന്നുചേരും, അജ്ഞാനം പിശാചിനെപ്പോലെ സദാ ഭയപ്പെടുത്തിക്കൊണ്ടിരിക്കും.

ഭയങ്കരമിദം ശൂന്യം
വേതാളനഗരം യഥാ
തഥൈവ വിശ്വമഖിലം
വ്യകരോദത്ഭുതം വിഭുഃ

ഈശ്വരൻ ഈ കാണപ്പെട്ട സമസ്ത ലോകവും ഭയങ്കരവും ശൂന്യവുമായ പിശാചനഗരം എങ്ങനെയോ അങ്ങനെതന്നെ ആശ്ചര്യകരമാംവണ്ണം വേർതിരിച്ചുണ്ടാക്കി.

അർക്കാദ്യഥാക്രമം വിശ്വം
തഥാ നൈവേദമാത്മനഃ
സുപ്തേരിവ പ്രാദുരാസീ
ദ്യുഗപത്സ്വസ്യ വീക്ഷയാ

ഈ പ്രപഞ്ചം സൂര്യൻ മുതൽ പടിപടിയായി ആവിർഭവിച്ചു എന്നു ചിലർ കരുതുന്നു. എന്നാൽ ആത്മാവിൽ നിന്നുള്ള പ്രപഞ്ചോത്പത്തി അങ്ങനെയല്ല. ആത്മസങ്കല്പംകൊണ്ട് ഉറക്കത്തിൽനിന്നും സ്വപ്നദൃശ്യങ്ങൾ ആവിർഭവിക്കുന്നതുപോലെ ഒരേയിടത്തിൽ ഒരേ സ്ഥാനത്തു പൊന്തിക്കാണപ്പെട്ടവയാണ് പ്രപഞ്ചദൃശ്യങ്ങൾ.

ധാനാദിവ വടോ യസ്മാത്
പ്രാദുരാസീദിദം ജഗത്
സ ബ്രഹ്മാ സ ശിവോ വിഷ്ണുഃ
സ പരഃ സർവ്വ ഏവ സഃ

അത്യന്തം സൂക്ഷ്മമായ തരിയിൽനിന്നും ഒരാൽവൃക്ഷം എങ്ങനെയാണോ പ്രകടമായി കാണപ്പെടുന്നത് അതുപോലെ അത്യന്തം സൂക്ഷ്മമായ ശുദ്ധബോധവസ്തുവിൽനിന്നു നാമ രൂപ പ്രപഞ്ചമായ ഈ ജഗത്ത് പ്രകടമായി കാണപ്പെടുന്നു. ആ അദ്വൈതബോധ വസ്തു തന്നെയാണ് ബ്രഹ്മാവും ശിവനും വിഷ്ണുവും. ആ പരമാത്മാവുതന്നെയാണ് ജഗത്തിനാകെ ഏകാശ്രയം. എന്തിനേറെ എല്ലാമായിക്കാണപ്പെടുന്നത് ആ പരബ്രഹ്മം തന്നെയാണ്.

## അപവാദദർശനം

ചൈതന്യാദാഗതം സ്ഥൂല-
സൂക്ഷ്മാത്മകമിദം ജഗത്
അസ്തിചേത്സത്ഘനം സർവ്വം
നാസ്തി ചേദസ്തി ചിദ്ഘനം

ബാഹ്യദൃശ്യരൂപങ്ങളിൽ സ്ഥൂലമായും സങ്കല്പവാസനാതലങ്ങളിൽ സൂക്ഷ്മമായും കാണപ്പെടുന്ന ഈ പ്രപഞ്ചം അഖണ്ഡബോധവസ്തുവിൽ ആവിർഭവിച്ചതാണ്. ഒരു ജീവന്മുക്തൻ ഈ പ്രപഞ്ചം ഉണ്ടെന്ന മട്ടിൽ വ്യവഹരിക്കുമ്പോൾ അദ്ദേഹത്തിനിത് കട്ടിപിടിച്ച സത്ത അതായത് ഉൺമ മാത്രമാണ്. അദ്ദേഹത്തിന് പ്രപഞ്ചം ഇല്ലെന്നുവന്നാൽ കട്ടിപിടിച്ച ബോധം ഉണ്ടായിരിക്കുന്നതുമാണ്.

അന്യന്ന കാരണാത്കാര്യ-
മസദേതദതോ ഽഖിലം
അസതഃ കഥമുത്പത്തി-
രനുത്പന്നസ്യ കോ ലയഃ

കാരണത്തിൽനിന്നു വേറെയല്ലകാര്യം. അതുകൊണ്ട് വേറുവേറായിക്കാണുന്ന ഈ പ്രപഞ്ചഘടകങ്ങളെല്ലാം ഇല്ലാത്തവയാണ്. ഇല്ലാത്തവ എങ്ങനെ ഉണ്ടായിവരാനാണ്? ഉണ്ടാകാത്തവയ്ക്ക് എന്ത് ലയമാണ്.

യസ്യോത്പത്തിർലയോ നാസ്തി
തത്പരം ബ്രഹ്മ നേതരത്;
ഉത്പത്തിശ്ച ലയോ ഽസ്തീതി
ഭ്രമത്യാത്മനി മായയാ.

സൃഷ്ടിയും ലയവും അഥവാ ജനനവും മരണവും ഇല്ലാത്തതാണ് പരമകാരണമായ ബ്രഹ്മം. അത് സ്വശക്തിയെ ആശ്രയിച്ച് തന്നിൽ സൃഷ്ടിയും ലയവും ഉണ്ടെന്ന് വെറുതെ ഭ്രമിപ്പിക്കുകയാണ് ചെയ്യുന്നത്.

കാരണാവ്യതിരിക്തത്വാത്
കാര്യസ്യ കഥമസ്മിതാ?
ഭവത്യതഃ കാരണസ്യ
കഥമസ്തി ച നാസ്തിതാ?

കാരണത്തിൽനിന്നും വേർപെടാത്തതാണെങ്കിൽ കാര്യം പ്രത്യേകം എങ്ങനെ ഉള്ളതായിത്തീരും? കാര്യം പ്രത്യേകം ഇല്ലെന്നുള്ളതുകൊണ്ട് കാരണം ഇല്ലെന്നും എങ്ങനെ പറയാൻ കഴിയും.

കാര്യത്വാദസതോ ഽസ്യാസ്തി
കാരണം ന ഹ്യതോ ജഗത്;
ബ്രഹ്മൈവ തർഹി സദസ-
ദിതിമുഹ്യതി മന്ദധീഃ

കാര്യമായതുകൊണ്ട് ഇല്ലാത്ത ജഗത്തിന് കാരണമായ സത്യം ഉണ്ടായേ പററൂ. അതുകൊണ്ട് ജഗത്തില്ലതന്നെ. അപ്പോൾ ബ്രഹ്മത്തെത്തന്നെയാണ് ബുദ്ധിഹീനനായ മടയൻ ഉള്ളതെന്നും ഇല്ലാത്തതെന്നും സത്തും അസത്തുമായി തെറ്റിദ്ധരിച്ചു മോഹിച്ചു കഴിഞ്ഞുകൂടുന്നത്. നിർമ്മിതമായ അസത്യമാണ്. ഇവ രണ്ടും സാപേക്ഷങ്ങളായിരിക്കുന്നതുകൊണ്ടുതന്നെ ഇവ അസത്യമെന്നു തെളിയുന്നു. ജീവനില്ലാതെ ജഡമില്ല. ജഡമില്ലാതെ ജീവനുമില്ല. ഇവയിലൊന്നില്ലെന്നുവന്നാൽ മറ്റേതും ഇല്ലാതാകും. ഇതാണിവയുടെ സാപേക്ഷസ്ഥിതി. ഈ സദസത് ഭാവങ്ങൾക്കു രണ്ടിനുമുപരിയാണ് പരമമായ നിരപേക്ഷ സത്യം. ജഡഭാവവും അതുപോലെ ജീവഭാവവും വെടിഞ്ഞാലേ ബ്രഹ്മസ്വരൂപം വിവരിക്കുമ്പോൾ "നസത്തന്നാസദുച്യതേ-അത് സത്തോ അസത്തോ അല്ല" എന്നു പറയുന്നതു ഇക്കാരണത്താലാണ്. ഗുരുദേവനും 'ആത്മോപദേശശതക'ത്തിലെ അവസാനപദ്യത്തിൽ "സദസദിതിപ്രതിപത്തിയറ്റ്" എന്നു പറഞ്ഞിരിക്കുന്നതിന് ജീവഭാവവും ജഡഭാവവും വെടിഞ്ഞ് എന്നാണർത്ഥം. മന്ദബുദ്ധികൾ ജീവഭാവത്തിലും ജഡജഗത്ഭാവത്തിലും തെറ്റിദ്ധരിക്കുന്നത് ഒരേ ബ്രഹ്മത്തെത്തന്നെയാണ്. കാര്യരൂപങ്ങളായ ജീവജഡഭാവങ്ങൾ രണ്ടിനേയും അപവാദപ്രക്രിയവഴി പുറംതള്ളി അതിനപ്പുറത്തേക്കു നോക്കാൻ കഴിവുള്ളയാൾ നിരപേക്ഷ ബ്രഹ്മസത്യത്തെ കണ്ടെത്തുന്നു. ഭാഗവതം പ്രഖ്യാപിക്കുന്നതു നോക്കുക.

യത്രേമേ സദസദ്രൂപേ
പ്രതിഷിദ്ധേസ്വസംവിദാ
അവിദ്യയാത്മനികൃതേ
ഇത് തദ്ബ്രഹ്മദർശനം

അവിദ്യാരൂപിണിയായ മായ വെറുതേ ആത്മാവിൽ ഉണ്ടാക്കിക്കാണിക്കുന്നവയാണ് പ്രപഞ്ചത്തിലെ സദസദ്രൂപങ്ങൾ. എവിടെയാണോ ബോധം അവയെ രണ്ടിനേയും പ്രതിക്ഷേധിച്ചു തള്ളുന്നത് അവിടെയാണ് ബ്രഹ്മാദർശനം. സദസദ് രൂപങ്ങൾ രണ്ടും ആത്മാവിൽ അവിദ്യാകൃതമായ മിഥ്യാദർശനങ്ങളാണെന്ന വസ്തുരഹസ്യമാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിന്റെ ഉത്തരാർദ്ധത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

ഏകസ്യൈവാസ്തി സത്താ ചേ-
ദന്യസ്യാസൗ ക്വ വിദ്യതേ?
സത്യസ്ത്യാത്മാശ്രയോ യദ്യ-
പ്യസ്തി സ്യാദസംഭവഃ

ഒന്നിനുമാത്രമേ നിലനില്പുള്ളൂ എങ്കിൽ മറ്റൊന്നു പിന്നെ എവിടെയുണ്ടാകാനാണ്? നിലനില്ക്കുന്ന ഒന്നിൽ തന്നെ മറ്റൊന്നുണ്ടാകുന്നു എന്നുവന്നാൽ അവിടെ ആത്മാശ്രയമെന്ന ദോഷം വന്നുപോകും. തികച്ചും ഇല്ലാത്ത ഒന്ന് പുതുതായുണ്ടാവുന്നു എന്നു വന്നാൽ അത് അസംഭവവുമായിരിക്കും.

വിഭജ്യാവയവം സർവ്വ-
മേകൈകം തത്ര ദൃശ്യതേ
ചിന്മാത്രമഖിലം നാന്യ-
ദിതി മായാവിദൂരഗം.

എല്ലാ അവയവവും ഓരോന്നോരോന്നായി വേർതിരിച്ചുനോക്കിയാൽ എല്ലാം മായാസ്പർശമില്ലാത്ത ബോധവസ്തുവല്ലാതെ മറ്റൊന്നുമല്ലെന്ന് കണ്ടെത്താൻ കഴിയുന്നു.

ചിദേവ നാന്യദാഭാതി
ചിതഃ പരമതോ നഹി
യച്ച നാഭാതി തദസ
ദ്യദസത്തന്ന ഭാതിച.

ബോധവസ്തു മാത്രമാണ് സർവ്വത്ര ഉണ്മ അനുഭവിച്ചുകൊണ്ട് സ്വയം പ്രകാശിച്ചു നില്ക്കുന്നത്. മറ്റൊന്നും അങ്ങനെ പ്രകാശിക്കുന്നതായി കാണുന്നില്ല. സ്വയം പ്രകാശിക്കാൻ കഴിവില്ലാത്തത് ഇല്ലാത്തതാണ്.

ആനന്ദ ഏവാസ്തി ഭാതി
നാന്യഃ കശ്ചിദതേ fഖിലം
ആനന്ദഘനമന്യന്ന
വിന ff നന്ദേന വിദ്യതേ.

ആനന്ദംതന്നെയാണ് ഉണ്മയായും ബോധമായും സദാ വിളങ്ങുന്നത്. വേറെ ഒന്നുംതന്നെയില്ല. അതുകൊണ്ട് എല്ലാം ആനന്ദഘനം; ആനന്ദമല്ലാതെ മറ്റൊന്നുമുണ്ടായിരിക്കുന്നില്ല.

സർവ്വം ഹി സച്ചിദാനന്ദം
നേഹ നാനാസ്തി കിഞ്ചന
യഃ പശ്യതീഹ നാനേവ
മൃതോർമൃത്യും സ ഗച്ഛതി.

എല്ലാം സച്ചിദാനന്ദമായ സത്യം തന്നെ. ഇവിടെ അല്പംപോലും പലതില്ല. ആരു പലതുള്ളതുപോലെ കാണുന്നുവോ അവൻ മരണത്തിൽനിന്നും മരണത്തെ പ്രാപിച്ചുകൊണ്ടേയിരിക്കുന്നു.

## അസത്യദർശനം

മനോമയമിദം സർവ്വം
ന മനഃ ക്വാപി വിദ്യതേ
അതോ വ്യോമ്നീവ നീലാദി
ദൃശ്യതേ ജഗദാത്മനി

ഇക്കാണുന്ന പ്രപഞ്ചം മുഴുവൻ മനസ്സിന്റെ തന്നെ രൂപഭേദമാണ്. ആ മനസ്സോ ഒരിടത്തും കാണപ്പെടുന്നുമില്ല. അതുകൊണ്ട് ആകാശത്തിൽ നീലനിറവും മരുഭൂമിയിൽ വെള്ളവും മറ്റും കാണപ്പെടുന്നതുപോലെ ആത്മാവിൽ കാണപ്പെടുന്നതാണീ പ്രപഞ്ചം.

മനസോ f നന്യയാ സർവ്വം
കല്പ്യതേ f വിദ്യയാ ജഗത്
വിദ്യയാ f സൗ ലയം യാതി
തദാലേഖ്യമിവാഖിലം

മനസ്സിൽനിന്നും മറ്റൊന്നല്ലാത്ത അവിദ്യയാൽ കല്പിക്കപ്പെടുന്നതാണീ ജഗത്തു മുഴുവൻ. അവിദ്യ വിദ്യകൊണ്ട് ഇല്ലാതായിമാറുന്നു. അപ്പോൾ ജഗത്ത് കേവലം ചിത്രംപോലെ കാണാറാകുന്നു.

വിജൃംഭതേ യത്തമസോ
ഭീരോരിഹ പിശാചവത്
തദിദം ജാഗ്രതി സ്വപ്ത-
ലോകവദ് ദൃശ്യതേ ബുധൈഃ

📖 ഈ ലോകത്ത് ഇരുട്ടിൽനിന്നും ഭയന്നവന് എങ്ങനെയാണോ പിശാച് പൊന്തിവന്നു കാണപ്പെടുന്നത് അതുപോലെയാണ് അജ്ഞാനത്തിൽനിന്നു പ്രപഞ്ചം പൊന്തിവളർന്നു കാണപ്പെടുന്നത്. അങ്ങനെയുള്ള ഈ ജഗത്തിനെ ഉണർവ്വിൽ സത്യദർശികൾ സ്വപ്നലോകമെന്ന പോലെയാണ് നോക്കിക്കാണുന്നത്.

സങ്കല്പകല്പിതം ദൃശ്യം
സങ്കല്പോ യത്ര വിദ്യതേ
ദൃശ്യം തത്ര ച നാന്യത്ര
കുത്രചിദ്രജ്ജുസർപ്പവത്.

📖 പുറമേയുള്ള കാഴ്ച സങ്കല്പം ഉണ്ടാക്കിത്തീർക്കുന്നതാണ്. സങ്കല്പം എവിടെയുണ്ടോ ദൃശ്യവും അവിടെ ഉണ്ടായിരിക്കുന്നു. കയറിലെ സർപ്പം എന്നപോലെ ദൃശ്യം മറ്റൊരിടത്തും ഉണ്ടായിരിക്കുന്നില്ല.

സങ്കല്പമനസോഃ കശ്ചി
ന്നഹിഭേദോ f സ്തി യന്മനഃ
തദവിദ്യാതമഃപ്രഖ്യ-
മിന്ദ്രജാലമിവാത്ഭുതം

📖 സങ്കല്പത്തിനും മനസ്സിനും തമ്മിൽ യാതൊരു ഭേദവുമില്ല. ഈ മനസ്സുതന്നെയാണ് അവിദ്യയെന്നും തമസ്സെന്നും ഒക്കെ പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ളത്. ഇത് ഇന്ദ്രജാലംപോലെ അത്ഭുതമാണ്.

മരീചികാവത് പ്രാജ്ഞസ്യ
ജഗദാത്മനി ഭാസതേ
ബാലസ്യ സത്യമിതിച
പ്രതിബിംബമിവ ഭ്രമാത്.

📖 ജീവന്മുക്തന് ബോധസ്വരൂപമായ ആത്മാവിൽ മരുഭൂമിയിൽ കാനൽജലമെന്നപോലെ പ്രപഞ്ചം തോന്നുന്നുണ്ടാവും. കുട്ടിക്ക് പ്രതിച്ഛായ സത്യമെന്നു തോന്നുന്നതുപോലെ അജ്ഞനായ ലൗകികന് ഭ്രമം നിമിത്തം പ്രപഞ്ചം സത്യമെന്നും തോന്നുന്നുണ്ടാവും.

ആത്മാ ന ക്ഷീരവദ്യാതി
രൂപാന്തരമതോ f ഖിലം:
വിവർത്തനമിന്ദ്രജാലേന
വിദ്യതേ നിർമ്മിതം യഥാ.

📖 ക്ഷീരമെന്നപോലെ ആത്മാവ് പരിണമിക്കുന്നില്ല. ഇന്ദ്രജാലംപോലെ എല്ലാം ആത്മാവിൽ വിവർത്തന രൂപമായിക്കാണപ്പെടുന്നില്ല.

മായൈവ ജഗതാമാദി-
കാരണം നിർമ്മിതം തയാ
സർവ്വം ഹി മായിനോ നാന്യ-
ദസത്യം സിദ്ധിജാലവത്.

📖 ജഗത്തിന്റെ മുഴുവൻ ആരംഭത്തിലുള്ളകാരണം മായാശക്തിതന്നെയാണ്. അവളാൽ സൃഷ്ടിക്കപ്പെട്ട എല്ലാം ഒരു യോഗിയുടെ സിദ്ധിസമൂഹമെന്നപോലെ ഇല്ലാത്തതാണ്. മായാവിയിൽനിന്നും ഭിന്നമല്ല.

വിഭാതി വിശ്വം വൃദ്ധസ്യ
വിയദ്വനമിവാത്മനി

അസത്യം പുത്രികാരൂപം
ബാലസ്യേവ വിപര്യയം.

സത്യം കാണുന്നയാൾക്ക് പ്രപഞ്ചം ആത്മാവിൽ ആകാശത്തിലെ കാടുപോലെ പ്രകാശിക്കുന്നു. അസത്യമായ പാവ കുട്ടിക്കു സത്യമെന്നപോലെയും തോന്നുന്നു.

ഏകം സത്യം ന ദ്വിതീയം
ഹ്യസത്യം ഭാതി സത്യവത്
ശിലൈവ ശിവലിങ്ഗം ന
ദ്വിതീയം ശില്പിനാകൃതം

സത്യം ഒന്നേയുള്ളൂ. രണ്ടാമതൊന്നില്ല. പലതുതോന്നുന്നിടത്ത് അസത്യംതന്നെയാണ് സത്യമെന്നപോലെ പ്രകാശിക്കുന്നത്. ശിവപ്രതിമ കല്ലുതന്നെയാണ്. ശില്പിയുണ്ടാക്കിയ മറ്റൊരു വസ്തുവല്ല.

## മായാദർശനം

ന വിദ്യതേ യാ സാ മായാ
വിദ്യാ f വിദ്യാ പരാ f പരാ
തമഃ പ്രധാനം പ്രകൃതിർ-
ബഹുധാ സൈവ ഭാസതേ.

വ്യക്തമായ രൂപത്തോടുകൂടി പ്രത്യക്ഷത്തിൽ കാണ്മാനില്ലാത്തവളാണ് ബ്രഹ്മശക്തിയായ മായ. ആ മായതന്നെ വിദ്യയായും അവിദ്യയായും പരയായും അപരയായും തമസ്സായും പ്രധാനമായും പ്രകൃതിയായും പല തരത്തിൽ പ്രകടരൂപം കൈക്കൊണ്ട് പ്രകാശിക്കുകയും ചെയ്യുന്നു.

പ്രാഗുത്പത്തേർയഥാ f ഭാവോ
മൃദേവ ബ്രഹ്മണഃ പൃഥക്
ന വിദ്യതേ ബ്രഹ്മ ഹി യാ
സാ മായാfമേയവൈഭവാ.

ഉത്പത്തിക്കുമുമ്പ് പാത്രങ്ങൾ ഉണ്ടായിരിക്കുന്നില്ല. മണ്ണുമാത്രമേ ഉണ്ടായിരിക്കുന്നുള്ളൂ. അതുപോലെ പ്രപഞ്ചസൃഷ്ടിക്കുമുൻപ് ബ്രഹ്മത്തിൽനിന്നും വേർപെട്ട് മായ ഉണ്ടായിരിക്കുന്നില്ല. നിർവ്വചിക്കാൻ കഴിയാത്ത സാമാർത്ഥ്യത്തോടുകൂടിയ അവളത്രേ ബ്രഹ്മശക്തിയായ മായ.

അനാത്മാ ന സദാത്മാ സ-
ദിതി വിദ്യോതതേ യയാ
സാ വിദ്യേയം യഥാ രജ്ജു-
സർപ്പതത്ത്വാവധാരണം.

കയറിൽ സർപ്പത്തെക്കാണുന്നിടത്ത് അന്വേഷിച്ചു ചെല്ലുമ്പോൾ സർപ്പമുള്ളതല്ല, കയറാണുള്ളതെന്ന് തെളിയുന്നതുപോലെ ആത്മാവിലെ കാഴ്ചയായ ജഡം സത്യമല്ല, ആത്മാവാണു സത്യം എന്ന് ഏതൊരു ശക്തി തെളിച്ചുകാട്ടിത്തരുന്നുവോ ആ ശക്തിയാണ് വിദ്യ.

ആത്മാ ന സദനാത്മാ സ-
ദിതി വിദ്യോതതേ യയാ
സൈവാവിദ്യാ യഥാ രജ്ജു-
സർപ്പയോരയഥാർത്ഥദൃക്

📖 കയറിനെ സർപ്പമെന്നു കാട്ടി അതിന്റെ യാഥാർത്ഥ്യം മായ്ച്ചുകളയുന്ന കണ്ണ് എങ്ങനെ യാണോ പ്രവർത്തിക്കുന്നത് അതുപോലെ ആത്മാവ് സത്യമല്ല, ജഡമാണു സത്യം എന്നു വെളിപ്പെടുത്തി ഭ്രമിപ്പിക്കുന്ന ശക്തിതന്നെയാണ് അവിദ്യ.

ഇന്ദ്രിയാണി മനോബുദ്ധീ
പഞ്ച പ്രാണാദയോ യയാ
വിസൃജ്യന്തേ സൈവ പരാ
സൂക്ഷ്മാങ്ഗാനി ചിദാത്മനഃ

📖 യാതൊരു ശക്തിയാണോ ആത്മാവിന്റെ സൂക്ഷ്മശരീരങ്ങളായ പത്തിന്ദ്രിയങ്ങളെയും മനസ്സ്, ബുദ്ധി, അഞ്ചുപ്രാണന്മാർ എന്നിവയെയും ഉണ്ടാക്കിക്കാണിക്കുന്നത് ആ ശക്തിത ന്നെയാണ് പരയെന്നറിയപ്പെടുന്നത്.

അങ്ഗാന്യേതാന്യവഷ്ടഭ്യ
സുഖീ ദുഃഖീവ മുഹ്യതി
ചിദാത്മാ മായയാ സ്വസ്യ
തത്ത്വതോ f സ്തി ന കിഞ്ചന

📖 ബോധസ്വരൂപമായ ആത്മാവ് മായകൊണ്ട് ഈ സൂക്ഷ്മശരീരങ്ങളെ ഉണ്ടാക്കി തന്നോടു ചേർത്തു വയ്ക്കുന്നു. എന്നിട്ട് താൻ സുഖിക്കുന്നു ദുഃഖിക്കുന്നു എന്നിങ്ങനെ വെറുതെ ഭ്രമി ക്കുന്നു. ഈ സുഖദുഃഖഭ്രമത്തിൽപെട്ടു മോഹിച്ച് സത്യമറിയാതെ ഉഴലുന്നു.

ഇന്ദ്രിയാണാം ഹി വിഷയഃ
പ്രപഞ്ചോ f യം വിസൃജ്യതേ
യയാ സൈവാfപരാ f ധ്യാത്മ-
സ്ഥൂലസങ്കല്പനാമയീ

📖 ഇന്ദ്രിയങ്ങൾക്കുമാത്രം കണ്ടനുഭവിക്കാവുന്ന സ്ഥൂലപ്രപഞ്ചത്തെ ഏതൊരു ശക്തി യാണോ പുറമേ പ്രകടമാക്കുന്നത് ആ ശക്തിയാണ് അപര. ആത്മസ്വരൂപത്തിൽ തന്നെയാണ് ഈ ശക്തി ഇങ്ങനെ സ്ഥൂലരൂപങ്ങളെ സങ്കല്പിച്ചുണ്ടാക്കിക്കാണിക്കുന്നത്.

ശുക്തികായാം യഥാ ജ്ഞാനം
രജതസ്യ യദാത്മനി
കല്പിതസ്യ നിദാനം ത-
ത്തമ ഇത്യവഗമ്യതേ.

📖 മുത്തുച്ചിപ്പിയിൽ കല്പിച്ചുകാണുന്ന വെള്ളിക്കു കാരണം അജ്ഞാനമാണ്. അതുപോലെ ആത്മാവിൽ കല്പിച്ചുകാണുന്ന ജഗത്തിനും കാരണം അജ്ഞാനമാണ്. ഈ അജ്ഞാനമാണ് തമസ്സെന്നറിയപ്പെടുന്നത്.

ധീയതേ f സ്മിൻ പ്രകർഷേണ
ബീജേ വൃക്ഷ ഇവാഖിലം
അതഃ പ്രാധാന്യതോ വാfസ്യ
പ്രധാനമിതി കഥ്യതേ.

📖 വിത്തിൽ വൃക്ഷമെന്നപോലെ ആത്മാവിൽ പ്രപഞ്ചത്തെ മുഴുവൻ വിട്ടുപോകാതെ സൂക്ഷ്മ രൂപത്തിൽ ധരിച്ചുകൊണ്ടിരിക്കുന്നത് ഈ അജ്ഞാനമാണ്. അതുനിമിത്തമോ അഥവാ പ്രപ ഞ്ചദർശനത്തിൽ ഇതിന് പ്രാധാന്യമുള്ളതുകൊണ്ടോ ഈ തമസ്സിനെ പ്രധാനം എന്നു വിളി ക്കുന്നു.

കരോതീതിപ്രകർഷേണ
പ്രകൃത്യൈവ ഗുണാൻ പൃഥക്

നിഗദ്യതേ f സൗ പ്രകൃതി-
രിതി ഹ ത്രിഗുണാത്മികാ.

തന്റെ പ്രവർത്തന സ്വഭാവമനുസരിച്ചുതന്നെ ഗുണങ്ങളെ അതിശയകരമാം വണ്ണം വേർതിരിച്ചുകാണിക്കുന്നതുകൊണ്ട് സത്ത്വ രജസ്തമോരൂപിണിയായ മായ ഈ ലോകത്ത് പ്രകൃതിയെന്ന് പ്രസിദ്ധയായിത്തീർന്നിരിക്കുന്നു.

## ഭാനദർശനം

അന്തർബഹിർവദാസീനം
സദാ ഭ്രമരചഞ്ചലം
ഭാനം ദ്വിധൈവ സാമാന്യം
വിശേഷ ഇതി ഭിദ്യതേ

സദാ വണ്ടിനെപ്പോലെ ചലിച്ചുകൊണ്ടിരിക്കുന്നതും പുറമേയാണെന്നപോലെ ഉള്ളിൽ അനുഭവപ്പെടുന്നതുമായ പ്രകാശിക്കലാണ് ഭാനം. ഇത് സാമാന്യമെന്നും വിശേഷമെന്നും രണ്ടുവിധത്തിൽ മാത്രം വേർതിരിയുന്നു.

സ്ഥൂലം സൂക്ഷ്മം കാരണം ച
തുര്യം ചേതി ചതുർവിധം
ഭാനാശ്രയം ഹി തന്നാമ
ഭാനസ്യാപ്യുപചര്യതേ.

സ്ഥൂലമെന്നും സൂക്ഷ്മമെന്നും കാരണമെന്നും തുരീയമെന്നും ഭാനസ്ഥാനങ്ങൾ നാലു തരത്തിലുണ്ട്. ഭാനസ്ഥാനങ്ങൾക്കുള്ള പേരുകൾ തന്നെ ലക്ഷ്ണാശക്തി സ്വീകരിച്ച് അതാതു സ്ഥാനങ്ങളിലുള്ള ഭാനങ്ങൾക്കും വിളിച്ചുപോരുന്നുണ്ട്.

ദൃശ്യതാമിഹ കായോ f ഹം
ഘടോ f യമിതി ദൃശ്യതേ
സ്ഥൂലമാശ്രിത്യ യദ് ഭാനം
സ്ഥൂലം തിദിതി മന്യതേ.

ഇവിടെ വിചാരം ചെയ്തറിഞ്ഞാലും. ഞാൻ ദേഹമാണ്. ഇതു കുടമാണ്. എനിക്കങ്ങനെ പുറമേയുള്ള സ്ഥൂലദൃശ്യങ്ങളെ ആശ്രയിച്ച് യാതൊരനുഭവം ഉണ്ടാകുന്നുവോ ആ ഭാനസ്ഥാനമാണ് സ്ഥൂലമെന്നു വിചാരിക്കപ്പെടുന്നത്.

അത്ര കായോ ഘട ഇതി
ഭാനം യത്തദ്വിശിഷ്യതേ
തഥാ f ഹമയമിതി യത്
സാമാന്യമിതി ച സ്മൃതം

ഈ സ്ഥൂലഭാനത്തിൽ ദേഹം, കുടം എന്നും മറ്റുമുള്ള ബാഹ്യപദാർത്ഥങ്ങളുടെ പ്രകാശിക്കൽ വിശേഷഭാനമാണ്, ഞാൻ ഇത് എന്നും മറ്റുമുള്ള പ്രകാശിക്കൽ ആ വിശേഷങ്ങളിൽ പൊതുവേയുള്ള സാമാന്യത്തിന്റെ ഭാനമായും കരുതപ്പെടുന്നു.

ഇന്ദ്രിയാണി മനോബുദ്ധീ
വിഷയാഃ പഞ്ച വായവഃ
ഭാസ്യന്തേ യേന തത് സൂക്ഷ്മ
മസ്യ സൂക്ഷ്മാശ്രയത്വതഃ

ഇന്ദ്രിയങ്ങളെയും മനസ്സ്, ബുദ്ധി എന്നിവയെയും ശബ്ദസ്പർശാദി വിഷയങ്ങളെയും പഞ്ച പ്രാണന്മാരെയും പ്രകാശിപ്പിക്കുന്ന പ്രകൃതിപരിണാമഘട്ടത്തെ സൂക്ഷ്മ സ്ഥാനം എന്നു പറയുന്നു. അത് സൂക്ഷ്മ സങ്കല്പങ്ങളെ ആശ്രയിച്ചുകൊണ്ട് മേൽപറഞ്ഞ പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്നതുകൊണ്ടാണ് അതിനീ പേരുണ്ടായത്.

അജ്ഞോ f ഹമിതി യദ്ഭാനം
തത് കാരണമുദാഹൃതം
അത്രാഹമിതി സാമാന്യഃ
വിശേഷോ f ജ്ഞ ഇതി സ്ഫുരത്.

'ഞാൻ അജ്ഞൻ' എന്ന് എല്ലാവരും അനുഭവിക്കുന്നുണ്ടല്ലോ. ഈ അനുഭവമാണ് കാരണഭാനം എന്നറിയപ്പെടുന്നത്. ഈ കാരണഭാനത്തിൽ 'ഞാൻ' എന്ന സ്ഫുരണം സാമാന്യമാണ്. 'അജ്ഞൻ' എന്നതു വിശേഷവും.

അഹം ബ്രഹ്മേതി യദ്ഭാനം
തത്തുര്യമിതി ശംസ്യതേ
സാമാന്യമഹമിത്യംശോ
ബ്രഹ്മേത്യത്ര വിശിഷ്യതേ.

'ഞാൻ ബ്രഹ്മമാണ്' എന്ന അനുഭവം അഥവാ പ്രകാശിക്കൽ തുര്യം എന്നറിയപ്പെടുന്നു. ഈ അനുഭവത്തിൽ 'ഞാൻ' എന്നതു സാമാന്യമാണ്' 'ബ്രഹ്മ'മെന്നത് വിശേഷവും.

യത്ര ഭാനം തത്ര ഭാസ്യം
ഭാനം യത്ര ന തത്ര ന
ഭാസ്യമിത്യന്വയേനാപി
വ്യതിരേകേണ ബോധ്യതേ.

എവിടെ രണ്ടിന്റെ പ്രകാശിക്കലുണ്ടോ അവിടെ ദർശനവിഷയമാകുന്ന കാഴ്ചയും ഉണ്ടായിരിക്കും. എവിടെ രണ്ടിന്റെ പ്രകാശിക്കലില്ലേ അവിടെ ദർശനവിഷയമാകുന്ന കാഴ്ചയും കാണുകയില്ല. അതുണ്ടെങ്കിൽ ഇതുണ്ട് എന്ന അന്വയരീതിയിലും അതില്ലെങ്കിൽ ഇതില്ല എന്ന വ്യക്തിരേകരീതിയിലും ഇക്കാര്യം പരീക്ഷിച്ചു ബോദ്ധ്യപ്പെടാവുന്നതാണ്.

യഥാ ദൃഗ്ദൃശമാത്മാനം
സ്വയമാത്മാ ന പശ്യതി
അതോ ന ഭാസ്യതേഹ്യാത്മാ
യം പശ്യതി സ ഭാസ്യതേ.

കണ്ണ് കണ്ണിനെ സ്വയം കാണുന്നില്ല. അതുപോലെ ആത്മാവ് ആത്മാവിനെയും തന്നെത്താൻ കാണുന്നില്ല. അതുകൊണ്ട് ആത്മാവ് മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്ന വസ്തുവല്ല. യാതൊന്നിനെ കാണുന്നുവോ അതു മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്ന വസ്തുവാണ്.

യദ് ഭാസ്യതേ തദധ്യസ്ത-
മനധ്യസ്തം ന ഭാസ്യതേ
യദധ്യസ്തം തദസദ-
പ്യനധ്യസ്തം സദേവ തത്

മറ്റൊന്നിൽ പ്രകാശിക്കപ്പെടുന്നതൊക്കെ കൂടിക്കലർപ്പുള്ളതായിരിക്കും. കൂടിക്കലരാത്തത് മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്നതായിരിക്കയില്ല. കൂടിക്കലർപ്പുള്ളതൊക്കെ അസത്യമാണ്. യാതൊന്നാണോ കൂടിക്കലരാതെ ശുദ്ധമായി വർത്തിക്കുന്നത് അതുമാത്രമാണ് സത്യം.

## കർമ്മദർശനം

ആത്മൈവ മായയാ കർമ്മ
കരോതി ബഹുരൂപധൃക്
അസങ്ഗഃ സ്വപ്രകാശോഽപി
നിദ്രയാമിവ തേജസഃ

ആത്മാവ് നേരിട്ട് ഒന്നിനോടും ബന്ധിക്കാതെ നില്ക്കുന്ന നിർവ്വികാരവസ്തുവാണ്. അത് സ്വാനുഭവത്തോടെ സ്വയം പ്രകാശിച്ചു വിളങ്ങുന്നു. എങ്കിലും ആ ആത്മാവു തന്നെയാണ് സ്വപ്നത്തിലെ തൈജസനെപ്പോലെ വിവിധ പ്രപഞ്ചഘടകങ്ങളുടെ രൂപം ധരിച്ച് ശക്തിയെ ആശ്രയിച്ച് കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു.

മന്യേ വദാമി ഗൃഹ്ണാമി
ശൃണോമിത്യാദി രൂപതഃ
ക്രിയതേ കർമ്മപരമാ-
ത്മനാ ചിത്തേന്ദ്രിയാത്മനാ

ഞാൻ വിചാരിക്കുന്നു ഞാൻ പറയുന്നു ഞാൻ എടുക്കുന്നു ഞാൻ കേൾക്കുന്നു എന്നി പ്രകാരം ചിത്തം, ഇന്ദ്രിയങ്ങൾ എന്നീ ഉപകരണങ്ങളോടു താദാത്മ്യപ്പെട്ടുനിന്നുകൊണ്ട് പര മാത്മാവുതന്നെയാണ് കർമ്മങ്ങൾ അനുഷ്ഠിക്കുന്നത്.

ആത്മൈവ കർമ്മണഃ പൂർവ-
മന്യത്കിഞ്ചിന്ന വിദ്യതേ
തതഃ സ്വനൈവ കർമ്മാണി
ക്രിയന്തേ നിജമായയാ.

കർമ്മചലനങ്ങൾക്കു മുൻപ് ആത്മാവുമാത്രമേ ഉണ്ടായിരിക്കുന്നുള്ളൂ. വേറെ യാതൊന്നും ഉണ്ടായിരിക്കുന്നില്ല. ആ ആത്മാവിൽനിന്നും ആത്മാവുതന്നെ സ്വന്തം ശക്തിയെ ഇളക്കിവിട്ട് കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു.

ശക്തിരസ്ത്യാത്മനഃകാചി-
ദ്ദുർഘടാ ന പൃഥക് സ്വതഃ
തയൈവാരോപ്യതേ കർമ്മ
നിഖിലം നിഷ്ക്രിയാത്മനി.

ആത്മാവിന് അനിർവ്വചനീയായ ഒരു ശക്തിയുണ്ട്. ആത്മാവിൽനിന്നും അത് ഒരിക്കലും വേർപെട്ടുനിൽക്കുന്നതല്ല. കർമ്മരഹിതമായ ആത്മാവിൽ ആ ശക്തി തന്നെയാണ് എല്ലാ കർമ്മ ങ്ങളും ആരോപിച്ച് ഉണ്ടെന്നുതോന്നിക്കുന്നത്.

സർവദാ f സങ്ഗഏവാത്മാ -
fജ്ഞതയാ കർമ്മ സങ്ഗിവത്
കരോതി; ന കരോമീതി
ന ജ്ഞഃ കർമ്മസു സജ്ജതേ

ആത്മാവ് ഒരിക്കലും ഒന്നിനോടും ബന്ധപ്പെടാതെ തന്നെ വർത്തിക്കുകയാണ്. ഈ വസ്തു സ്ഥിതി മറന്നുപോകുന്നതുകൊണ്ട് ചിലപ്പോൾ ബന്ധമുള്ളവനെപ്പോലെ കർമ്മം ചെയ്യാൻ ഇട വരുന്നു. എന്നാൽ ആത്മസ്വരൂപം സാക്ഷാത്കരിച്ച ജ്ഞാനികൾ 'ഞാൻ കർമ്മം ചെയ്യു ന്നില്ല' എന്നനുഭവിച്ചുകൊണ്ട് കർമ്മചലനങ്ങളുമായി ബന്ധിപ്പിക്കാതെതന്നെ കഴിഞ്ഞുകൂടുന്നു.

ജ്വലതി ജ്വലനോ വായുർ-
വാതി വർഷതി വാരിദഃ

ധരാത്മാ സൻ ധരതി ഖ-
ലേകോ വഹതി വാഹിനീ

📖 ഒരേ ആത്മാവുതന്നെ അഗ്നിയായി ജ്വലിക്കുന്നു; കാറ്റായി വീശുന്നു: മേഘമായി വർഷിക്കുന്നു; ഭൂമിയായി ജീവികളെ പോറ്റിപ്പുലർത്തുന്നു; നദിയായി ഒഴുകുന്നു.

ഊർദ്ധ്വം പ്രാണോഹ്യധോ f പാനഃ
ഖലേകോ യാതി നിഷ്ക്രിയഃ
നാഡ്യന്തരാളേ ധമതി
ക്രന്ദതി സ്പന്ദതി സ്ഥിതഃ

📖 യാതൊരു കർമ്മചലനത്തിനും വഴങ്ങാതെ ഒരേ ഒരാത്മാവു തന്നെയാണ് പ്രാണനെന്നറിയപ്പെട്ടുകൊണ്ട് ഉയർന്നു മുകളിലേക്കു സഞ്ചരിക്കുന്നത്. അപാനൻ എന്നറിയപ്പെട്ടുകൊണ്ട് താഴ്ന്നു കീഴ്പോട്ടു സഞ്ചരിക്കുന്നത്. നാഡീമദ്ധ്യത്തിൽ കോലാഹലമായി ശബ്ദിക്കുന്നത്. മന്ദമായി ഞരങ്ങുന്നത്. സദാ ചലിച്ചുകൊണ്ടിരിക്കുന്നത്.

അസ്തി ജന്മർദ്ധിപരിണ-
ത്യപക്ഷയവിനാശനം
ഷഡ്ഭാവമിഹ യോ യാതി
സ നാന്യോ f വിക്രിയാത്മനഃ

📖 ലോകത്ത് എല്ലാറ്റിനും ഉണ്ടായിരിക്കുക, ജനിക്കുക തുടങ്ങിയ ആറു വികാരങ്ങൾ കാണപ്പെടുന്നുണ്ട്. കേവലം ഭ്രമരൂപത്തിലുള്ള ഈ വികാരങ്ങളെല്ലാം ഉണ്ടെന്നു തോന്നിക്കുന്നയാൾ യാതൊരു കർമ്മചലനത്തിനും വഴങ്ങാത്ത ആത്മാവല്ലാതെ മറ്റാരുമല്ലെന്നറിയേണ്ടതാണ്.

സ്വയം ക്രിയന്തേ കർമ്മാണി
കരണൈരിന്ദ്രിയൈരപി
അഹം ത്വസങ്ഗഃ കൂടസ്ഥ
ഇതി ജാനാതി കോവിദഃ

📖 തന്നത്താൻ കരണങ്ങളാലും ഇന്ദ്രിയങ്ങളാലും കർമ്മങ്ങൾ അനുഷ്ഠിക്കപ്പെടുന്നു. ഞാനാകട്ടെ അസംഗനും വികാരരഹിതനുമാണെന്നു സത്യദർശി അറിയുന്നു.

ദൃശ്യത്വാദ് ഭാസ്യമഹമ-
പ്യതോ f ഹം ശുക്തിരങ്ഗവത്
അദ്ധ്യസ്തമേക ഏവാദ്യ
ശ്വോ f പി സർവോപരി സ്ഥിതഃ

📖 ഉണ്ടായിമറയുന്ന അനുഭവമായതുകൊണ്ട് 'ഞാൻ' എന്ന ബോധവും മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്നതാണ്. അതുകൊണ്ട് അതും മുത്തുച്ചിപ്പിയിലെ വെള്ളിപോലെ ഇല്ലാത്തതിനെ ആരോപിച്ചനുഭവിക്കുന്നതാണ്. ഇന്നും നാളെയും സർവ്വാശ്രയമായി സർവ്വകാരണമായി വർത്തിക്കുന്ന സത്യം ഒന്നേയുള്ളൂ.

## ജ്ഞാനദർശനം

ജ്ഞാനമേകം ഹി നിരുപാ-
ധികം സോപാധികം ച തത്
അഹങ്കാരാദിഹീനം യജ്-
ജ്ഞാനം തന്നിരുപാധികം

📖 അറിവ് ഒന്നേയുള്ളൂ. എന്നാൽ അത് ഉപാധിയോടു കൂടിയും ഉപാധിയില്ലാതെയും കാണപ്പെടുന്നുണ്ട്. അഹങ്കാരം മുതലിങ്ങോട്ടുള്ള നാമരൂപങ്ങളെല്ലാം ഒഴിഞ്ഞുമാറി വിലസുന്ന അറിവാണ് നിരുപാധികജ്ഞാനം.

അഹന്തയാ f ന്തർബഹിര-
സ്തി യദേവമിദന്തയാ
ഭാനവൃത്ത്യാ f ന്വിതം യത്തു
ജ്ഞാനം സോപാധികം മതം.

📖 'അഹം വൃത്തി'യെ ആശ്രയിച്ചുകൊണ്ട് ഉള്ളിലും ഇത്, ഇത് എന്നുള്ള 'ഇദംവൃത്തി'യെ ആശ്രയിച്ചുകൊണ്ട് പുറത്തും അനുഭവവിഷയമാകുന്ന ജ്ഞാനമാണ് സോപാധികജ്ഞാനമെന്നറിയപ്പെടുന്നത്.

അനാത്മനാമഹങ്കാരാ-
ദീനാം യേനാനുഭൂയതേ
സാക്ഷീ തദാത്മജ്ഞാനം സ്യാ-
ദ്യേനൈവാമൃതമശ്യതേ.

📖 ആത്മാവല്ലാത്ത ജഡരൂപങ്ങളായ അഹങ്കാരാദി ദൃശ്യങ്ങളെ നിർവ്വികാരമായി സാക്ഷിരൂപത്തിൽ പ്രകാശിപ്പിച്ചുനില്ക്കുന്ന സത്യത്തെ കാട്ടിത്തരുന്ന ജ്ഞാനമാണ് ആത്മജ്ഞാനം. ഈ ആത്മജ്ഞാനത്തോടെ അമൃതത്വം കൈവരുന്നു.

അഹങ്കാരാദി കാര്യം യ-
ദനാത്മകമസംഖ്യകം
യേനാവഗമ്യതേ f നാത്മ-
ജ്ഞാനം തദവധാര്യതേ.

📖 എണ്ണമറ്റതും ജഡദൃശ്യരൂപത്തിലുള്ളതുമായ അഹങ്കാരം മുതലിങ്ങോട്ടുള്ള കാര്യരൂപങ്ങളെ അറിഞ്ഞനുഭവിക്കുന്ന ജ്ഞാനമാണ് അനാത്മജ്ഞാനം അഥവാ ജഡജ്ഞാനമെന്നറിയപ്പെടുന്നത്.

യഥാവദ്വസ്തു വിജ്ഞാനം
രജ്ജുതത്ത്വാവബോധവത്
യത്തദ്യഥാർത്ഥവിജ്ഞാന-
മയഥാർത്ഥമതോ f ന്യഥാ

📖 കയറിൽ സർപ്പത്തെക്കാണുന്നിടത്ത് കയറാണ് വസ്തു എന്നു ഗ്രഹിക്കുന്നതുപോലെ ഏതനുഭവത്തിലും വസ്തുവിനെ ഉള്ളതുപോലെ ധരിക്കുന്നതാണ് യഥാർത്ഥജ്ഞാനം. ഇതിനു നേരേ വിപരീതമായുള്ളത് അയഥാർത്ഥജ്ഞാനവും.

യത്സാന്നിദ്ധ്യാദേവ സർവം
ഭാസതേ സ്വയമേവ തത്
പ്രത്യക്ഷജ്ഞാനമിതി ചാ-
പരോക്ഷമിതി ലക്ഷ്യതേ.

ഇന്ദ്രിയങ്ങളുടെയും പദാർത്ഥങ്ങളുടെയും പരസ്പരസാമീപ്യംകൊണ്ട് എല്ലാം സ്വാഭാവികമായിത്തന്നെ അറിയാനിടവരുന്ന ജ്ഞാനമാണ് പ്രത്യക്ഷജ്ഞാനം. ഈ പ്രത്യക്ഷജ്ഞാനംതന്നെ അപരോക്ഷജ്ഞാനമെന്നും അറിയപ്പെടുന്നു.

യയാനു f സാധകം സാധ്യം
മീയതേ ജ്ഞാനരൂപയാ
വൃത്ത്യാ സാ f നുമിതിഃ സാഹ-
ചര്യസംസ്കാരജന്യയാ

ഒന്നിനു മറ്റൊന്നിനോടുള്ള നിരന്തരസാഹചര്യം കണ്ടു പരിചയിച്ചുണ്ടായ സംസ്കാരത്തിൽ നിന്നും രൂപംകൊണ്ട് അറിവായിത്തീർന്നിട്ടുള്ള മനോവൃത്തി തുടർന്നുകണ്ടെത്തേണ്ട ലക്ഷ്യവസ്തുവിനെ ഊഹിക്കുന്നതാണ് അനുമതി.

ഗത്വാ സമീപം മേയസ്യ
മീയതേ ശ്രുതലക്ഷണഃ
യയാ സംവിത് സോപമിതിർ-
മൃഗോ f യമിതി രൂപയാ.

അറിയേണ്ട വസ്തുവിന്റെ അടുക്കൽചെന്ന് ദൃഷ്ടാന്തസഹിതം ധരിച്ചുവച്ചിരിക്കുന്ന പദാർത്ഥത്തെ ഇതാണാമൃഗം എന്ന മട്ടിൽ അറിയാൻ സഹായിക്കുന്ന ജ്ഞാനമാണ് ഉപമിതി ജ്ഞാനം.

അഹം മമേതിജ്ഞാനം യ-
ദിദം തദിതി യച്ച തത്
ജീവജ്ഞാനം തദപര-
മിന്ദ്രിയജ്ഞാനമിഷ്യതേ.

ഞാൻ, എന്റേത് എന്നിങ്ങനെ അനുഭവിക്കുന്ന ജ്ഞാനമാണ് ജീവജ്ഞാനം. ഇത്, അത് എന്നിങ്ങനെ അനുഭവവിഷയമാകുന്ന ജ്ഞാനം ഇന്ദ്രിയജ്ഞാനവും.

ഓം തത് സദിതി നിർദ്ദിഷ്ടം
ബ്രഹ്മാത്മൈക്യമുപാഗതം
കല്പനാദിവിഹീനം യ-
ത്തത് പരജ്ഞാനമീര്യതേ,

ഓം, തത്, സത് എന്നിങ്ങനെ മൂന്നു വിധത്തിൽ ചൂണ്ടിക്കാണിക്കപ്പെടുന്നതും ജീവബ്രഹ്മൈക്യം നിലനിറുത്തുന്നതും ഭിന്നഭിന്ന നാമരൂപങ്ങളെ ആശ്രയിച്ചുണ്ടാകുന്ന സങ്കല്പഭേദങ്ങളില്ലാത്തതുമായ ജ്ഞാനമാണ് പരജ്ഞാനം.

## ഭക്തിദർശനം

ഭക്തിരാത്മാനുസന്ധാന-
മാത്മാ ff നന്ദഘനോ യതഃ
ആത്മാനമനുസന്ധത്തേ
സദൈവാത്മവിദാത്മനാ.

ഭക്തി ആത്മാനുസന്ധാനമാണ്. ആത്മാവ് ആനന്ദഘനമായ സത്തയാണ്. അതുകൊണ്ട് ആത്മതത്ത്വം ഗ്രഹിച്ചിട്ടുള്ളയാൾ എപ്പോഴും ബുദ്ധികൊണ്ട് ആത്മാവിനെ പിൻതുടർന്നുകൊണ്ടേയിരിക്കുന്നു.

അനുസന്ധീയതേ ബ്രഹ്മ
ബ്രഹ്മാനന്ദഘനം യതഃ
സദാ ബ്രഹ്മാനുസന്ധാനം
ഭക്തിരിത്യവഗമ്യതേ.

ബ്രഹ്മം ആനന്ദഘനമാണ്. അതുകൊണ്ട് സത്യാന്വേഷികൾ ധ്യാനമനനങ്ങളിൽകൂടി ബ്രഹ്മ സ്വരൂപം പിൻതുടർന്നുകൊണ്ടിരിക്കുന്നു. ഇടവിടാതെയുള്ള ബ്രഹ്മസ്വരൂപാനുസന്ധാനമാണ് ഭക്തി.

ആനന്ദമേവ ധ്യായന്തി
സർവേ ദുഃഖം ന കശ്ചന
യദാനന്ദപരം ധ്യാനം
ഭക്തിരിത്യുപദിശ്യതേ

സകലരും ആനന്ദംതന്നെയാണ് കൊതിക്കുന്നത്. ആരും ദുഃഖം കൊതിക്കുന്നില്ല. ആനന്ദ ലബ്ധിക്കായുള്ള ബുദ്ധിയുടെ ഏകാഗ്രപ്പെടലാണ് ഭക്തി.

ആത്മൈവ ബ്രഹ്മ ഭജതി
നാന്യമാത്മാനമാത്മവിത്
ഭജതീതി യദാത്മാനം
ഭക്തിരിത്യഭിധീയതേ.

ആത്മാവുതന്നെയാണ് ബ്രഹ്മം. ആത്മാവിനെ അറിയുന്നയാൾ ആത്മാവിനെ ഭജിക്കുന്നു. മറ്റൊന്നിനെയും ഭജിക്കുന്നില്ല. ആത്മാവിനെ ഭജിക്കുന്നത് എന്ന അർത്ഥത്തിലാണ് ഭക്തി.

ആനന്ദ ആത്മാ ബ്രഹ്മേതി
നാമൈതസ്യൈവ തന്യതേ
ഇതി നിശ്ചിതധീർ യസ്യ
സ ഭക്ത ഇതി വിശ്രുതഃ

ആനന്ദം, ആത്മാവ്, ബ്രഹ്മം എന്നീ ഓരോ നാമവും ഒരേ സത്യത്തിനുതന്നെ നൽകപ്പെ ടുന്നവയാണ്. ഇക്കാര്യം ഉറപ്പായി ധരിച്ചിട്ടുള്ളവൻ ഭക്തനാണ്.

ആനന്ദോ f ഹമഹം ബ്രഹ്മാ-
ത്മാf ഹമസ്മീതി രൂപതഃ
ഭാവനാ സതതം യസ്യ
സ ഭക്ത ഇതി വിശ്രുതഃ

ഞാൻ ആനന്ദമാണ്, ഞാൻ ബ്രഹ്മമാണ്, ഞാൻ ആത്മാവാണ് എന്നീ രൂപത്തിൽ സദാ ഭാവനചെയ്തുറപ്പിക്കുന്നവൻ ഭക്തനാണ്.

ഭാര്യാ ഭജതി ഭർത്താരം
ഭർത്താ ഭാര്യാം ന കേവലം
സ്വാനന്ദമേവ ഭജതി
സർവ്വോ f പി വിഷയസ്ഥിതം.

ഭാര്യ കേവലം ഭർത്താവിനെയോ ഭർത്താവ് കേവലം ഭാര്യയെയോ അല്ല ഭജിക്കുന്നത്. എല്ലാവരും ബാഹ്യവിഷയത്തെ ആശ്രയിച്ചുളവാകുന്ന ആത്മാനന്ദത്തെതന്നെയാണ് ഭജിക്കു ന്നത്.

ഏവം പശ്യതി കുത്രാപി
വിദ്വാനാത്മസുഖം വിനാ
ന കിഞ്ചിദപരം തസ്യ
ഭക്തിരേവ ഗരീയസീ

ഇപ്രകാരം സുഖാനുഭവരഹസ്യം വിശകലനം ചെയ്തറിഞ്ഞിട്ടുള്ള ആത്മതത്ത്വാന്വേഷി ആത്മസുഖമല്ലാതെ മറ്റൊന്നും ഒരിടത്തും കാണുന്നില്ല. ഇതറിയുന്നയാൾക്ക് ആത്മാനുസ ന്ധാനരൂപത്തിലുള്ള ഭക്തിയാണ് വലുത്.

ലോകസ്യ പിതരി സ്വസ്യ
ഗുരൗ പിതരി മാതരി
സത്യസ്യ സ്ഥാപിതരി ച
തത്പഥേനൈവ യാതരി

നിയന്തരി നിഷിദ്ധസ്യ
സർവേഷാം ഹിതകർത്തരി
യോ f നുരാഗോ ഭക്തിരത്ര
സാ പരാ പരമാത്മനി

ജഗദീശ്വരങ്കലും അവനവന്റെ ഗുരു, മാതാവ് പിതാവ് എന്നിവരിലും അവതാര പുരുഷ നിലും ധർമ്മസ്ഥാപകനിലും അധർമ്മനിഷേധിയിലും സത്യപഥത്തിൽ സഞ്ചരിക്കുന്ന ഭക്ത നിലും, എല്ലാവർക്കും നന്മ ചെയ്യുന്നവനിലും ഈ ലോകത്തിൽ മറ്റുള്ളവർക്കു തോന്നുന്ന പ്രേമം ഭക്തിതന്നെയാണ്. ഈ ഭക്തി പരമാത്മാവിൽ ചെന്നുറയ്ക്കുന്നതോടെ അതു പരാഭ ക്തിയാകുന്നു.

## യോഗദർശനം

സതതം യോജയതി യ-
ദ്യുനക്തി ച ചിദാത്മനി
മനോനിരോധരൂപോ f യം
സ യോഗ ഇതി ശംസിതഃ

യാതൊന്ന് മനസ്സിനെ എപ്പോഴും ബോധസ്വരൂപമായ ആത്മാവിൽ കൊണ്ടെത്തിക്കുമോ യാതൊന്നിന്റെ ഫലമായി മനസ്സ് ആത്മാവിൽ എത്തിച്ചേരുമോ സങ്കല്പ നിരോധരൂപത്തി ലുള്ള അതാണ് ശാസ്ത്രത്തിൽ യോഗം

ന ദ്രഷ്ടാ ദർശനം ദൃശ്യം
വിദ്യതേ യത്ര തത്ര ഹൃത്
യോജയേദ്വാസനാ യാവ-
ദ്യോഗോ f യമിതി യോഗവിത്.

വാസനയുള്ളിടത്തോളം ത്രിപുടീരഹിതമായ അദ്വയബോധത്തിൽ ചിത്തത്തെകൊണ്ടെ ത്തിക്കാനുള്ള ഏകാഗ്രത ശീലിക്കേണ്ടതാണ്. ഇതാണ് യോഗം എന്ന് യോഗി പറയുന്നു.

നാമരൂപമിദം സർവ്വം
ബ്രഹ്മൈവേതി വിലീയതെ
യദ് ബ്രഹ്മണി മനോ നിത്യം
സ യോഗ ഇതി നിശ്ചിതഃ

📖 ഇക്കാണുന്ന നാമരൂപമെല്ലാം ബ്രഹ്മം തന്നെയെന്നുറപ്പായി അനുഭവിച്ചുകൊണ്ട് സദാ ബ്രഹ്മത്തിൽ മനസ്സ് നാമരൂപരഹിതമായി ഏകീഭവിക്കുന്നതാണ് യോഗം.

ചിത്തസ്യ തൈലധാരാവ-
ദ്വൃത്ത്യാഽവിച്ഛിന്നയാഽഽത്മനി
നിരന്തരം രമ്യതേ യത്
സ യോഗോ യോഗിഭിഃ സ്മൃതഃ

📖 ചിത്തം തൈലധാരപോലെ ഇടമുറിയാത്ത ഏകാഗ്രനിഷ്ഠയോടുകൂടി ആത്മാവിൽ തടവുകൂടാതെ രമിക്കുന്നതാണ് യോഗം എന്നു യോഗിമാർ സ്മരിക്കുന്നു.

യതോ യതോ മനോ യാതി
സദാ ഽഽത്മനി തതസ്തതഃ
നിയമ്യ യോജയേദേത-
ദ്യോഗോഽയം യുജ്യതാമിഹ

📖 ഏതേതെല്ലാം ലോകവിഷയങ്ങളെ ഗ്രഹിച്ചിട്ട് വിട്ടുമാറുന്നുവോ അവയിൽനിന്നൊക്കെ പിടിച്ചകറ്റി മനസ്സിനെ നിരന്തരം ആത്മാവിൽ ഉറപ്പിച്ചു ചേർക്കേണ്ടതാണ്. ഇതാണ് യോഗം. ഈ യോഗം പരിശീലിക്കേണ്ടതാണ്.

സർവാനർത്ഥകരഃ പുംസാം
സങ്കല്പഃ കല്പിതൈഃ സഹ
ഉന്മൂല്യ വാസനാജാലൈർ-
യേനാത്മനി നിരുധ്യതേ

📖 എല്ലാ അനർത്ഥങ്ങൾക്കും ഹേതു സങ്കല്പമാണ്. സങ്കല്പങ്ങളെയുളവാക്കുന്നതോ മുൻകാലങ്ങളിൽ സങ്കല്പിച്ചുരുക്കൂട്ടിയിട്ടുള്ള വാസനകളാണ്. വാസനകളോടൊപ്പം സങ്കല്പങ്ങളെ വേരോടെ പിഴുതെറിഞ്ഞിട്ട് മനസ്സിനെ ദേഹാന്തർഭാഗത്തൊരിടത്ത് ആത്മനിഷ്ഠമാക്കി ഉറപ്പിക്കുന്നതാണ് യോഗം.

ദൃശ്യസ്യ ന ദൃശോഽസ്തിത്വ-
മതോ ദൃശ്യം ദൃഗാത്മകം
ഇതി യുഞ്ജീത ദൃഗ്രൂപേ
യഃ സ യോഗവിദാം വരഃ

📖 കാഴ്ചയ്ക്ക് കാണുന്നവനിൽനിന്നും വേർപെട്ട് നിലനില്പേയില്ല. അതുകൊണ്ട് ദൃശ്യം കാണുന്നവന്റെതന്നെ തൽക്കാലധർമ്മമാണ്. ഇങ്ങനെ വിവേചനം ചെയ്തറിഞ്ഞ് ആരൊരാൾ കാണുന്നവനായ ആത്മാവിൽ ചിത്തത്തെക്കൊണ്ടെത്തിക്കുമോ അദ്ദേഹം യോഗികളിൽ ശ്രേഷ്ഠനാണ്.

യദാ പിബൻ മനോഭൃങ്ഗഃ
സ്വാനന്ദമധുമാധുരിം
ന സ്പന്ദതി വശീകൃത്യ
യോജിതോ യോഗവായുനാ

📖 കുണ്ഡലിനീ പ്രാണശക്തിയാൽ ആകർഷിക്കപ്പെട്ട് ആത്മാവുമായി യോജിക്കപ്പെട്ട മനസ്സാകുന്ന വണ്ട് ആത്മാനന്ദമധുമാധുര്യം നുകർന്ന് നിശ്ചലമായി വർത്തിക്കുന്നതാണ് യോഗം.

ധ്യാനമന്തർഭ്രുവോർ ദൃഷ്ടിർ
ജിഹ്വാഗ്രം ലംബികോർധ്വതഃ
യദാ സ്യാത് ഖേചരീമുദ്രാ
നിദ്രാലസ്യാദിനാശിനീ.

ഭൂമധ്യത്തിൽ ദൃഷ്ടിയുറപ്പിച്ചുകൊണ്ട് ഉള്ളിൽ ധ്യാനനിമഗ്നനായി നാക്കിന്റെ അറ്റം വളച്ച് അണ്ണാക്കിനു മുകളിലായുള്ള ചെറുനാക്കിൽകൊണ്ട് പറ്റിച്ച് ദ്വാരം അടച്ച് പ്രാണനെ തടഞ്ഞ് സ്ഥിതിചെയ്താൽ നിദ്രാലസ്യാദിയോഗവിഘ്നങ്ങളെ നശിപ്പിക്കുന്ന ഖേചരീമുദ്ര സ്വായത്തമായിത്തീരുന്നു.

ജ്ഞാനം കർമ്മേതി ലോകേ၎സ്മിൻ
ദ്വിധാ യോഗഃ സമാസതഃ
അനയോർയോഗവിസ്താരഃ
സർവഃ പരിസമാപ്യതേ.

ലോകത്തു ജ്ഞാനയോഗമെന്നും കർമ്മയോഗമെന്നും സംക്ഷേപമായി യോഗം രണ്ടു വിധമേയുള്ളൂ. എല്ലാ യോഗവിവരണങ്ങളും ഈ രണ്ടിലുമായി അടങ്ങുന്നുവെന്നു കാണേണ്ടതാണ്.

## നിർവ്വാണദർശനം

നിർവാണംദ്വിവിധം ശുദ്ധ-
മശുദ്ധം ചേതി തത്ര യത്
ശുദ്ധം നിർവാസനം തദ്വ-
ദശുദ്ധം വാസനാന്വിതം

ശുദ്ധമെന്നും അശുദ്ധമെന്നും നിർവ്വാണം രണ്ടുവിധം. അവയിൽ വാസന തീരെയില്ലാത്തതു ശുദ്ധം. വാസനയോടുകൂടിയത് അശുദ്ധം.

അതിശുദ്ധം ശുദ്ധമിതി
ശുദ്ധം ച ദ്വിവിധം തഥാ
അശുദ്ധശുദ്ധം ചാശുദ്ധ-
മശുദ്ധാശുദ്ധമുച്യതേ

ശുദ്ധനിർവ്വാണം വീണ്ടും അതിശുദ്ധനിർവ്വാണമെന്നും ശുദ്ധനിർവ്വാണമെന്നും രണ്ടായിപ്പിരിയുന്നു. അതുപോലെ അശുദ്ധനിർവ്വാണത്തിനും അശുദ്ധശുദ്ധം, അശുദ്ധാശുദ്ധമെന്നും രണ്ടു ഭേദമുള്ളതായി പറയപ്പെടുന്നു.

അതിശുദ്ധം ത്രിധാ പശ്ചാ-
ദ്വരേ ചൈകം വരീയസി
ഏകമേകം വരിഷ്ഠേ f ഥ
ശുദ്ധം ബ്രഹ്മവിദി സ്ഥിതം.

വീണ്ടും അതിശുദ്ധ നിർവാണം മൂന്നുവിധം. ബ്രഹ്മവിദ്വരനിലും ബ്രഹ്മവിദ്വരീയാനിലും ബ്രഹ്മവിദ്വരിഷ്ഠനിലും അത് പ്രത്യേകം പ്രത്യേകം കാണ്മാനുണ്ട് ശുദ്ധനിർവാണമാകട്ടെ ബ്രഹ്മത്തിലും കാണ്മാനുണ്ട്.

അശുദ്ധശുദ്ധം വിരജ-
സ്തമോ f ന്യത് സരജസ്തമഃ
മുമുക്ഷൗ പ്രഥമം വിദ്യാദ്
ദ്വിതീയം സിദ്ധികാമിഷു.

ചിത്തം സത്ത്വഗുണവൃത്തികളിൽ മാത്രം ഒതുങ്ങുമ്പോൾ മോക്ഷം മാത്രം കൊതിക്കുന്ന ഒരാൾക്കുണ്ടാകുന്ന അനുഭവമാണ് അശുദ്ധശുദ്ധ നിർവാണം. മോക്ഷലക്ഷ്യം മറന്ന് സിദ്ധികൾക്കായി കൊതിച്ചു രജസ്തമോഗുണ ചിത്തവൃത്തികളെ നിലനിറുത്തിക്കൊണ്ടിരിക്കുന്ന ആളിന്റെ അനുഭവമാണ് അശുദ്ധാശുദ്ധനിർവ്വാണം.

ദഗ്ധ്വാ ജ്ഞാനാഗ്നിനാ സർവ-
മുദ്ദിശ്യ ജഗതാം ഹിതം
കരോതി വിധിവത് കർമ്മ
ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിതഃ

ബ്രഹ്മസാക്ഷാത്കാരം നേടിയ ആൾ ജ്ഞാനാഗ്നിയിൽ കർമ്മവാസന മുഴുവൻ എരിച്ചു ചാമ്പലാക്കിയിട്ട് ലോകനന്മയെ മാത്രം ലാക്കാക്കി ഉചിതമായ രീതിയിൽ കർമ്മം ചെയ്തു കഴിഞ്ഞുകൂടുന്നു.

സംന്യസ്യ സർവകർമ്മാണി
സതതം ബ്രഹ്മനിഷ്ഠയാ
യശ്ചരത്യവനൗ ദേഹ-
യാത്രായൈ ബ്രഹ്മവിദ്വരഃ

ലൗകിക കർമ്മങ്ങളെല്ലാം വെടിഞ്ഞ് സദാ ബ്രഹ്മനിഷ്ഠയോടുകൂടി ദേഹയാത്ര പൂർണ്ണമാക്കാൻ വേണ്ടി മാത്രം ഭൂമിയിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നയാളാണ് ബ്രഹ്മവിദ്വരൻ.

അന്യേന വേദിതോ വേത്തി
ന വേത്തി സ്വയമേവ യഃ
സ വരീയാൻ സദാ ബ്രഹ്മ-
നിർവാണമയമശ്നുതേ.

യാതൊരു ബ്രഹ്മനിഷ്ഠൻ ദേഹാദികാര്യങ്ങൾ അന്യനാൽ ഉണർത്തപ്പെട്ടാൽ മാത്രം അറിയുന്നുവോ തന്നത്താൻ അറിയുന്നേയില്ല അദ്ദേഹമാണു ബ്രഹ്മവിദ്യരീയൻ. അദ്ദേഹം സദാ ബ്രഹ്മാനന്ദം അനുഭവിക്കുന്നു.

സ്വയം ന വേത്തി കിഞ്ചിന്ന
വേദിതോ f പി തഥൈവ യഃ
സ വരിഷ്ഠഃ സദാ വൃത്തി-
ശൂന്യോfയം ബ്രഹ്മ കേവലം

തന്നത്താൻ ദേഹാദികാര്യങ്ങളൊന്നും അറിയുന്നില്ല; മറ്റുള്ളവർ ഉണർത്തി അറിയിച്ചാലും അറിയാൻ കൂട്ടാക്കുന്നില്ല; അങ്ങനെയുള്ളയാളാണ് ബ്രഹ്മവിദ്വരിഷ്ഠൻ. ലോകചിന്തയുടെ സ്പർശംപോലുമില്ലാതെ സദാ കഴിയുന്ന ഇദ്ദേഹം കേവലം ബ്രഹ്മം തന്നെയാണ്.

ഹേയോപാദേയതാ ന ഹ്യ-
സ്യാത്മാ വാ സ്വപ്രകാശകഃ
ഇതി മത്വാ നിവർത്തേത
വൃത്തിർനാവർത്തതേ പുനഃ

ജീവന്മുക്തന് തള്ളാനോ കൊള്ളാനോ ഒന്നുമില്ല. ജീവന്മുക്തന്റെ ആത്മാവാണെങ്കിൽ സ്വയം പ്രകാശിച്ചു വിളങ്ങുകയും ചെയ്യുന്നു. ഇങ്ങനെ കരുതി സങ്കല്പം തിരിച്ചുപോകും. പിന്നൊരിക്കലും മടങ്ങിവരികയുമില്ല.

ഏകമേവാദ്വിതീയം ബ്ര-
ഹ്മാസ്തി നാന്യന്ന സംശയഃ
ഇതി വിദ്വാൻ നിവർത്തേത
ദ്വൈതാന്നാവർത്തതേ പുനഃ

ബ്രഹ്മം ഒന്നുമാത്രം രണ്ടില്ലാതെ നിലനില്ക്കുന്നു. മറ്റൊന്നും ഇവിടെയില്ല. ഇക്കാര്യത്തിൽ സംശയമേയില്ല. ഇതറിയുന്നയാൾ എല്ലാ ഭേദചിന്തകളിൽനിന്നും പിൻമാറണം. അങ്ങനെയായാൽ പിന്നെ ജനിക്കാനിടവരുന്നതല്ല.

## തിരുക്കുറൾ — ഭാഷ

അകാരമാമെഴുത്താദിയാകുമെല്ലായെഴുത്തിനും
ലോകത്തിന്നേകനാമാദിഭഗവാനാദിയായിടും

അക്ഷരങ്ങൾക്കെല്ലാം അകാരം എന്ന അക്ഷരം ആരംഭമാകുന്നു. പ്രപഞ്ചോത്പത്തിക്കു മുൻപ് രണ്ടില്ലാതെ വിളങ്ങിയിരുന്ന ഈശ്വരൻ ഈ പ്രപഞ്ചത്തിന് ആദികാരണമാണെന്നറിയേണ്ടതാണ്.

സത്യമാമറിവാർന്നുള്ള ശുദ്ധരൂപന്റെ സത്പദം
തൊഴായ്കിൽ വിദ്യകൊണ്ടെന്തിങ്ങുളവാകും പ്രയോജനം?

ഒരിക്കലും മാറ്റമില്ലാതെ ബോധസ്വരൂപം കൈക്കൊണ്ടുവിളങ്ങുന്ന ഒരു കളങ്കവും പറ്റാത്ത ഈശ്വരന്റെ നേർമാർഗ്ഗം കാട്ടുന്ന കാലടി അഥവാ സ്ഥാനം കുമ്പിട്ടുവണങ്ങിയില്ലെങ്കിൽ അറിവുകൊണ്ട് ഈ ലോകത്തു എന്തു നേടാൻ കഴിയും?

മനമാം മലരേ വെല്ലുന്നവന്റെ വലുതാംപദം
തൊഴുന്നവർ സുഖം നീണാൾ മുഴുവൻ വാഴുമൂഴിയിൽ

മനസ്സാകുന്ന പുഷ്പത്തെ പറിച്ചെടുത്തു ഭഗവാനർപ്പിച്ച് സത്യം സാക്ഷാത്കരിച്ചനുഭവിച്ചുകഴിയുന്ന ഗുരുവിന്റെ സത്യത്തോടടുപ്പിക്കാൻ കഴിവുള്ള ദിവ്യമായ കാലടി പണിയുന്നവർ ചിരകാലം ജീവിതം മുഴുവൻ ഭൂമിയിൽ ആനന്ദിച്ചു കഴിഞ്ഞുകൂടും. അല്ലെങ്കിൽ മനസ്സാകുന്ന പൂവിനെ പറിച്ചെറിഞ്ഞു സർവ്വവ്യാപിയായി വിളങ്ങുന്ന പരമാത്മാവിന്റെ സ്ഥാനം തേടുന്നവർ ചിരകാലം ജീവിതം മുഴുവൻ ഭൂമിയിൽ ആനന്ദിച്ചു കഴിഞ്ഞുകൂടും.

ആശിക്കുക വെറുത്തീടുകെന്നതില്ലാത്തവന്റെ കാൽ
അണഞ്ഞീടിലവർക്കേതുമല്ലലിലൊരുകാലവും

ഇവിടെ എന്തെങ്കിലും കിട്ടാൻ കൊതിക്കുക, ഇവിടെ എന്തിനോടെങ്കിലും വിദ്വേഷം ഭാവിക്കുക, ഈ രണ്ടുമില്ലാത്ത ജീവന്മുക്തന്റെ പാദശുശ്രൂഷചെയ്യാൻ ഭാഗ്യം ലഭിച്ചാൽ അവർക്കു ജീവിതത്തിൽ പിന്നെ ഒരിക്കലും ഒരു ക്ലേശവും സംഭവിക്കുന്നില്ല.

ഈശന്റെ വലുതാം കീർത്തി വാഴ്ത്തുന്നവരിലെന്നുമേ
ഇരുളാലണയും രണ്ടു വിനയും വന്നണഞ്ഞിടാ.

ജഗത്തിനുമുഴുവൻ ആശ്രയമായ ഈശ്വരത്വത്തിന്റെ സർവ്വവ്യാപിത്വം, സർവ്വജ്ഞത്വം, സർവ്വശക്തിമത്വം എന്നീ മഹത്ത്വങ്ങളെ അറിഞ്ഞു പ്രകീർത്തിക്കുന്ന ജ്ഞാനികളിൽ അജ്ഞാനഫലമായുണ്ടാകുന്ന രാഗദ്വേഷങ്ങളെന്ന രണ്ടു ദോഷങ്ങളും ഒരിക്കലും വന്നുപറ്റുകയില്ല.

വാതിലഞ്ചും വെന്നവന്റെ നീതിയും നേരുമായിടും-
വഴിയിൽ പറ്റിനിന്നീടിൽ വാഴുന്നു നെടുനാളവൻ

ജ്ഞാനേന്ദ്രിയങ്ങളെ അഞ്ചും കീഴടക്കിയ സത്യദർശിയുടെ ധർമ്മാധിഷ്ഠിതവും കാപട്യം പുരളാത്തതുമായ സത്യാന്വേഷണമാർഗ്ഗത്തിൽ നിർദ്ദേശം തെറ്റിക്കാതെ സഞ്ചരിക്കുകയാണെങ്കിൽ അങ്ങനെയുള്ളയാൾ സത്യസ്വരൂപം പ്രാപിച്ചു നിത്യമുക്തനായി ഭവിക്കുന്നു.

ഉപമിപ്പാനൊന്നുമില്ലാതവന്റെ ചരണങ്ങളിൽ
ചേർന്നവർക്കെന്നിയരുതിച്ചേതോദുഃഖമകറ്റുവാൻ.

ആദ്യന്തരഹിതമായ ബ്രഹ്മസ്വരൂപം സാക്ഷാത്കരിച്ച് അതായി വർത്തിക്കുന്ന ജീവന്മുക്തനായ ഗുരുവിന്റെ പാദങ്ങളിൽ ശരണംപ്രാപിച്ചവർക്കല്ലാതെ ജഡസംഗംകൊണ്ടുണ്ടായ സംസാരദുഃഖം അകറ്റാൻ കഴിയുന്നതല്ല.

ധർമ്മസാഗരപാദത്തിൽ ചേർന്നണഞ്ഞവരെന്നിയേ
കർമ്മക്കടലിൽനിന്നങ്ങു കരേറുന്നില്ലൊരുത്തരും

ന്നൻപാണുമൗർവിയൊരിരുമ്പാം മനം ധനുര-
ഹംഭാവീയാണു വിജയീ
അംബാ! തരുന്നു വിജയം പാപപങ്കിലമ-
ഹംഭാനമാകുമതിനാൽ
വൻഭാരമാർന്ന തനുവും ഭാനമാമുലക-
വും ഭാനമാകുമഖിലം.

എന്റെ പാപത്തെ നശിപ്പിക്കുന്നതിനു എന്റെ അറിവ് ഒരമ്പായും അവിടുത്തെ പാദപത്മ ത്തെക്കുറിച്ചുള്ള എന്റെ ഭക്തി ഞാണായും ഇരിമ്പുപോലെ കഠിനമായിരിക്കുന്ന മനസ്സ് വില്ലായും, അഹംഭാവമുള്ളവനായ ഞാൻ വിജയിയായും ഭവിക്കുന്നു. അമ്മ (ദേവി) വിജ യത്തെ തരുന്നു. പാപമാകുന്ന പങ്കത്തോടുകൂടിയ ഞാൻ ഈ വിജയലാഭത്താൽ പ്രകാശസ്വ രൂപനാകും. അതു ഹേതുവായിട്ട് വളരെ ഭാരത്തോടുകൂടിയ ഈ സ്ഥൂലശരീരവും പ്രകാശ ത്തോടുകൂടിയതായിത്തീരും: എന്നു മാത്രമല്ല ദൃശ്യമാനമായിരിക്കുന്ന അഖില ലോകവും പ്രകാശസ്വരൂപമായിത്തീരും.

സത്തായിനിന്നുപരി ചിത്തായി രണ്ടുമൊരു
മുത്തായി മൂന്നുമറിയും
ഹൃത്തായി നിന്നതിനു വിത്തായി വിണ്ണൊടു മ-
രുത്തായി ദൃഷ്ടി മുതലായ്
കൊത്തായിടും വിഷയവിസ്താരമന്നമതി-
നത്താവുമായി വിലസും
സിദ്ധാനുഭൂതിയിലുമെത്താതെയാമതിമ-
ഹത്തായിടും ജനനി നീ.

നീ സത് ചിത് ആനന്ദമായി ഹൃദയത്തിനു വിത്തായും ആകാശം മുതലായ ഭൂതങ്ങ ളായും നേത്രം മുതലായ ഇന്ദ്രിയങ്ങളാലും നിസ്സാരങ്ങളായ വിഷയങ്ങളായും വിസ്തരിക്ക ത്തക്കതായ അന്നമായും അതിനെ ഭക്ഷിക്കുന്നവളായും, സിദ്ധന്മാരുടെ അനുഭൂതിയിൽ എത്താ ത്തവളായും അതിമഹത്തായും വിലസുന്ന ജനനിയാകുന്നു.

ഭൂവാദിഭൂതമതിനാവാസമില്ല വെറു-
മാഭാസ മാമിതറിവി-
ന്നാഭാവിശേഷമിതിനാവാസമിങ്ങുലകി-
ലാപാദിതം ഭവതിയാൽ
നാനാവദിതൻ വിഷയിതാവാസമറ്റ ഭവ-
ദാവാസമാകെ വിലസും
ദ്യോവാണതിന്റെ മഹിമാവാരറിഞ്ഞു ജന-
നീ! വാഴ്ത്തുവാനുമരുതേ.

ഭൂമി മുതലായ ഭൂതങ്ങൾക്കു ഇരിപ്പില്ല. ഈ തോന്നുന്നതു അറിവിന്റെ ഒരു ആഭാവി ശേഷം അതായത് സ്ഫുരണവിശേഷം ആകുന്നു. ഇതിനു ഇരിപ്പ് ഈ ലോകത്തിൽ നീ കല്പി ക്കപ്പെട്ടിട്ടുള്ളതാകുന്നു. ഇന്ദ്രിയവിഷയങ്ങൾക്ക് വിഷയമാകാതെ ഇരിക്കുന്നതായ നീ സർവത്ര വ്യാപിച്ചു പ്രകാശിക്കുന്ന ദ്യോവാണ്. അല്ലയോ ജനനീ! ആ ചിദാകാശത്തിന്റെ മഹാത്മ്യം അറിഞ്ഞവരാരും തന്നെ ഇല്ല. അതിനാൽ അതിനെപ്പറ്റി ആ നിലയെപ്പറ്റി വർണ്ണിക്കുവാൻ അസാദ്ധ്യമാകുന്നു.

## മുനിചര്യാപഞ്ചകം

ഭൂജഃ കിമുപധാനതാം കിമുന കുമ്ഭിനീ മഞ്ചതാം
വ്രജേദ് വൃജിനഹാരിണീ സ്വപദ പാതിനീ മേദിനീ
മുനേരപരസമ്പദാ കിമിഹ മുക്തരാഗസ്യത-
ത്ത്വമസ്യധിഗമാദയം സകല ഭോഗ്യമത്യശ്നുതേ.

📖 പഞ്ചേന്ദ്രിയ വിഷയസുഖങ്ങളെ മറന്നു ബ്രഹ്മധ്യാനനിഷ്ഠനായിരിക്കുന്ന മുനിഭൂമിയാകുന്ന കട്ടിലിൽ തന്റെ ഹസ്തത്തെ തലയണയായി വച്ചു സുഖമായി ശയിക്കും. പരമപാവനനായിരിക്കുന്ന ആ മുനിയുടെ പാദസ്പർശനം സിദ്ധിക്കുന്ന ഭൂമിയും അന്യരുടെ പാപങ്ങളെ നശിപ്പിക്കത്തക്ക ശക്തിയുള്ളതായി ഭവിക്കുന്നു. വിഷയപരിത്യാഗത്തെ ചെയ്ത മുനിക്കു ശ്രേഷ്ഠമായ ആത്മസമ്പത്തുപോലെയുള്ളതല്ലാത്തതായ ദ്രവ്യം മുതലായ സമ്പത്തുകൊണ്ട് ഈ ലോകത്തിൽ ഒരു പ്രയോജനവും ഇല്ല തത്വമസിമഹാവാക്യത്തിന്റെ അറിവു താൻ ബ്രഹ്മമാകുന്നു എന്നുള്ള അനുഭവം ഉള്ളതു ഹേതുവായിട്ടു അശേഷഭോഗ്യവസ്തുക്കളേയും അതിക്രമിക്കുന്നു. ബ്രഹ്മജ്ഞാനിക്ക് എല്ലാം മിഥ്യയായിരിക്കുന്നു. മൃഗതൃഷ്ണപോലെ ഭോഗങ്ങൾ നിഷ്പ്രയോജനങ്ങളാകുന്നു.

മുനിഃ പ്രവദതാം വരഃ ക്വചന വാഗ്യമീ പണ്ഡിതോ
വിമൂഢ ഇവ പര്യടൻ ക്വചന സംസ്ഥിതോ f പ്യുത്ഥിതഃ
ശരീരമധിഗമ്യ ചഞ്ചലമനേഹസാ ഖണ്ഡിതം
ഭജത്യനിശമാത്മനഃ പദമഖണ്ഡബോധം പരം.

📖 മുനിയായിരിക്കുന്നവൻ യാചിക്കപ്പെടാത്തതായും സ്വഭാവത്തിൽ ലഭിക്കപ്പെട്ടതായുമിരിക്കുന്ന ആഹാരത്തെ തന്റെ പ്രാരാബ്ധകർമ്മം അനുഭവിച്ചൊടുങ്ങുന്നതുവരെ ശരീരം നില്ക്കുന്നതിനായി ഭോക്തൃത്വം സങ്കല്പംകൂടാതെ അനുഭവിക്കുന്നവനായി ദുഃഖരഹിതാനായി വഴിയിൽ കിടക്കുന്നവനായിരുന്നാലും അവൻ സദാ ആത്മബോധത്തോടുകൂടിയവനായിത്തന്നെയിരിക്കും. ഇപ്രകാരം നിരന്തരം ദൃഢമായി ചെയ്യുന്ന അനുസന്ധാനം ഹേതുവായി തനിക്കും പരമാത്മാവിനും തമ്മിലുണ്ടാകുന്ന ഐക്യത്തിൽനിന്നു പ്രകാശിക്കുന്നതായും ഉപമയില്ലാത്തതായും സത്യജ്ഞാനാനന്ദസ്വരൂപമായുമിരിക്കുന്ന ബ്രഹ്മപദം പ്രാപിക്കുന്നു.

അയാചിതമലിപ്സയാ നിയതിദത്തമന്നം മുനി-
സ്തനോഃ സ്ഥിതിയ ഇത്യദൻ പഥി ശയാനകോ f വ്യാകുലഃ
സദാത്മദൃഗനശ്വരം സ്വപരമാത്മനോരൈക്യതഃ
സ്ഫുരൻ നിരുപമം പദം നിജമുപൈതി സച്ചിത്സുഖം

📖 മുനിയായിരിക്കുന്നവൻ അയാചിതമായി നിയതി ദത്തമായിരിക്കുന്ന അന്നത്തെ തനുവിന്റെ സ്ഥിതിക്കായിക്കൊണ്ടു അലിപ്സയാൽ അന്വദനായി, അവ്യാകുലനായി പന്ഥാവിങ്കൽ ശയാനനായി സഭാ ആത്മദൃക്കായിട്ട് സ്വപരമാത്മാക്കളുടെ ഐക്യം ഹേദുവായിട്ട് സ്ഫുരത്തായി അനശ്വരമായി നിരുപമമായി സച്ചിൽ സുഖമായി നിജമായിരിക്കുന്ന പദത്തെ ഉപയാനം ചെയ്യുന്നു.

അനത്സദിതി വാദതോ ബഹിരചിന്ത്യമഗ്രാഹ്യമ-
ണ്വഖർവമമലം പരം സ്തിമിതനിമ്നമത്യുന്നതം
പരാങ്മുഖ ഇതസ്തതഃ പരിസമേതി തുര്യം പദം
മുനിസ്സദസതോർദ്വയാദുപരിഗന്തുമഭ്യുദ്യുതഃ

📖 മുനിയായവൻ അവിടവിടെ പരാങ്മുഖനായിട്ട് അസത്ത് സത്ത് എന്നിങ്ങനെയുള്ള വാദത്തിൽനിന്നു ബഹിർഭാഗത്തിൽ സ്ഥിതിചെയ്യുന്നതായി അചിന്ത്യമായി അഗ്രാഹ്യമായി അണുവായി അഖർവമായി അമലമായി പരമായി സ്തിമിത നിമ്നമായി അത്യുന്നതമായി തുര്യമാ

യിരിക്കുന്ന പദത്തെ പ്രാപിക്കുന്നു. അവൻ സദസത്തുക്കളുടെ ദ്വയത്തിൽനിന്നു ഉപരിഭാഗത്തിൽ ഗമിപ്പാനായിക്കൊണ്ടു അഭ്യുദ്യതനായി ഭവിക്കുന്നു.

സ്വവേശ്മനിവനേ f തഥാ പുളിനഭൂമിഷുപ്രാന്തരേ
ക്വവാ വസതു യോഗിനോ വസതിമാനസംബ്രഹ്മണി;
ഇദം മരുമരീചികാ സദൃശമാത്മദൃഷ്ട്യാഖിലം
നിരീക്ഷ്യ രമതേ മുനിർന്നിരുപമേ പരബ്രഹ്മണി.

📖 സ്വവേശ്മത്തിങ്കലോ പക്ഷെ വനത്തിലോ പുളിനഭൂമികളിലോ പ്രാന്തത്തിലോ എവിടെയോ വസിക്കട്ടെ; യോഗിയുടെ മാനസം ബ്രഹ്മത്തിൽ വസിക്കുന്നു. ഇതു ഹേതുവായിട്ടു മുനി ആയിരിക്കുന്നവൻ അത്മദൃഷ്ടികൊണ്ട് ഈ അഖിലത്തേയും മരുമരീചികാസദൃശമായി നിരീക്ഷിച്ചിട്ടു നിരുപമമായിരിക്കുന്ന പരബ്രഹ്മത്തിങ്കൽ രമിക്കുന്നു.

## നിർവൃതി പഞ്ചകം

കോ നാമ ദേശഃ കാ ജാതിഃ
പ്രവൃത്തിഃ കാ കിയദ്വയഃ
ഇത്യാദിവാദോപരതിർയ-
സ്യ തസ്യൈവ നിർവൃതിഃ

📖 നാടേതാണ്, ജാതി ഏതാണ്, തൊഴിലെന്താണ്, വയസെത്രയായി; ആർക്കാണോ ഇങ്ങനെയുള്ള ചോദ്യങ്ങൾ അവസാനിച്ചിട്ടുള്ളത് അവനുതന്നെയാണ് മോക്ഷം അഥവാ ശാശ്വത ശാന്തി കൈവിന്നിട്ടുള്ളത്.

ആഗച്ഛ ഗച്ഛ മാ ഗച്ഛ
പ്രവിശ ക്വനു ഗച്ഛസി
ഇത്യാദിവാദോപരതിർ-
യസ്യ തസ്യൈവ നിർവൃതിഃ

📖 വരൂ, പോവൂ, പോകരുത്, കടന്നുവരൂ, എവിടേയ്ക്കാണു പോക്ക്, കർമ്മപരങ്ങളായ ഇത്തരം വാദകോലഹലങ്ങളുടെ അവസാനം ആർക്കുണ്ടാകുന്നുവോ അയാൾക്കുമാത്രമേ നിർവൃതി അനുഭവപ്പെടൂ.

ക്വ യാസ്യസി കദായാതഃ
കുതഃ ആയാസി കോ സി വൈ
ഇത്യാദിവാദോപരതിർ-
യസ്യ തസ്യൈവ നിർവൃതിഃ

📖 എങ്ങോട്ടു പോകുന്നു, എപ്പോൾ വന്നു, എവിടെനിന്നു വരുന്നു, നീ ആരാണ് ഇത്തരം വാദങ്ങളുടെയെല്ലാം അവസാനം ആർക്കു വന്നിട്ടുണ്ടോ അയാൾക്കുമാത്രമേ നിർവൃതിയുള്ളൂ.

അഹം ത്വം സോ യമന്തർഹി
ബഹിരസ്തി നവാസ്തി വാ
ഇത്യാദി വാദോപരതിർ-
യസ്യ തസ്യൈവ നിർവൃതിഃ

📖 ഞാൻ അവൻ, ഇവൻ, അകം, പുറം, ഇല്ല, ഉണ്ട്; ഇങ്ങനെയുള്ള വാദങ്ങളുടെയെല്ലാം ശമനം ആർക്കുണ്ടായിട്ടുണ്ടോ അയാൾക്കു മാത്രമേ നിർവൃതിയുള്ളൂ.

ജ്ഞാതാജ്ഞാതസമഃ സ്വാന്യ
ഭേദശൂന്യഃ കുതോഭിദാ
ഇത്യാദി വാദോപരതിര്‍-
യസ്യ തസ്യൈവ നിര്‍വൃതിഃ

പൂര്‍ണ്ണനിര്‍വൃതി മൗനഘനമായ അനുഭവമായതുകൊണ്ട് അറിയപ്പെടുന്നതും എന്നാല്‍ അറിയാന്‍ മറ്റൊന്നില്ലാത്തതുകൊണ്ട് അറിയപ്പെടാത്തതുപോലെയുള്ളതുമാണ്. താനെന്നോ അന്യമെന്നോ ഉള്ള ഭേദം അതിലില്ല. അതുകൊണ്ട് അതില്‍ രണ്ടെവിടെ? ഇത്യാദി കാര്യങ്ങളുടെ വാദങ്ങളില്‍നിന്നും വിരമിച്ച മൗനാനുഭവം ആര്‍ക്കുണ്ടാകുന്നുവോ അയാള്‍ക്കു മാത്രമേ നിര്‍വൃതിയുള്ളൂ.

## സ്വാനുഭവഗീതി

പകയാമിതു നെയ്യുരുകും-
നികരായ് നീരാക്കീടുന്ന നരഹരിയേ!
പകചെയ്വതുമിങ്ങിനിമേല്‍
പുകയായ് വാനില്‍ ചുഴറ്റിവിടുമെരിയേ!

പ്രലോഭിപ്പിച്ചു ചതിക്കുന്ന ഈ ജഡദൃശ്യാനുഭവത്തെ ചൂടുതട്ടിനെയ്യുരുകുന്നതിനു സമം ഉരുക്കി ലഘുവാക്കിതീര്‍ക്കുന്ന മനുഷ്യന്റെ പാപമൊക്കെ അപഹരിച്ചനുഗ്രഹിക്കുന്ന നരസിംഹരൂപമെടുത്തിട്ടുള്ള അല്ലയോ ഭഗവന്‍, ഇനിയും ക്രമേണ ഈ ലോകത്തു വഞ്ചിക്കുന്ന അനുഭവത്തെ പ്രാണരൂപമാക്കി അന്തരീക്ഷത്തില്‍ പ്രസരിപ്പിക്കുന്ന ജ്ഞാനാഗ്നിയായി വിളങ്ങുന്ന ഭഗവന്‍, അങ്ങയെ ഞാന്‍ ഉപാസിക്കുന്നു.

എരിനീരൊടു നിലമുരുകി-
പ്പെരുകിപ്പുകയായ് മുഴങ്ങിവരുമൊലിയെ!
അരുമറ തിരിയുന്നൊരു നി-
ന്തിരുവടിയുടെ പൂഞ്ചിലങ്കയുടെ വിളിയേ!

ജഡസങ്കല്പമെല്ലാം ലയിച്ച് ജ്ഞാനാഗ്നിയോടൊപ്പം ഊറിവരുന്ന ശീതളധാരയോടു കൂടിച്ചേര്‍ന്ന് നിറഞ്ഞുകവിയുന്ന മുഴങ്ങി കേള്‍ക്കാറാകുന്ന അനാഹതധ്വനിരൂപനായ അല്ലയോ ഭഗവാനേ നാലു വേദങ്ങളും സദാ അന്വേഷിക്കുന്ന സച്ചിദാനന്ദസ്വരൂപിയായ ഭഗവാന്റെ പൂഞ്ചിലങ്കയുടെ മധുരനാദത്തില്‍ കൂടി തെളിയുന്ന ഭഗവന്‍, അങ്ങയെ ഞാന്‍ ഉപാസിക്കുന്നു.

വിളിയേ! വിലപെറുമൊരുമണി-
യൊളിയേ! വിളിയേ പറന്നുവരുമളിയേ!
ഇളകും പരിമളമൊടുചുവ
യൊളിയും പൊടിവായ്‌വരുത്തിയൊരു നിലയേ!

അല്ലയോ ഭഗവാനേ, വിലപ്പെട്ട രത്നദീപംപോലെ ചിത്തത്തില്‍ തെളിയുന്ന അല്ലയോ ഭഗവന്‍, നാദത്തെത്തുടര്‍ന്നു വണ്ടുപോലെ നീലാഭനായി പറന്നെത്തുന്ന ഭഗവന്‍, അലയടിച്ചുയരുന്ന ആനന്ദത്തോടൊപ്പം രജോമയമായ കര്‍മ്മവാസനയുടെ ചുവപ്പുനിറം പാടെ നശിപ്പിച്ചു നിര്‍വ്വികല്പാവസ്ഥയില്‍ സ്വയം പ്രകാശിക്കുന്ന ഭഗവന്‍, അങ്ങയെ ഞാന്‍ ഉപാസിക്കുന്നു.

നിലയില്ലാതെ കൊടുങ്കാ-
റ്റലയുന്നതുപോയ് നിവര്‍ന്നുവരുമിരുളോ?
അലയും തലയിലണിഞ്ഞ-
ങ്ങലയുന്നിതുതാന്‍ പുതയ്ക്കുമൊരു തൊലിയോ?

അവസാനിക്കാതെ വിഷയസങ്കല്പമായ കൊടുങ്കാറ്റ് ഇളകിമറിയുന്നത് ഒരുവിധം നില ച്ചപ്പോൾ അജ്ഞാന മറ പൊന്തിവരുന്നതാണോ ഇരുട്ടായി അനുഭവപ്പെടുന്നത്? ഗംഗാജലം നിറഞ്ഞിരിക്കുന്ന തലയിൽ ഇങ്ങനെ അണിഞ്ഞുകൊണ്ടിവിടെ പ്രത്യക്ഷപ്പെടുന്ന ഈ ഇരുണ്ട കാഴ്ച ശിവൻ പുതച്ചിരിക്കുന്ന ഇരുണ്ട ആനത്തോലാണോ അഥവാ പരബ്രഹ്മം പ്രപഞ്ചസൃ ഷ്ടിക്കായി പുതയ്ക്കുന്ന മായാമറയാണോ?

തൊലിയുമെടുത്തു പുതച്ചാ-
ക്കലിയെ ക്കഴലാലഴിക്കുമൊരുകലിയേ!
കലിയും കാലാൽ തുലയും
നിലയേയെല്ലാ നിലയ്ക്കു മൊരുതലയേ!

മായയുടെ ആവരണത്തിൽ മറഞ്ഞുനിന്നുകൊണ്ടു കോപതാപങ്ങൾ നിറഞ്ഞ സംസാര ഭ്രമണത്തെ പാദത്തിലഭയം തേടുന്നവർക്കു മാറ്റിക്കൊടുക്കുന്ന ജ്ഞാനാഗ്നിരൂപനായ അല്ലയോ ഭഗവൻ, കലികാലദോഷമെല്ലാം പാദസേവചെയ്യുന്നവർക്കില്ലാതാക്കിക്കൊടുക്കുന്ന സത്യസ്വ രൂപനായ ഭഗവൻ, ജഗത്തിനു മുഴുവൻ പരമകാരണമായി വർത്തിക്കുന്ന ഭഗവൻ, അങ്ങയെ ഞാൻ ഉപാസിക്കുന്നു.

ഒരുതലയിരുളുംവെളിയും
വരവുമൊരരുമക്കൊടിക്കുസുരതരുവേ;
അരുതരുതരിമകളറിവതി-
നരിവരരറുമിപ് പ്രസംഗമൊരുശരിയേ.

ഇരുട്ടും വെളിച്ചവും വന്നുംപോയുമിരിക്കുന്ന ആനന്ദസന്ദായിനിയായ പ്രാണലതയ്ക്കു ചുറ്റിപ്പിണയാൻ കല്പവൃക്ഷമായി വിലസുന്ന അല്ലയോ ഭഗവൻ, അങ്ങയുടെ അത്ഭുതലീല കൾ വ്യക്തമായറിയാൻ ആർക്കും കഴിവില്ല. കാമക്രോധാദി ശത്രുക്കൾ പാടെ ഒടുങ്ങുന്ന ഈ സാക്ഷാത്ക്കാരാനുഭവം തന്നെയാണു സത്യം.

ശരിപറവതിനും മതി നിൻ-
ചരിതമൊടിതുകൊണ്ടിതിനു നികരിതുവേ
അരുളപ്പെടുമൊരുപ്പോരുളേ-
തറിവാലറിയപ്പെടാത്ത നിരപൊരുളേ:

ഭഗവാന്റെ ലീലാവിലാസങ്ങളോടൊപ്പം സത്യം വിവരിച്ചറിയാനും ഈ സാക്ഷാത്കാരാ നുഭവത്തിനു തുല്യമായി അതുമാത്രമേയുള്ളു. പറഞ്ഞു മനസ്സിലാക്കാവുന്ന വസ്തു സത്യ മാകാൻ തരമില്ല. മാറിനിന്നുകൊണ്ടുള്ള ഒരറിവുകൊണ്ടും പൂർണ്ണമായി അറിയാൻ കഴിയാത്ത പൂർണ്ണസത്യസ്വരൂപമായി വിളങ്ങുന്ന അല്ലയോ ഭഗവാനേ, ഞാൻ അങ്ങയെ ഉപാസിക്കുന്നു.

പൊരുളും പദവുമൊഴിഞ്ഞ-
ങ്ങരുളും പരയും കടന്നു വരുമലയേ!
വരളും നാവുനനച്ചാ-
ലരുൾപൊങ്ങും വാരിധിയ്ക്കതൊരു കുറയോ?

രൂപവും നാമവും കൈവിട്ട് അതിനപ്പുറത്തുള്ള മായാമറയും അകന്ന് പ്രാണപ്രസരത്തിൽ വെളിപ്പെടുന്ന അല്ലയോ ബോധസ്വരൂപനായ ഭഗവാൻ, അങ്ങയുടെ യഥാർത്ഥ രൂപം വിവരി ക്കാൻ കഴിയാതെ ഉഴലുന്ന നാക്കിനെ ആത്മാനന്ദാനുഭവം കൊണ്ടു നിറച്ചാൽ ബോധാനന്ദ സമുദ്രമായ അവിടേക്കു അതുകൊണ്ടൊരു കുറവും വരാനില്ലല്ലോ.

കുറയെന്നൊന്നുകുറയ്ക്കും-
മറയോ തോടുന്നതിനു മറുകരയേ!
നിറവില്ലയ്യോ! ഭഗവാ-
നറിയുന്നില്ലീ രഹസ്യമിതു സകലം?

ഭഗവാനു കുറവൊന്നും വരാനില്ലല്ലോ എന്നു പറയുന്നതുതന്നെ മായയുണ്ടാക്കുന്ന അജ്ഞാനമറ നിമിത്തംതന്നെയല്ലേ? സത്യം അന്വേഷിച്ചു കണ്ടെത്തുന്നതിന് അവസാനഘട്ട മായി സ്ഥിതിചെയ്യുന്ന അല്ലയോ ഭഗവാൻ, എന്തായിട്ടും തൃപ്തിയില്ല, കഷ്ടമെന്നേ പറയേണ്ടൂ. ജീവന്റെ ഈ അസംപ്തൃതിയുടെ രഹസ്യം പൂർണ്ണമായും കരുണാനിധിയായ അവിടുന്ന് അറി യുന്നതുതന്നെയല്ലേ?

സകലം കേവലമൊടു പോ-
യകലുമ്പോഴങ്ങുദിക്കുമൊരു വഴിയേ!
സഹസനകാദികളൊടുപോയ്
ത്തികവായീടും വിളിക്കുമൊരു മൊഴിയേ!

എല്ലാ ലോകസങ്കല്പങ്ങളും അഹങ്കാരത്തോടൊപ്പം മറയുമ്പോൾ ആ അനുഭവഘട്ട ത്തിൽ സ്വയം പ്രകാശിച്ചുവിളങ്ങുന്ന പൂർണ്ണമായ സത്യമേ, മനസ്സ്, ചിത്തം, ബുദ്ധി, അഹ ങ്കാരം എന്നീ നാലന്തഃകരണഘടകങ്ങളോടും ഒരുമിച്ച് ലയിച്ച് സമ്പൂർണ്ണ വസ്തുവായി പ്രകാ ശിക്കുന്ന ബ്രഹ്മത്തിന്റെ അടുക്കലേക്കു വിളിച്ചുകൊണ്ടുപോകുന്ന അനാഹതനാദമായി വിള ങ്ങുന്നവനേ, അങ്ങയെ ഞങ്ങൾ ഉപാസിക്കുന്നു.

ഒന്നുമറിഞ്ഞീലയ്യോ!
നിന്നുടെ ലീലാവിശേഷമിതു വലുതേ;
പൊന്നിൻകൊടിയൊരു ഭാഗം-
തന്നിൽ ചുറ്റിപ്പടർന്ന തനിമരമേ!

ഭഗവാന്റെ പ്രപഞ്ചലീലാവിലാസങ്ങൾ അതിമഹത്താണ്. വ്യക്തമായി ഒന്നും അറിയാൻ കഴിയുന്നില്ല. തന്റെ ഒരംശത്തിൽ തേജോമയമായ പ്രാണലത ചുറ്റിവ്യാപിച്ചനുഭവപ്പെടുന്ന അതിനാശ്രയമായി മരംപോലെ ഉറച്ചുനിൽക്കുന്ന അല്ലയോ ഭഗവാനേ, അങ്ങയെ ഞങ്ങൾ ഉപാസിക്കുന്നു.

തനിമരമേ! തണലിനിയീ
നിൻകനികഴലിണയെൻ തലയ്ക്കു പൂവണിയേ;
കനകക്കൊടി കൊണ്ടാടും
തനിമാമലയോയിതെന്തുകൺമായം

ഭഗവാനേ, സംസാരതാപമേറ്റു വലയുന്ന എനിക്കിനി ഒരാശ്വാസം അവിടത്തെ കാരു ണ്യംനിറഞ്ഞ പാദങ്ങൾ തന്നെ. എന്റെ തലയിൽ പൂചൂടി കുളിർപ്പിക്കണേ. തേജോമയമായ പ്രാണലത സർവ്വത്ര പടർന്നു പന്തലിക്കുന്ന അനക്കമില്ലാത്ത പർവ്വതം തന്നെയാണോ ഈ സത്യം? എന്തൊരു മഹാത്ഭുതമാണീ കാഴ്ച.

കൺമായങ്ങളിതെല്ലാം
കൺമൂന്നുണ്ടായിരുന്നു കണ്ടീലേ!
വെണ്മതിചൂടി വിളങ്ങും
കണ്മണിയേ! പൂംകുഴൽക്കു കൈതൊഴുതേൻ.

ഇതെല്ലാം ഭഗവാന്റെ കൺകെട്ടു വിദ്യകൾ തന്നെ. യഥാർത്ഥത്തിൽ മൂന്നു കണ്ണുണ്ടായി രുന്നു എന്ന കാര്യം പ്രസിദ്ധമല്ലേ? ചന്ദ്രക്കല ധരിച്ചു ശോഭിക്കുന്ന ആനന്ദസ്വരൂപനായ അല്ലയോ ഭഗവാനേ, അങ്ങയുടെ പൂപോലെ മനോഹരമായ കാലിൽ കൈകൂപ്പി വണങ്ങുന്നു.

കൈതൊഴുമടിയനെ നീയി-
കൈതവനിലയീന്നെടുത്തു നിന്നടിയിൽ
കൈതഴവിച്ചേർക്കണമേ നിൻ
പൈതലിതെന്നോർത്തു നിൻഭരമേ.

കാലിൽ കുമ്പിടുന്ന ഈ ഭക്തനെ അവിടുന്നു ഈ കൺകെട്ടു മയക്കത്തിൽ നിന്നു വേർപെടുത്തി അവിടത്തെ പാദത്തിൽ കൈപിടിച്ചടുപ്പിച്ചു ലയിപ്പിക്കണേ. അങ്ങയുടെ കുട്ടിയാണിവനെന്നു കരുതണം. അങ്ങനെയായാൽ ഇതങ്ങയുടെ ചുമതലയാണെന്നും ഓർക്കണം.

നിൻഭരമല്ലാതൊന്നി-
ല്ലമ്പിളി ചൂടും നിലിമ്പനായകമേ!
വൻപെഴുമിമ്മലമായ-
ക്കൊമ്പതിനൊന്നായ് വിലയ്ക്കു നൽകരുതേ.

ചന്ദ്രക്കലാധാരനായ ദേവദേവേശ, അങ്ങയുടെ നിയന്ത്രണത്തിലല്ലാതെ ഈ ലോകത്തു യാതൊന്നും തന്നെയില്ല. അഹങ്കാരജടിലമായ ഈ സംസാരക്കാട്ടിലെ ഒരു ചെറുശാഖപോലുള്ള ദേഹത്തിനു പൂർണ്ണമായി എന്നെ അടിമയാക്കി നശിപ്പിക്കരുതേ.

നൽകണമടിയനു നിൻ പൂ-
പൈങ്കഴലിണ നീരണഞ്ഞ വെണ്മമലയേ!
കൂകും പൂങ്കുയിലേറി-
പ്പോകും പൊന്നിൻകൊടിക്കു പുതുമരമേ!

ഗംഗയെ തലയിലണിഞ്ഞിരിക്കുന്ന തേജോമയനായ ഭഗവാനേ, പൂപോലെ മനോഹരങ്ങളായ അങ്ങയുടെ പാദങ്ങൾ രണ്ടും ഭജനത്തിനു പ്രത്യക്ഷമാക്കിത്തന്നനുഗ്രഹിക്കണം. കുയിൽനാദംപോലെ മനോഹരമായ അനാഹതനാദം പുറപ്പെടുവിച്ചുകൊണ്ട് സുഷുമ്നനാഡി വഴി പ്രസരിക്കുന്ന തേജോമയമായ പ്രാണലതയ്ക്കു ചുറ്റിപ്പിണയുവാൻ പുതിയ മരംപോലെ ഉറച്ചുനിൽക്കുന്ന ബോധസ്വരൂപനായ ഭഗവാനേ, അങ്ങയെ ഞങ്ങൾ ഉപാസിക്കുന്നു.

പുതുമരമേ പൂംകൊടി വ-
ന്നതുമിതുമൊക്കെപ്പരന്ന നിൻകൃപയേ
പദമലരിണയെൻ തലയിൽ
പതിയണമെന്മെയ് കലർന്നു കൊള്ളണമേ.

ഉറച്ച മരംപോലെ പ്രാണപ്രസാരത്തിനാശ്രയമായി വിളങ്ങുന്ന ബോധസത്യമേ, പൂനിറഞ്ഞ വള്ളിപോലെ പ്രാണൻ പ്രസരിച്ച് പലതരം അനുഭവങ്ങളും ഉണ്ടാക്കുന്നത് അങ്ങയുടെ കാരുണ്യത്തിന്റെ പ്രകടനമാണ്. പൂപോലെ മനോഹരങ്ങളായ അവിടത്തെ കാലടികൾ എന്റെ തലയിൽതന്നെ വയ്ക്കുമാറാകണം. അങ്ങനെ ഞാനുമായി അവിടന്ന് ഒന്നായിത്തീരണമേ.

കൊള്ളണമെന്നെയടിക്കായ്-
തള്ളരുതേ നിൻ കൃപയ്ക്കു കുറയരുതേ
എള്ളളവും കനിവില്ലാ-
തുള്ളവനെന്നോർത്തൊഴിഞ്ഞു പോകരുതേ.

അഗതിയായ ഈ ഭക്തദാസനെ ഭഗവത് പാദങ്ങളിലേക്ക് അംഗീകരിക്കണം. ഉപേക്ഷിക്കരുത്. ഭഗവാന്റെ കാരുണ്യത്തിന് ഒരു കുറവും വരുത്തരുതേ, അശേഷം ഭക്തിയില്ലാത്തവൻ എന്നു കരുതി കൈവെടിയരുതേ.

പോകരുതിനി നിന്നടിയിൽ
ചാകണമല്ലെന്നിരിക്കിലിവനിന്നും
വേകുമിരുൾക്കടലിൽ വീ-
ണാകുലമുണ്ടാമതിന്നു പറയണമോ?

📖 അങ്ങയുടെ കാര്യം എന്നിൽനിന്നും ഒരിക്കലും വിട്ടുപോകാനിടയാകരുത്. അവിടുത്തെ പാദത്തിൽ അലിഞ്ഞുചേർന്ന് ഒന്നാകണം. അങ്ങനെ സംഭവിച്ചില്ലെങ്കിൽ ഈ ഭാഗ്യംകെട്ട വൻ ഇനിമേലും വെന്തുനീറുന്ന അജ്ഞാനക്കടലിൽ മുഴുകി ദുഃഖിക്കാനിടവരും. അതു വിശേഷിച്ചു പറയേണ്ടതുണ്ടോ?

പറയണമെന്നില്ലല്ലോ
അറിവാമടിയൻ മുടിക്കു ചൂടണമേ
അറിവറ്റൊന്നായ് വരുമെ-
ന്നറിയാതൊന്നായിരുന്നു വേദിയനേ!

📖 അങ്ങയെ ഞാൻ വിശ്വസിച്ചോർമ്മിപ്പിക്കണമെന്നില്ലല്ലോ. അങ്ങയുടെ അഭിന്നാംശമായ ബോധമായി വിളങ്ങുന്ന ഈ ഭക്തന്റെ തലയിൽ അവിടന്നു തെളിഞ്ഞു വിളങ്ങണമേ. പലതുണ്ടെന്ന അറിവു പോയി അഖണ്ഡമായ ഒരു ബോധം അനുഭവിക്കാറാകും എന്നറിയാൻ കഴിയാതെ വേദപ്പൊരുളായ അല്ലയോ ഭഗവാനേ, ഞാൻ വേറെയെന്നിത്രയും കാലം ധരിച്ചുകഴിയാനിടയായി.

വേദിയരോതും വേദം
കാതിലടങ്ങുന്നിവണ്ണമിവ പലതും
ആദിയൊടന്തവുമില്ലാ-
തേതിനൊടൊന്നായ് വരുന്നതതു നീയേ

📖 വേദം പഠിച്ചവർ വിവരിക്കുന്ന വേദതത്ത്വങ്ങൾ കേട്ടപാടെ നഷ്ടമാകുന്നു. ജീവിതാനുഭവങ്ങൾതന്നെ പലതും ഇങ്ങനെ വന്നുംപോയുമിരിക്കുന്നു. ആദ്യന്തരഹിതമായി എങ്ങും നിറഞ്ഞുനിൽക്കുന്ന ബോധവസ്തു ഏതാണോ അതുമായി അലിഞ്ഞുചേർന്നേകീഭവിക്കുന്ന അനുഭവമാണ് ശരിയായ സത്യസാക്ഷാത്കാരം.

അതു നീയെന്നാലിവനോ-
ടുദിയാതൊന്നായിരിക്കുമരുമുതലേ!
ഗതിയില്ലയ്യോ! നിന്മെയ്
പതിയെത്തന്നേൻ പശുത്വമറു പതിയേ.

📖 ഏകീഭവിച്ചുണ്ടാകുന്ന അനുഭവമാണെന്റെ സ്വരൂപമെന്നെനിക്കറിയാൻ കഴിഞ്ഞാൽ ശുദ്ധസത്യമേ, അങ്ങ് ഇവനിൽനിന്നും വേർപെടാതെ സദാ ഒന്നായിത്തന്നെ വർത്തിക്കും. കഷ്ടം, അതല്ലാതെ വേറെ ഗതിയില്ല. ഞാൻ അങ്ങയുടെ സ്വരൂപവുമായി ചേരത്തക്കവണ്ണം എന്നെ ഇതാ അർപ്പിക്കുന്നു. പശുപതിയായി വിളങ്ങുന്ന അല്ലയോ ഭഗവൻ, ജീവത്വം നശിപ്പിച്ചു ബ്രഹ്മത്വം അരുളേണമേ,.

പതിയെന്നറിയാതെൻ-
പതിയേ! നിന്നെത്തിരഞ്ഞു പലരുമിതാ!
മതികെട്ടൊന്നിലുമില്ലാ-
തതിവാദംകൊണ്ടൊഴിഞ്ഞു പോകുന്നു.

📖 എന്റെ നാഥനായ അല്ലയോ ഭഗവാനേ, നാഥൻ ഉള്ളിൽതന്നെ ഉണ്ടെന്നറിയാതെ പലരും ഈ ലോകത്തിൽ അങ്ങയെ അന്വേഷിച്ചു കാണാൻ കഴിയാതെ ബുദ്ധിമുട്ടി ഒന്നിലും മനസ്സുറയ്ക്കാതെ കുയുക്തികളിലും വാദങ്ങളിലും ചെന്നുപെട്ട് ജീവിതത്തെ നശിപ്പിക്കുന്നു.

പോകും മണ്ണോടുതീ നീ-
രോഹരിപോലെ മരുത്തിനൊടുവെളിയും
നാകമൊടൊരു നരകം പോ-
യേകമതായ് ഹാ! വിഴുങ്ങിയടിയനെ നീ.

📖 മണ്ണ്, തീയ്, വെള്ളം എന്നിവയും കാറ്റ്, ആകാശം ഇവയും ആത്മദർശനത്തിൽ ഭാഗം വച്ചു പിരിയുന്നതുപോലെ പിരിഞ്ഞ് ഒഴിഞ്ഞുമാറും. സ്വർഗ്ഗവും നരകവും എല്ലാം അകലും. ജീവനായി മാറിനിന്ന ഈ ഭക്തനെ പരമാത്മാവായ അവിടുന്ന് സ്വസ്വരൂപത്തിൽ അലിയിച്ചു ചേർത്ത് എല്ലാം സത്യസ്വരൂപമായി ഒന്നുമാത്രമായി മാറിയിരിക്കുന്നു.

അടിയൊടുമുടി നടുവറ്റെൻ-
പിടിയിലടുങ്ങാതിരുന്നു പല പൊരുളും
വടിവാക്കികൊണ്ടന്ന-
ന്നടിയോടൊന്നിച്ചൊഴിഞ്ഞു വരുമൊന്നേ.

📖 പുറമേ കാണുന്ന പലതും ആദിയോ അന്തമോ മദ്ധ്യമോ തിരിച്ചറിയാൻവയ്യാത്തവിധം എന്റെ അറിവിൽനിന്നും അകന്നുനിന്നിരുന്നു. എന്നാൽ എല്ലാം ബോധസ്വരൂപമാണെന്നു കാണിച്ചുതന്നുകൊണ്ട് അപ്പോഴപ്പോൾ അവയുടെ അടിസ്ഥാനമായ അവിദ്യയോടൊപ്പം ഒഴിഞ്ഞുമാറി അവയുടെ സ്ഥാനത്ത് തെളിഞ്ഞ് ഒരേ വസ്തുതന്നെ കാണാറായി.

ഒന്നെന്നും രണ്ടെന്നും
നിന്നിവനെന്നും പറഞ്ഞു പതറരുതേ
ഇന്നിക്കണ്ടവയെല്ലാം
നിന്നോടൊന്നായ് വരുന്നു കളവല്ലേ.

📖 ഇതൊന്ന് അതു രണ്ട് എന്നിങ്ങനെ വേർതിരിച്ചും നീ, ഇവൻ എന്നിങ്ങനെ വേർതിരിച്ചു കണ്ടും പരിഭ്രമിക്കാൻ ഇടവരരുത്. ഒന്നും രണ്ടുമായും നീയും ഇവനുമായും വേർതിരിഞ്ഞു കാണുന്നതെല്ലാം സത്യാന്വേഷിയുടെ ആത്മസ്വരൂപം തന്നെയാണെന്ന് അനുഭവത്തിൽ തെളിയുന്നു. ഇതു പരമ്പരയായി അനുഭവിച്ചറിഞ്ഞ സത്യമാണ്.

അല്ലെന്നും പകലെന്നും
ചൊല്ലും പൊരുളും കടന്ന സുന്ദരമേ!
കൊല്ലെന്നോടുയിരേക്കൊ-
ണ്ടല്ലേ നീ കൈവിലയ്ക്കു താനയ്യോ!

📖 രാത്രിയെന്നും പകലെന്നും വേർതിരിയുന്ന കാലത്തെ കടന്ന ആനന്ദസ്വരൂപമായ സത്യമേ, ജീവിത്വത്തെ ഇല്ലാതാക്കൂ. നീ വെറുതേ അജ്ഞാനം കടം വാങ്ങിയല്ലേ 'ഞാൻ' എന്ന ജീവഭാവത്തോടൊപ്പം പ്രാണനെ സ്പന്ദിപ്പിച്ചത്? കഷ്ടം.

അയ്യോ! നീയെന്നുള്ളും
പൊയ്യേ! പുറവും പൊതിഞ്ഞുപോകുന്നു
മെയ്യാറാന്നായ് വന്നേൻ
കൈയേന്തിക്കൊണ്ടൊഴിഞ്ഞു പോകുന്നു.

📖 ആശ്ചര്യം ഭഗവാൻ, എന്റെ ഉള്ളും പുറവും ഇല്ലാതാക്കി ഇടതിങ്ങി നിറയുന്നു. എങ്കിലും ദേഹബോധം പൂർണ്ണമായി ഉപശമിക്കുന്നില്ല. ഭഗവത്സ്വരൂപത്തിൽ പറ്റിനിന്നുകൊണ്ട് 'ഞാൻ വേറെ' എന്നു ഭാവനചെയ്തു മാറിക്കളയുന്നു.

കുന്നും മലയുമിതെല്ലാ-
മൊന്നൊന്നായ് പൊന്നടിക്കുകൂട്ടാക്കി

നിന്നപ്പോളടിയോടെൻ–
പൊന്നിൻകൊടികൊണ്ടമഴ്ന്നതെന്തയ്യോ!

പൊങ്ങിയും താണും വരുന്ന സങ്കല്പങ്ങൾ എല്ലാം തന്നെ ഒരുമിച്ച് ഭഗവത്സ്വരൂപമാണെന്നു ഭാവന ചെയ്തുറപ്പിച്ചു സമാധിയിൽ ലയിച്ചപ്പോൾ സമ്പൂർണ്ണമായി എന്റെ സ്വർവ്വസ്വമായ ഭഗവദ്രൂപം എല്ലാ സങ്കല്പങ്ങളും തന്നിലമർത്തി വെളിവായി. അതെന്തൊരാശ്ചര്യം!

എന്തയ്യോ! നീയെന്നും
ചിന്തയ്ക്കണയുന്നൊഴിഞ്ഞ ചിന്മയമേ!
വെന്തറ്റീടുമഹന്ത–
യ്ക്കന്തിപ്പിറയേയണിഞ്ഞ കോമളമേ!

സമാധിവിട്ടുണരുന്നതോടെ മറയുന്ന ശുദ്ധസത്യമേ, നീ എപ്പോഴും വ്യവഹാരദശയിലും ഭാവനയിൽ പ്രതിബിംബിച്ചുനിൽക്കുന്നു. സംസാരക്ളേശത്തിൽ ഉരുകുന്ന ജീവന് പ്രകാശമയമായ ചന്ദ്രക്കലയെ അണിയിച്ച ശുദ്ധാനന്ദരൂപമായ സത്യമേ, നിന്നെ ഞാൻ സദാ ഭജിക്കുന്നു.

## പിണ്ഡനന്ദി

ഗർഭത്തിൽവെച്ചു ഭഗവാനടിയന്റെ പിണ്ഡ–
മെപ്പേരുമൻപൊടുവളർത്ത കൃപാലുവല്ലീ?
കല്പിച്ചപോലെവരുമെന്നുനിനച്ചു കണ്ടി–
ട്ടർപ്പിച്ചിടുന്നടിയനൊക്കെയുമങ്ങു ശംഭോ!

ഈ ഭക്തന്റെ ജീവിതയാത്രയ്ക്കു നിദാനമായ ദേഹം ഗർഭത്തിലിരിക്കുമ്പോൾ മുതൽ എല്ലാവിധത്തിലും കാരുണ്യത്തോടെ നഷ്ടപ്പെട്ടുപോകാതെ കാത്തുസൂക്ഷിച്ച കരുണാമയനല്ലേ ഭഗവാനേ, അവിടുന്നു തീരുമാനിക്കുന്നതുപോലെ മാത്രമേ കാര്യങ്ങൾ നടക്കൂ എന്നു വ്യക്തമായി അറിഞ്ഞുകൊണ്ട് ഈ ഭക്തദാസൻ ദേഹമുൾപ്പെടെ സർവ്വവും അങ്ങയുടെ പാദങ്ങളിൽ സമർപ്പിക്കുന്നു.

മണ്ണുംജലംകനലുമംബരമോടു കാറ്റു–
മെണ്ണിപ്പിടിച്ചറിയിലിട്ടെരിയും കൊളുത്തി
ദണ്ഡപ്പെടുത്തുമൊരുദേവതയിങ്കൽ നിന്നെൻ
പിണ്ഡത്തിനന്നമൃതു നൽകി വളർത്ത ശംഭോ!

മണ്ണ്, വെള്ളം, തീയ്, ആകാശം, കാറ്റ് എന്നീ പഞ്ചഭൂതങ്ങളെ കൃത്യമായ അളവിൽ കൂട്ടിച്ചേർത്ത് ശരീരമുണ്ടാക്കി ഗർഭപാത്രത്തിനകത്തടച്ച് സംസാരദുഃഖമാകുന്ന തീയും കത്തിച്ച് കഠിനമായ ശിക്ഷ നൽകി പീഡിപ്പിക്കുന്ന കർമ്മദേവതയിൽനിന്ന് ആശ്വാസം ലഭിക്കുമാറ് എന്റെ ശരീരത്തിന് ആനന്ദസ്വരൂപമായ ആത്മാവു നൽകി കാത്തുസൂക്ഷിച്ചുവളർത്തിയ മംഗളസ്വരൂപനായ ഭഗവാനേ, അവിടുന്നു മാത്രമാണെനിക്കു ശരണം.

കല്ലിന്നകത്തുകുടിവാഴുമൊരല്പജന്തു
വൊന്നല്ല നിന്റെ കൃപയിന്നറിയിച്ചിടുന്നു.
അല്ലിക്കുടത്തിലമരുന്നമരേന്ദ്രനും മ–
റ്റെല്ലാരുമിങ്ങിതിലിരുന്നു വളർന്നിടുന്നു.

ആരും കാണാത്ത ഇരുണ്ട സ്ഥാനങ്ങളിൽ ജീവിച്ചുപോരുന്ന എണ്ണമറ്റ ചെറിയ ചെറിയ ജീവികൾ ഭഗവാന്റെ കാരുണ്യാതിരേകം വിളിച്ചറിയിക്കുന്നു. അമൃതകുംഭത്തെ ആശ്രയിച്ചു കഴിയുന്ന സ്വർഗ്ഗാധിപതിയായ ദേവേന്ദ്രനും അതുപോലുള്ള ദിക്പാലന്മാരുൾപ്പെട്ട എല്ലാവരും ഈ ഭഗവത്കാരുണ്യത്തെ ആശ്രയിച്ചു കഴിഞ്ഞുകൂടുന്നു.

ബന്ധുക്കളില്ല ബലവും ധനവും നിനയ്ക്കി-
ലെന്തൊന്നുകൊണ്ടിതു വളർന്നതഹോ! വിചിത്രം
എന്തമ്പുരാന്റെ കളിയൊക്കെയിതെന്നറിഞ്ഞാ-
ലന്ധത്വമില്ലതിനു നീയരുളീടു ശംഭോ!

ഗർഭത്തിലിരിക്കുന്ന പിണ്ഡത്തെ പോറ്റി വളർത്താൻ അവിടെ ബന്ധുക്കളാരുമില്ല. ആ ഇരുട്ടറയിൽ കിടന്നുഞെരുങ്ങുന്ന പിണ്ഡത്തിനു ശക്തിയോ സമ്പത്തോ ഇല്ല. ആലോചിച്ചാൽ ഇതാരുടെ സഹായംകൊണ്ടാണു വളർന്നത്. അത്യാശ്ചര്യമെന്നേ പറയേണ്ടൂ. ഇതെല്ലാം ജഗദീശ്വരന്റെ കളിയാണെന്നറിയാൻ കഴിഞ്ഞാൽ അഹങ്കരിച്ച് ഇരുട്ടിൽ പതിക്കാതെ രക്ഷപ്പെടാം. മംഗളസ്വരൂപിയായ ഭഗവാനേ, അവിടുന്ന് അതിനായി അനുഗ്രഹിക്കണം.

നാലഞ്ചുമാസമൊരുപോൽ നയനങ്ങൾവെച്ചു
കാലന്റെ കയ്യിലണയാതെ വളർത്തി നീയേ
കാലംകഴിഞ്ഞു കരുവിങ്കലിരുന്നു ഞാന-
ക്കാലം നിനച്ചു കരയുന്നതിനു കേൾക്ക ശംഭോ!

ഗർഭസ്ഥപിണ്ഡത്തിനു ജീവചൈതന്യമുണ്ടാകുന്നതുവരെ സദാ നോക്കി സൂക്ഷിച്ച് ഭഗവാൻതന്നെ അതു നശിച്ചുപോകാതെ വളർത്തിക്കൊണ്ടുവന്നു. വളർന്നു പാകമായതോടെ ബോധസത്യത്തിൽ അതിനിരിപ്പും നൽകി. മംഗളസ്വരൂപിയായ ഭഗവൻ ആ കാലമത്രയും എന്നെക്കാത്ത കാരുണ്യം ഓർത്തു കൃതജ്ഞതകൊണ്ട് എന്റെ കണ്ണുകൾ നിറയുന്നു.

രേതസ്സുതന്നെയിതു രക്തമൊടും കലർന്നു
നാദംതിരണ്ടുരുവതായ് നടുവിൽ കിടന്നേൻ
മാതവുമില്ലവിടെയന്നു പിതാവുമില്ലെൻ
താതൻ വളർത്തിയവനാണിവനിന്നു ശംഭോ!

സൂക്ഷ്മമായ പിതൃബീജംതന്നെ മാതൃരക്തവുമായി ഇടകലർന്ന് ചൈതന്യത്തോടൊപ്പം ശബ്ദവും അംഗീകരിച്ചു ശിശുവിന്റെ രൂപംപൂണ്ടു ബോധാനുഭവത്തിനും പ്രസവത്തിനും മദ്ധ്യത്തിൽ ഗർഭപാത്രത്തിൽ തങ്ങുകയുണ്ടായി. ആ ഘട്ടത്തിൽ അവിടെ രക്ഷയ്ക്കായി അമ്മയുമില്ല, അച്ഛനുമില്ല. മംഗളസ്വരൂപനായ ഭഗവൻ, ഈ നിലയിൽ എന്റെ പിതാവായ അവിടുന്നുതന്നെയാണെന്നെ വളർത്തിക്കൊണ്ടുവന്നത്.

അന്നുള്ള വേദന മറന്നതു നന്നുണർന്നാ-
ലിന്നിങ്ങുതന്നെരിയിൽ വീണു മരിക്കുമയ്യോ!
പൊന്നപ്പനന്നു പൊറിവാതിലൊരഞ്ചുമിട്ടു
തന്നിട്ടുതന്നെയിതുമിന്നറിയുന്നു ശംഭോ!

ഗർഭപാത്രത്തിൽ കിടന്ന് അന്നനുഭവിച്ച ദുഃഖം ഇപ്പോൾ ഓർമ്മവരാത്തത് നല്ലത്. ഓർമ്മവന്നാൽ ആ ഓർമ്മയുടെ എരിതീയിൽ വീണു നശിക്കാനിടയാകും. മംഗളസ്വരൂപിയായ ഭഗവൻ, സ്നേഹനിധിയായ അവിടുന്നു വാത്സല്യഭാജനമായ ഈ കുഞ്ഞിന് വെളിച്ചം കേറാനുള്ള പഞ്ചേന്ദ്രിയങ്ങളെന്ന അഞ്ചു കൊച്ചു വാതിലുകൾ ഘടിപ്പിച്ചുതന്നതുകൊണ്ടുതന്നെയാണ് ഇവൻ ഭഗവാന്റെ കരവിരുതായ ഈ പ്രപഞ്ചത്തെയും ഇന്നറിയുന്നത്.

എൻതള്ളയെന്നെയകമേ ചുമടായ് കിടത്തി
വെന്തുള്ളഴിഞ്ഞു വെറുതേ നെടുവീർപ്പുമിട്ടു
നൊന്തിങ്ങു പെറ്റു നരിപോലെ കിടന്നു കൂവു
ന്നെന്താവതിങ്ങടിയനൊന്നരുളീടു ശംഭോ!

എന്റെ അമ്മ പത്തു മാസം ഗർഭപാത്രത്തിൽ ചുമന്ന് എരിപൊരികൊണ്ടു മനസ്സുരുകി പ്രയോജനശൂന്യങ്ങളായ നിരവധി പ്രതീക്ഷകളോടെ ദീർഘമായി നിശ്വസിച്ച് കഠിനമായ വേദ

നയോടെ എന്നെ പ്രസവിച്ച് പെൺകരടിയെപ്പോലെ എന്നെച്ചൊല്ലി രാപകൽ പുലമ്പിക്കഴിയുന്നു. മംഗളസ്വരൂപിയായ ഭഗവാനേ, ഈ ഭക്തദാസന് എന്തു ചെയ്യാൻ കഴിയും? അങ്ങുതന്നെ അനുഗ്രഹിക്കുക.

എല്ലാമറിഞ്ഞു ഭഗവാനിവനിന്നെടുത്തു-
ചൊല്ലേണമോ ദുരിതമൊക്കെയകറ്റണേ നീ
ഇല്ലാരുമിങ്ങടിയനങ്ങൊഴിയുന്നു വെങ്കി-
ലെല്ലാം കളഞ്ഞൊരുതിലേറി വരുന്ന ശംഭോ!

📖 സർവ്വജ്ഞനായ ഭഗവാൻ എല്ലാം അറിയുന്നുണ്ട്. ഇവൻ ഇനി ഓരോന്നും എടുത്തുപറയേണ്ട കാര്യമുണ്ടോ? സകല ലോകസുഖങ്ങളിലും വിരക്തനായി മുതുകാളപ്പുറത്തു കയറി സഞ്ചരിക്കുന്ന മംഗളസ്വരൂപനായ അല്ലയോ ഭഗവാനേ, അവിടുന്ന് കൈവിട്ടാൽ ഈ ലോകത്ത് ആരും ബന്ധുവാവില്ലതന്നെ.

## വിഷ്ണ്വഷ്ടകം

വിഷ്ണും വിശാലാരുണപദ്മനേത്രം
വിഭാന്തമീശാമ്ബുജയോനിപൂജിതം
സനാതനം സന്മതിശോധിതം പരം
പുമാംസമാദ്യം സതതം പ്രപദ്യേ.

📖 താമരപോലെ മനോഹരമായ കണ്ണുകളുള്ളവനും ശിവൻ, ബ്രഹ്മാവ് എന്നിവരാൽ പൂജിക്കപ്പെടുന്നവനും ഒരിക്കലും ഒരഴിവുമില്ലാത്തവനും സജ്ജനങ്ങളാൽ സൂക്ഷ്മബുദ്ധിയിൽ വ്യക്തമായി സാക്ഷാത്കരിക്കപ്പെടുന്നവനും പ്രപഞ്ചത്തിന്റെ പരമകാരണമായിട്ടുള്ളവനും പ്രപഞ്ചാരംഭത്തിനു മുൻപുതന്നെ നിലവിലുണ്ടായിരുന്നവനും തേജോരൂപിയും ദേഹങ്ങളാകുന്ന പുരങ്ങളിൽ വസിക്കുന്നതുകൊണ്ട് പുരുഷനെന്നു പ്രസിദ്ധിപെറ്റവനുമായ സർവ്വത്ര വ്യാപിച്ചുനിൽക്കുന്ന വിഷ്ണുവിനെ ഇടവിടാതെ ഞാൻ ശരണംപ്രാപിക്കുന്നു.

കല്യാണദം കാമഫലപ്രദായകം
കാരുണ്യരൂപം കലികല്മഷഘ്നം
കലാനിധിം കാമതനൂജമാദ്യം
നമാമി ലക്ഷ്മീശമഹം മഹാന്തമ്

📖 ഭക്തന്മാർക്കുള്ള മംഗളമരുളുന്നവനും ഇഷ്ടഫലമെന്തും കൊടുക്കുന്നവനും കാരുണ്യം തന്നെ ദേഹംപൂണ്ടു കാണപ്പെടുന്നവനും കലികാല പാപങ്ങളെ പാടെ ഒടുക്കുന്നവനും സൃഷ്ടിക്കാവശ്യമായ സൂക്ഷ്മരൂപങ്ങളെ തന്നിൽ സദാ സൂക്ഷിച്ചിരിക്കുന്നവനും കാമദേവനാകുന്ന പുത്രനോടുകൂടിയവനും സമ്പത്തിന്റെ ദേവതയായ ലക്ഷ്മിയുടെ ഭർത്താവും സർവ്വത്ര അകവും പുറവും നിറഞ്ഞുനില്ക്കുന്നവനും പ്രപഞ്ചത്തിനാദികാരണവുമായ വിഷ്ണുവിനെ ഞാൻ വണങ്ങുന്നു.

പീതാമ്ബരം ഭൃംഗനിഭം പിതാമഹ-
പ്രമുഖ്യവന്ദ്യം ജഗദാദിദേവം
കിരീടകേയൂരമുഖൈഃ പ്രശോഭിതം
ശ്രീകേശവം സന്തതമാനതോ f സ്മി.

📖 മഞ്ഞപ്പട്ടുടുത്തവനും വണ്ടിന്റേതുപോലെ കറുത്ത നിറമുള്ളവനും ബ്രഹ്മാവു തുടങ്ങിയ ദേവന്മാരാൽ വന്ദിക്കപ്പെടുന്നവനും ജഗത്തിനാദിയായി വിളങ്ങുന്നവനും കിരീടം, തോൾവള മുതലായവ അണിഞ്ഞു ശോഭിക്കുന്നവനുമായ വിഷ്ണുഭഗവാനെ സദാസമയവും ഞാൻ കുമ്പിടുന്നു.

ഭുജംഗതല്പം ഭുവനൈകനാഥം
പുനഃ പുനഃ സ്വീകൃതകായമാദ്യം
പുരന്ദരാദ്യൈരപി വന്ദിതം സദാ
മുകുന്ദമത്യന്തമനോഹരം ഭജേ.

അനന്തനാകുന്ന മെത്തമേൽ ശയിക്കുന്നവനും, പ്രപഞ്ചത്തിന്റെ ഒരേയൊരു രക്ഷിതാവും പ്രപഞ്ചമാകുന്ന ശരീരവും അവതാരശരീരങ്ങളും വീണ്ടും വീണ്ടും അംഗീകരിക്കുന്നവനും ഇന്ദ്രൻ തുടങ്ങിയ എല്ലാ ദേവന്മാരാലും പൂജിക്കപ്പെടുന്നവനും ആരുടെ ഹൃദയത്തെയും ഹരിക്കത്തക്ക സ്വരൂപത്തോടുകൂടിയവനുമായ പരമകാരണമായ വിഷ്ണുവിനെ ഞാൻ ഭജിക്കുന്നു.

ക്ഷീരാംബുരാശേരഭിതഃ സ്ഫുരന്തം
ശയാനമാദ്യന്തവിഹീനമവ്യയം
സത്സേവിതം സാരസനാഭമുച്ചൈർ-
വിഘോഷിതം കേശിനിഷൂദനം ഭജേ.

പാലാഴിയുടെ ചുറ്റും പ്രകാശം പരത്തി പള്ളികൊള്ളുന്നവനും തുടക്കമോ ഒടുക്കമോ ഇല്ലാത്തവനും ഒരിക്കലും ഒരു കുറവും സംഭവിക്കാത്തവനും സത്യം കാണാൻ കൊതിക്കുന്നവരാൽ നിരന്തരം സ്മരിക്കപ്പെടുന്നവനും പത്മനാഭനും ഭക്തന്മാരാൽ ഉച്ചത്തിൽ കീർത്തിക്കപ്പെടുന്നവനുമായ ഭഗവാൻ വിഷ്ണുവിനെ ഞാൻ ഭജിക്കുന്നു.

ഭക്താർത്തിഹന്താരമഹർന്നിശന്തം
മുനീന്ദ്രപുഷ്പാഞ്ജലിപാദപങ്കജം
ഭവഘ്നമാധാരമഹാശ്രയം പരം
പരാപരം പങ്കജലോചനം ഭജേ.

ഭക്തന്മാരുടെ ദുഃഖമെല്ലാം ശമിപ്പിക്കുന്നവനും മുനിമാർ സദാ പുഷ്പാർച്ചന നടത്തുന്ന പാദകമലങ്ങളോടുകൂടിയവനും സംസാരഭ്രമത്തെ പാടെ ഇല്ലാതാക്കുന്നവനും ജഗത്തിനു മുഴുവൻ ആധാരമായി വർത്തിച്ചുകൊണ്ടു സകലർക്കും ആശ്രയമരുളുന്നവനും പരമകാരണസ്വരൂപനും ഒരേ സമയത്തുതന്നെ കാര്യകാരണരൂപങ്ങൾ കൈക്കൊണ്ടു വിളങ്ങുന്നവനും താമരക്കണ്ണനുമായ ആ വിഷ്ണുവിനെ സദാ സമയവും ഞാൻ ഭജിക്കുന്നു.

നാരായണം ദാനവകാനനാനലം
നതപ്രിയം നാമവിഹീനമവ്യയം
ഹർത്തും ഭുവോഭാരമനന്തവിഗ്രഹം
സ്വസ്വീകൃതക്ഷ്മാവരമീഡിതോഽസ്മി.

ജ്ഞാനസ്വരൂപനും അസുരകാനനത്തെ ദഹിപ്പിക്കുന്ന അഗ്നിയായിട്ടുള്ളവനും നാമരൂപങ്ങളില്ലാത്തവനും ഒരിക്കലും ഒരു കുറവും സംഭവിക്കാത്തവനും ഭൂഭാരം ശമിപ്പിക്കുന്നതിനായി അനേകം അവതാരശരീരങ്ങൾ അംഗീകരിച്ചവനും സ്വയം സ്വീകരിച്ച ഭൂപതിത്വത്തോടുകൂടിയവനുമായ വിഷ്ണുഭഗവാനെ സദാ ഞാൻ സ്തുതിക്കുന്നു.

നമോ f സ്തു തേ നാഥ! വരപ്രദായിൻ!
നമോ f സ്തു തേ കേശവ! കിങ്കരോ f സ്മി
നമോ f സ്തു തേ നാരദപൂജിതാംഘ്രേ!
നമോ f നമസ്ത്വച്ചരണം പ്രപദ്യേ.

ഏത് ഇഷ്ടവരവും നൽകി ഭക്തനെ അനുഗ്രഹിക്കുന്ന പ്രഭോ അങ്ങേക്കു നമസ്കാരം ഭവിക്കട്ടെ. അല്ലയോ വിഷ്ണോ, അങ്ങേക്കു നമസ്കാരം ഭവിക്കട്ടെ. ഞാൻ അവിടുത്തെ ദാസനാണ്. ദേവർഷിയായ നാരദനാൽ പോലും പൂജിക്കപ്പെടുന്ന പാദത്തോടുകൂടിയവനേ,

അങ്ങേക്കു നമസ്കാരം ഭവിക്കട്ടെ. നമസ്കാരം നമസ്കാരം. അങ്ങയുടെ കാലടിയെ ഞാൻ സർവ്വാത്മനാ ശരണം പ്രാപിക്കുന്നു.

ഫലശ്രുതീം വിഷ്ണ്വഷ്ടകമിദം പുണ്യം യഃ
പഠേദ് ഭക്തിതോ നരഃ
സർവ്വപാപവിനിർമുക്തോ
വിഷ്ണുലോകം സ ഗച്ഛതി.

📖 മനുഷ്യജന്മം ലഭിച്ചവൻ ചിത്തശുദ്ധിയുണ്ടാക്കുന്ന എട്ടു പദ്യങ്ങളടങ്ങുന്ന ഈ വിഷ്ണു സ്തോത്രം ഭഗവാങ്കൽ പരമപ്രേമത്തോടുകൂടി ഉരുവിട്ടു മനനം ചെയ്യുമെങ്കിൽ അയാൾ ഭേദ ഭാവനകൊണ്ടുള്ള ഹൃദയകളങ്കമെല്ലാമകന്ന് സർവ്വത്ര ഈശ്വരനെത്തന്നെ കാണാൻ കഴിയുന്ന മോക്ഷാനുഭവത്തിലെത്തിച്ചേരും.

## കോലതീരേശ്സ്തവം

കാലാശ്രയമെന്നായണയുന്നോർക്കനുകൂലൻ
ഫാലാക്ഷനധർമ്മിഷ്ഠരിലേറ്റം പ്രതികൂലൻ
പാലിക്കണമെന്നെപ്പരിചോടിന്നു കുളത്തൂർ
കോലത്തുകരക്കോവിലിൽ വാഴും പരമേശൻ

📖 അനുകൂലനായിട്ടുള്ളവനും, നെറ്റിയിൽ കണ്ണുള്ളവനും, അധർമ്മം അനുഷ്ഠിച്ചുകൊണ്ടു ജീവിക്കുന്നവരിൽ ഏറ്റവും പ്രതികൂലനായിട്ടിരിക്കുന്നവനും കോലത്തുകര എന്ന കോവിലിൽ വാഴുന്നവനുമായ, പരമേശ്വരാ, വേണ്ടതുപോലെ ഇന്ന് എന്നെ രക്ഷിക്കുമാറാകണമേ!

ഈ ലോകമശേഷം ക്ഷണമാത്രേണ സൃജിച്ചാ-
രാലോകനമാത്രേണ ഭരിക്കുന്നനുവേലം
ഈ ലീലകളോടുന്നവനാണ്ടീടണമെന്നെ-
കോലത്തുകരക്കോവിലിൽ വാഴും പരമേശൻ.

📖 കോലത്തുകര കോവിലിൽ വാഴുന്ന പരമേശ്വരാ, നീ ഒരു നിമിഷംകൊണ്ടു ഈ ലോകം സൃഷ്ടിച്ചവനാണ്. ഒരു നോട്ടംകൊണ്ടു ലോകം ഭരിക്കുകയും ചെയ്യുന്നു. ഈ ലീലകൾ ആടുന്ന നീ എന്നെ രക്ഷിക്കണേ.

സർവ്വാശ്രയമെങ്ങും നിറയുന്നോനപി ഭക്തർ-
ക്കിവ്വാറൊരു രൂപം ഭജനത്തിന്നു ധരിപ്പോൻ
ആലസ്യമൊഴിച്ചപ്പരബോധം തരണം മേ
കോലത്തുകരക്കോവിലിൽ വാഴും പരമേശൻ.

📖 കോലത്തുകരക്കോവിലിൽ വാഴുന്ന പരമേശ്വരാ, നീ സകലതിനും ആശ്രയമായിരിക്കുന്ന സത്യമാണ്. നീ എങ്ങും നിറഞ്ഞിരിക്കുന്നവനാണ്. ഭക്തന്മാർക്ക് ഭജനത്തിനായി കോലതീ രേശൻ എന്ന രൂപം നീ ഇപ്പോൾ ധരിച്ചിരിക്കുക മാത്രമാണു ചെയ്യുന്നത്. എല്ലാ ആലസ്യ ങ്ങളും എന്നിൽനിന്ന് ഒഴിവാക്കി, പരജ്ഞാനം നീ എനിക്ക് തരുമാറാകണേ.

ഈ ലോചനമാദീന്ദ്രീയമേതെങ്കിലുമൊന്നി-
ങ്ങാലോചന കൂടാതപഥത്തിങ്കലണഞ്ഞാൽ
ആലാക്കിലുടൻ സന്മതി തോന്നിക്കുകെനിക്കെൻ
കോലത്തുകരക്കോവിലിൽ വാഴും പരമേശൻ.

📖 കോത്തുകരക്കോവിലൽ വാഴുന്ന ഭഗവാനേ, എല്ലാവർക്കും സുഖമുണ്ടാക്കുന്നത് ശീല മായുള്ളവനേ, ഇഷ്ടങ്ങളൊക്കെ സാധിച്ചുതരുന്നവനേ, കാമങ്ങളുടെയെല്ലാം കാലനായുള്ള

വനേ, കാരുണ്യസമുദ്രമേ, ആധികളും വ്യാധികളുമൊക്കെ എന്നിൽ നിന്ന് ഒഴിവാക്കിത്തരേണമേ! കാരുണ്യപൂർവം എനിക്കു സൗഖ്യം വരുത്തിത്തരുമാറാകണമേ.

കൈകാൽമുതലാമെന്നുടെയങ്ഗങ്ങളിലൊന്നും
ചെയ്യാതൊരു സ്തകർമ്മമൊഴിഞ്ഞങ്ങവിവേകാൽ
വയ്യാത്തതു ചെയ്യാൻനിയാതാക്കുകവേണം
കോലത്തുകരക്കോവിലിലിവാഴും ഭഗവാനേ!

കോലത്തുകരക്കോവിലിൽ വാഴുന്ന എന്റെ പരമേശ്വരാ, കൈകാൽ തുടങ്ങിയ എന്റെ അംഗങ്ങൾ അവിവേകംകൊണ്ടു സൽക്കർമമല്ലാതെ ഒന്നും ചെയ്യരുത്. വയ്യാത്തകാര്യങ്ങൾ ചെയ്യാൻ തുനിയാതെ ആകുകയും ചെയ്യണം.

രോഗാദികളെല്ലാമൊഴിവാക്കീടുകവേണം
ഹേ! കാമദ, കാമാന്തക കാരുണ്യപയോധേ!
ഏകീടണമേ സൌഖ്യമെനിക്കൻപൊടും ശംഭോ!
കോലത്തുകരക്കോവിലിൽ വാഴും ഭഗവാനേ!

കോലത്തുകര കോവിലിൽ വാഴുന്ന ഭഗവാനേ, രോഗങ്ങൾ എല്ലാം ദയവായി ഒഴിവാക്കി തരണേ. ഹേ കാമാന്തകനായ കാരുണ്യവാരിധേ, എനിക്കു സൗഖ്യം നല്കണേ.

ദാരിദ്ര്യമഹാദുഃഖമണഞ്ഞീടരുതെന്നിൽ
ദൂരത്തകലേണം മദമെന്നും, സുജനാനാം
ചാരത്തു വസിപ്പാനൊരു ഭാഗ്യം വരണം ശ്രീ-
കോലത്തുകരക്കോവിലിൽ വാഴും ഭഗവാനേ!

കോലത്തുകരക്കോവിലിൽ ഐശ്വര്യത്തോടുകൂടി വാണരുളുന്ന ഭഗവാനേ, ദാരിദ്ര്യമെന്ന മഹാദുഃഖം എന്നിൽ വന്നുചേരുവാൻ ഇടയാക്കാതിരിക്കേണമേ. എക്കാലവും മദം എന്നിൽനിന്ന് എത്രയും ദൂരത്തിൽ അകന്നു നില്ക്കുവാനും ഇടയാക്കണം. സജ്ജനങ്ങളുടെ അടുത്തു കഴിഞ്ഞുകൂടുവാനുള്ള ഭാഗ്യവും എനിക്കു കൈവരണം.

ചാപല്യവശാൽ ചെയ്തൊരു പാപങ്ങൾ പൊറുത്തെൻ
താപങ്ങളൊഴിച്ചാളണമെന്നല്ലിനി നിത്യം
പാപാപഹമാം നിൻപദമോർക്കായ് വരണം മേ
കോലത്തുകരക്കോവിലിൽ വാഴും ഭഗവാനേ!

കോലത്തുകര ക്ഷേത്രത്തൽ വാഴുന്ന ഭഗവാനേ, വെറും ചാപല്യം കൊണ്ടുമാത്രം ചെയ്തു പോയിട്ടുള്ള പാപങ്ങളെല്ലാം പൊറുത്ത് എന്റെ ദുഃഖങ്ങളൊക്കെ ഒഴിവാക്കി നീ രക്ഷിക്കണമേ. എന്നു മാത്രമല്ല, പാപങ്ങളെയൊക്കെ നിഹനിക്കുന്നതിനു കരുത്തുള്ള നിന്റെ കാൽ നിത്യവും ഞാൻ ഓർക്കാനും ഇടയാക്കണമേ.

ധാതാവിനുമാ മാധവനും കൂടിയമേയം
വീതാവധി നിൻവൈഭവമാരാണുര ചെയ്‌വാൻ?
ഏതാനുമിവന്നുള്ളഭിലാഷങ്ങൾ പറഞ്ഞേൻ
കോലത്തുകരക്കോവിലിൽ വാഴും ഭഗവാനേ!

കോലത്തുകരക്കോവിലിൽ വാഴുന്ന ഭഗവാനേ, ഈ വിശ്വത്തെ മുഴുവൻ സൃഷ്ടിക്കുന്ന ബ്രഹ്മാവിനും അതിനെ താങ്ങിനിറുത്തിയിരിക്കുന്ന വിഷ്ണുവിനു പോലും പരമ്പൊരുളായിരിക്കുന്ന നിന്റെ വൈഭവം മനസ്സിലാക്കാൻ കഴിവില്ല. നിന്റെ വൈഭവം അതിരറ്റതാണ്, അളവില്ലാത്തതാണ്. അതറിയാനും വിവരിക്കാനും ഇവിടെ ആരുണ്ട്? ഈയുള്ളവന്റെ ഉള്ളിലുള്ള ചില അഭിലാഷങ്ങൾ പറഞ്ഞു എന്നുമാത്രം.

മാലുണ്ടതുരയ്പ്പാൻ കഴിവില്ലാശ്ശിശുവിന്റെ
പോലിങ്ങു നിരർത്ഥധ്വനിയാണെന്റെ പുലമ്പൽ
ആലംബനമാമെങ്കിലും മമ്ബാസമമിന്നെൻ
കോലത്തുകരക്കോവിലിൽ വാഴും പരമേശൻ

📖 കോലത്തുകരക്കോവിലിൽ വാഴുന്ന എന്റെ പരമേശാ, ഞാനൊരു കൈക്കുഞ്ഞിനെപ്പോലാണ്. ഒരർത്ഥവുമില്ലാത്ത ശബ്ദം പുറപ്പെടുവിച്ച് ആ കുഞ്ഞു കരയുന്നു, ഇതുപോലെതന്നെ ഒരർത്ഥവുമില്ലാത്ത സങ്കടം പറച്ചിലുകളാണ് ഞാൻ ഇവിടെ നടത്തിയത്. കുഞ്ഞിന് എപ്പോഴും താങ്ങാണ് എന്ന ധൈര്യമുണ്ട്. നീ ജഗന്മാതാവായ പാർവ്വതിയോടുകൂടി എപ്പോഴും ഇരിക്കുന്നവനുമാണല്ലോ.

## ജാതിനിർണ്ണയം

മനുഷ്യാണാം മനുഷ്യത്വം
ജാതിർഗോത്വം ഗവാം യഥാ
ന ബ്രാഹ്മണാദിരസ്യൈവം
ഹാ! തത്ത്വം വേത്തി കോ f പിന.

📖 എപ്രകാരമാണോ പശുവർഗ്ഗത്തിൽപ്പെട്ട ജന്തുക്കൾക്ക് മൃഗഭാവം എന്ന അർത്ഥത്തിലുള്ള ഗോത്വം ജാതിയാണെന്ന് തർക്കശാസ്ത്രത്തിലും മറ്റും കരുതപ്പെടുന്നത് അതുപോലെ മനുഷ്യർക്കു മനുഷ്യത്വമെന്നത് ജാതിയായി ഗണിക്കാവുന്നതാണ്. മനുഷ്യന് ജനനം കൊണ്ടു കിട്ടുന്നതായി കരുതപ്പെടുന്ന ബ്രാഹ്മണാദി ജാതി ഇപ്രകാരം യുക്തിയൊന്നുമുള്ളതല്ല. യാഥാർത്ഥ്യമെന്തെന്നറിയുന്നതേയില്ല.

ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്
ഒരു യോനിയൊരാകാരമൊരുഭേദവുമില്ലതിൽ.

📖 മനുഷ്യനു ജാതിയൊന്നേയുള്ളൂ, മതം ഒന്നേയുള്ളൂ, ദൈവം ഒന്നേയുള്ളൂ, ഈ മനുഷ്യവർഗത്തിൽ ഭേദം ഒന്നുംതന്നെ കൽപ്പിക്കാനില്ല. മനുഷ്യന്റെ സന്താനപരമ്പര മനുഷ്യവർഗ്ഗത്തിൽ നിന്നും മാത്രമാണല്ലോ ജനിക്കുന്നത്. ഇതാലോചിച്ചാൽ മനുഷ്യവർഗ്ഗം മുഴുവൻ ഒരു ജാതിയിലുള്ളതാണെന്നു വ്യക്തമായി തീരുമാനിക്കാം.

ഒരു ജാതിയിൽനിന്നല്ലോ പിറന്നീടുന്നു സന്തതി
നരജാതിയിതോർക്കുമ്പോളൊരു ജാതിയിലുള്ളതാ.

📖 മനുഷ്യന്റെ സന്താനപരമ്പര മനുഷ്യവർഗ്ഗത്തിൽനിന്നും മാത്രമാണല്ലോ ജനിക്കുന്നത്. ഇതാലോചിച്ചാൽ മനുഷ്യവർഗ്ഗം മുഴുവൻ ഒരു ജാതിയിലുള്ളതാണെന്നു വ്യക്തമായി തീരുമാനിക്കാം.

നരജാതിയിൽ നിന്നത്രേ പിറന്നീടുന്നു വിപ്രനും
പറയാൻ താനുമെന്തുള്ളതന്തരം നരജാതിയിൽ.

📖 ബ്രാഹ്മണനും പറയനും മനുഷ്യവർഗത്തിൽ നിന്നുതന്നെയാണ് ജനിക്കുന്നത്. ഈ നിലയ്ക്ക് മനുഷ്യവർഗത്തിൽ വ്യത്യാസം എന്താണുള്ളത്.

പറച്ചിയിൽനിന്നു പണ്ടു പരാശര മഹാമുനി
പിറന്നു മറസൂത്രിച്ച മുനി കൈവർത്തകന്യയിൽ

📖 പരാശരമഹർഷി അദൃശ്യന്തി എന്നു പേരായ പറച്ചിയിൽ നിന്നും ജനിച്ചതായി കാണുന്നു. വേദങ്ങളെ ചിട്ടപ്പെടുത്തി ബ്രഹ്മസൂത്രം രചിച്ച വേദവ്യാസൻ മത്സ്യഗന്ധി എന്നു പേരായ മുക്കുവസ്ത്രീയിൽ ജനിച്ചതായും കാണുന്നു.

ഇല്ലജാതിയിലൊന്നുണ്ടോ വല്ലതും ഭേദമോർക്കുകിൽ
ചൊല്ലേറും വ്യക്തിഭാഗത്തിലല്ലേ ഭേദമിരുന്നിടൂ.

ലോകത്തിൽ മനുഷ്യർ പറഞ്ഞ് ജാതിവ്യത്യാസമുണ്ടാക്കുന്നതല്ലാതെ ഒരു ജാതി മറ്റൊരു ജാതിയിൽ നിന്ന് വ്യത്യാസമൊന്നുമില്ല.

## ജാതിലക്ഷണം

പുണർന്നു പെറുമെല്ലാമൊരിനമാം പുണരാത്തതു
ഇനമല്ലിനമാമിങ്ങാരിണയാർന്നൊത്തു കാൺമതും.

പരസ്പരം ആലിംഗനബദ്ധരായി സന്തത്യുൽപാദനം നടത്തുന്നവരെല്ലാം മനുഷ്യജാതി എന്ന ഒരിനത്തിൽപ്പെടുന്നു. ആലിംഗനബദ്ധരാകാതെ സന്തത്യുൽപാദനം നടത്തുന്നവ മനുഷ്യജാതിയല്ല. ഈ ലോകത്ത് ഇണചേരുന്നതിൽ ഒരുമിക്കുന്നവയും ഒരു പ്രത്യേക വർഗമായി കരുതണം.

ഓരോ ഇനത്തിനും മെയ്യുമോരോ മാതിരിയൊച്ചയും
മണവും ചുവയും ചൂടും തണുവും നോക്കുമോർക്കണം.

ഓരോ വർഗത്തിലും ദേഹത്തിന്റെ ആകൃതി ഭേദവും പ്രത്യേക രീതിയിലുള്ള ശബ്ദം പുറപ്പെടുവിക്കലും പ്രത്യേക തരത്തിലുള്ള ഗന്ധവും ഭക്ഷണരുചിയും ദേഹത്തിലെ ഊഷ്മാവും ശൈത്യവും പ്രത്യേകതരം നോട്ടവും ശ്രദ്ധിച്ചറിയണം.

തുടർന്നോരോന്നിലും വേവ്വേറടയാളമിരിക്കയാൽ
അറിഞ്ഞീടുന്നു വെവ്വേറെ പരിച്ചോരോന്നുമിങ്ങുനാം.

വിട്ടുമാറാതെ ഓരോ വർഗത്തിലും വേറെ വേറെ ലക്ഷണങ്ങൾ കാണുന്നതുകൊണ്ട് ഈ ലോകത്തു മനുഷ്യർ ഓരോ വർഗത്തേയും പ്രത്യേകം പ്രത്യേകം വേർതിരിച്ച് സ്വാഭാവികമായിത്തന്നെ അറിയുന്നു.

പേരൂരു തൊഴിലീമൂന്നും
പോരുമായതു കേൾക്കുക
ആരുനീയെന്നു കേൾക്കേണ്ടാ
നേരുമെയ് തന്നെ ചൊൽകയാൽ

ഒരാളെ കണ്ടുമുട്ടിയാൽ പേരെന്താണ്, നാടേതാണ്, തൊഴിലെന്താണ് ഈ മൂന്നു ചോദ്യങ്ങളും ചോദിച്ചാൽ മതിയാകും. നിന്റെ ജാതിയെന്താണെന്നു ചോദിക്കരുത്. മനുഷ്യനാണെന്നു ശരീരപ്രകൃതി വ്യക്തമാക്കുന്നുണ്ടല്ലോ.

ഇനമാർന്നുടൽ താൻ തന്റെ
യിനമേതെന്നു ചൊൽകയാൽ
ഇനമേതെന്നു കേൾക്കില്ല
നിനവും കണ്ണുമുള്ളവർ.

വർഗമേതെന്നു വിളിച്ചറിയിക്കുന്ന ശരീരം തന്നെ ഒരുവന്റെ ജാതി ഏതാണെന്നറിയിച്ചു തരുന്നതുകൊണ്ട് ചിന്താശക്തിയും കാഴ്ചശക്തിയുമുള്ളവർ ജാതിയേതാണെന്നൊരിക്കലും ആരോടും ചോദിക്കയില്ല.

പൊളിചൊല്ലുന്നിനം ചൊൽവ-
തിഴിവെന്നു നിനയ്ക്കയാൽ
ഇഴിവില്ലിനമൊന്നാണു
പൊളിചൊല്ലരുതാരുമേ

കൃത്രിമമായി ഉണ്ടാക്കിപ്പറയുന്ന ജാതി പറയുകയും കേൾക്കുകയും ചെയ്യുന്നവരുടെ പതനത്തിന് കാരണമാകുമെന്ന് ചിന്തിച്ചറിഞ്ഞിട്ടുള്ളതിനാൽ വ്യക്തമായ ജാതി ഒന്നുമാത്ര മാണെന്നറിഞ്ഞ് പതനം ഒഴിവാക്കേണ്ടതാണ്. കൃത്രിമ സങ്കല്പങ്ങളുണ്ടാക്കി ആരും കള്ളം പറയാനിടയാകരുത്.

ആണും പെണ്ണും വേർതിരിച്ചു
കാണുംവണ്ണമിനത്തെയും
കാണണം കുറികൊണ്ടിമ്മ-
ട്ടാണു നാമറിയേണ്ടത്

പുരുഷനെന്നും സ്ത്രീയെന്നും മറ്റാരും പറയാതെ തന്നെ ലക്ഷണംകൊണ്ട് തിരിച്ചറി യാൻ കഴിയുന്നതുപോലെ തിരിച്ചറിയാൻ കഴിയുന്നതേതോ അതാണു ജാതി. വ്യക്തമായ ലക്ഷണംകൊണ്ട് ഇതുപോലെയാണ് നാം ജാതി തിരിച്ചറിയേണ്ടത്.

അറിവാമാഴിയിൽ നിന്നു വരുമെല്ലായിനത്തിനും
കരുവാണിനമാം നീരിൻനിരതാൻവേരുമായിടും

സൃഷ്ടിക്കാദികാരണമായ അഖണ്ഡബോധമാകുന്ന സമുദ്രത്തിൽ നിന്നും വേർതിരിഞ്ഞു പൊന്തിവരുന്ന സൃഷ്ടിദൃശ്യങ്ങൾക്കെല്ലാം കാതലായ അംശമാണ് വർഗ്ഗമെന്നറിയപ്പെടുന്നത്. സമുദ്രത്തിലെ വെള്ളിത്തിര, കുമിള എന്നിവയെല്ലാം ആദികാരണമായി വർത്തിക്കുന്നതുപോലെ അഖണ്ഡബോധം തന്നെയാണ് എല്ലാ ഇനത്തിനും ആദികാരണമായി വർത്തിക്കുന്നത്.

അറിവാം കരുവാൻചെയ്ത കരുവാണിനമോർക്കുകിൽ
കരുവാർന്നിനിയും മാറിവരുമീവന്നതൊക്കെയും

അഖണ്ഡബോധസ്വരൂപനായ പണിക്കാരൻ സ്വപ്രകൃതിയെ ഇളക്കിവിട്ടുണ്ടാക്കിയ രൂപ വൈവിധ്യമാണ് ആലോചിച്ചുനോക്കിയാൽ വർഗം. ഇങ്ങനെ ഇപ്പോൾ പ്രത്യക്ഷപ്പെട്ടിരിക്കുന്ന ഈ വർഗമെല്ലാം രൂപവൈവിധ്യം കൈക്കൊണ്ട് ഇനിയും മാറിമാറി വന്നുകൊണ്ടേയിരിക്കും.

ഇനമെന്നിതിനെച്ചൊല്ലുന്നിന്നതെന്നറിയിക്കയാൽ
ഇനമില്ലെങ്കിലില്ലൊന്നുമിന്നതെന്നുള്ളതൂഴിയിൽ

വ്യവഹാരത്തിനുതകത്തക്കവണ്ണം വേർതിരിച്ചു കാട്ടുന്നതുകൊണ്ട് രൂപവൈവിധ്യത്തെ വർഗമെന്നു പറയുന്നു. വർഗമില്ലെന്നുവന്നാൽ ഭൂമിയിൽ വേർതിരിച്ചുള്ള വ്യവഹാരം ഒന്നും സാധ്യമാകാതെ പോകും.

## അറിവ്

അറിയപ്പെടുമിതു വേറ-
ല്ലറിവായീടും തിരഞ്ഞിടും നേരം
അറിവിതിലൊന്നായതുകൊ-
ണ്ടറിവില്ലാതെങ്ങുമില്ല വേറൊന്നും

അറിവിന് വിഷയമായിത്തീരുന്ന ഏതൊന്നും പരമാർത്ഥത്തിൽ അറിവിൽ നിന്നും വേറെ യല്ല. സൂക്ഷ്മമായി പരിശോധിച്ചു നോക്കുമ്പോൾ അതെല്ലാം ഒരേ അറിവിന്റെ പല ഭാവങ്ങൾ മാത്രമാണെന്നു കണ്ടെത്തും. അറിയപ്പെടുന്ന വസ്തുക്കളുടെ രൂപത്തിലിരിക്കുന്ന അറിവും അറിയുന്നവന്റെ അറിവും രണ്ടറിവല്ല. അതുകൊണ്ട്, ഒരൊറ്റ അറിവല്ലാതെ മറ്റൊരു സത്യം ഒരു കാലത്തുമില്ല, ഒരു ദേശത്തുമില്ല.

അറിവില്ലെന്നാലില്ലീ-
യറിയപ്പെടുമെന്നതുണ്ടിതെന്നാലും;
അറിവൊന്നില്ലെന്നാലീ-
യറിവേതറിവിന്നതില്ലറിഞ്ഞീടാം.

അറിവ് ഇല്ലെന്നു വന്നാൽ അറിയപ്പെടുന്നതും ഇല്ല. അത്തരത്തിൽ അത് ഉള്ളതാണെന്നത് ഒരറിവാണല്ലോ? ഏതു ബോധത്തിനാണ് ആ അറിവുണ്ടായിരിക്കുന്നത്? അങ്ങനെയൊന്നു സംഭവിക്കുകയേയില്ല എന്നതു തീർച്ചയാണ്.

അറിവിന്നളവില്ലാതേ-
തറിയാ മറിവായതും വിളങ്ങുന്നു;
അറിവിലെഴുന്ന കിനാവി-
ങ്ങറിവായീടുന്നവണ്ണമങ്ങെല്ലാം.

ഐന്ദ്രികവും മറ്റുമായ അറിവാകുന്ന അളവുകോലില്ലാതെ അറിയാവുന്ന ഒരറിവുണ്ട്. അത് അറിയുന്നവൻ സ്വയം അറിയുന്ന അറിവാണ്. സ്വപ്നത്തിൽ കാണുന്ന ദൃശ്യങ്ങൾ ബോധത്തിൽതന്നെ രൂപം കൊള്ളുന്നവയാണ്. അവയ്ക്കു ബോധത്തിൽനിന്നു വേറിട്ട് ഒരു ഉണ്മയില്ല. കേവലമായ ഒരൊറ്റയറിവിൽനിന്നു വേറിട്ട് അറിയപ്പെടുന്ന വിഷയങ്ങൾക്കോ അറിയുന്ന വിഷയങ്ങൾക്കോ ഉണ്മയില്ല.

അറിവിനു നിറവുണ്ടെന്നാ-
ലറിവല്ലാതുള്ളതെങ്ങിരുന്നീടും?
അറിവേതെന്നിങ്ങതു പോ-
യറിയുന്നങ്ങെന്നിതെങ്ങിരുന്നീടും?

അറിയപ്പെടുന്ന വിഷയമായും അറിയുന്നവനായും ഒക്കെ ഭാവിക്കുന്ന അറിവിനെ (ആത്മാവിന്) മാത്രമാണ് അറിവ് എന്നു നാം വിളിക്കുന്നത് ഏതിനെയാണെന്നോ, അതെവിടെയിരിക്കുന്നുവെന്നോ ഒക്കെയുള്ള തരത്തിൽ അന്വേഷിച്ച് നടന്നാൽ അതിനെ എവിടെ കണ്ടെത്താനാണ്? ആ അറിവ് വാസ്തവത്തിൽ അന്വേഷണം നടത്തുന്നത്? അത് അന്വേഷിച്ചു കണ്ടെത്താവുന്ന മറ്റൊന്നല്ല.

അറിവിലിരുന്നു കെടുന്നീ-
ലറിവാമെന്നാലിതെങ്ങിറങ്ങീടും?
അറിവിനെയറിയുന്നീലി-
ങ്ങറിയുന്നേരത്തു രണ്ടുമൊന്നായി

എങ്ങും നിറഞ്ഞിരിക്കുന്ന പൊരുളാണല്ലോ അറിവ്. ആ അറിവും കാണപ്പെടുന്ന ലോകവും രണ്ടല്ല എന്ന സത്യം ബോദ്ധ്യപ്പെടും.

അറിയും മുൻപേതെന്നാ-
ലറിവില്ലാതൊന്നുമിങ്ങിരിപ്പീല;
അറിവറ്റതിനേതതിരു-
ണ്ടറിവെന്നാലൊന്നുമിങ്ങു കാൺമീല

അറിവല്ലാതെ മറ്റൊന്ന് ഒരിടത്തും ഉണ്ടായിരുന്നില്ല. അറിയുന്നതിനു മുമ്പും അറിഞ്ഞതിനു പിമ്പും ഉള്ളത് അറിവു മാത്രമായതുകൊണ്ട് ആ അറിവ് അറിവറ്റതാണ്. അറിവറ്റതും അതിരറ്റതുമായ അറിവ് മാത്രമാണ് പരമാർത്ഥത്തിൽ ഉള്ളത് എന്നു വെളിപ്പെടുമ്പോൾ ഇവിടെ ഉള്ളതെന്നു തോന്നുന്നതൊക്കെ ഇല്ലാത്തതാണെന്നു ബോദ്ധ്യപ്പെടും.

അറിയുന്നുണ്ടില്ലെന്നി-
ങ്ങറിയുന്നീലേതെഴുന്നീടും?

അറിയപ്പെടുമെങ്കിലുമ-
ല്ലറിവല്ലെന്നിങ്ങു നമ്മെ നോക്കീടിൽ.

ഏതൊന്നും അറിയുന്നു എന്ന അനുഭവം നമുക്കെപ്പോഴുമുണ്ട്. അറിയുന്നില്ല എന്നതു പോലും അറിവിലെ ഒരനുഭവമാണ്. അറിവല്ലാത്തതിനെ അറിയുന്നു എന്ന തരത്തിൽ വിഷയങ്ങളെ നാം അറിഞ്ഞുകൊണ്ടിരിക്കുന്നുണ്ട്. എങ്കിലും വിഷയരൂപത്തിലിരിക്കുന്നതും അറിവല്ലാത്തതല്ല എന്നു നമുക്കു ബോദ്ധ്യപ്പെടുന്നത്, നമ്മൾ നമ്മളെത്തന്നെ അറിവിനു വിഷയമാക്കുമ്പോഴാണ്.

അറിവെന്നന്നേയിതുമു-
ണ്ടറിവുണ്ടെന്നാലിതെങ്ങു നിന്നീടും?
അറിവൊന്നെണ്ണം വേറി-
ല്ലറിവല്ലാതെങ്കിലെന്തിരിക്കുന്നു?

അറിവുള്ളപ്പോൾ അറിയപ്പെടുന്നതും ഉണ്ടായിരിക്കുമെങ്കിലും വാസ്തവത്തിൽ ഉണ്മയുള്ളത് അറിവിനു മാത്രമാണ്. അറിവു വാസ്തവത്തിലുള്ള ഉണ്മ മാത്രമല്ല, അത് ഒന്നുമാണ്. അറിവല്ലാത്ത വേറൊന്ന് എന്നു പറയത്തക്കവണ്ണം ഒന്നില്ല. ആകെയുള്ളത് ഒരറിവു മാത്രം. ഇതാണ് പരമാർത്ഥമെങ്കിൽ, എന്താണുള്ളത്? ഈ ലോകം വല്ലതും ഉള്ളതാണോ? അല്ല. ഉള്ളത് അറിവു മാത്രമാണ്.

അറിവിന്നിടമൊന്നുണ്ടി-
ല്ലറിയപ്പെടുമെന്നതിന്നു വേറായി,
അറിവെന്നാലങ്ങേതീ-
യറിയപ്പെടുമെന്നതേറുമെണ്ണീടിൽ.

അകലത്തിലിരിക്കുന്ന മറ്റൊന്ന് എന്ന തരത്തിൽ അറിയപ്പെടുന്ന വിഷയങ്ങളിലേക്കു അറിവിനു എങ്ങനെ കടന്നുചെല്ലാൻ സാധിക്കും? ഇങ്ങനെ സൂക്ഷ്മമായി ചിന്തിച്ചു നോക്കുമ്പോൾ, അറിവ്, അന്യമായ മറ്റൊന്നിനെ അങ്ങോട്ടു ചെന്നറിയുകയാണ് ചെയ്യുന്നത് എന്ന ധാരണ തെറ്റാണെന്നു വെളിപ്പെടും.

അറിയുന്നീലന്നൊന്നീ-
യറിയപ്പെടുമെന്നതുണ്ടുപോയീടും
അറിവിലിതേതറിയുന്നീ-
ലറിവെന്നാലെങ്ങുനിന്നു വന്നീടും?

അറിവില്ലാത്ത വിഷയത്തെ അറിവുപോയി അറിയുന്നില്ല. ഈ രണ്ടു വെളിപ്പെടലുകളും രണ്ടല്ല, ഒന്നു തന്നെയാണ്. ഓരോ പ്രത്യേക അറിവും ഉണ്ടായി വരുന്നത് എവിടെ നിന്നാണ്? മറ്റെവിടെയെങ്കിലും നിന്നാണോ? അല്ല. ഒരേ അറിവിന്റെ ഉണ്മയിൽ തന്നെയാണ് എല്ലാ വിശേഷ ജ്ഞാനങ്ങളും രൂപംകൊള്ളുന്നത്.

അറിവിന്നറിവായ് നിന്നേ-
തറിയിക്കുന്നിങ്ങു നാമതായീടും;
അറിവേതിനമെങ്ങനെയീ-
യറിയപ്പെടുമെന്നതേതിതോതീടിൽ?

സകല വിശേഷജ്ഞാനങ്ങളേയും അറിയുന്ന അറിവായി നിന്നുകൊണ്ട് ഏതൊരറിവാണോ അതിനെയൊക്കെ സദാ നമ്മെ അറിയിച്ചുകൊണ്ടിരിക്കുന്നത് ആ അറിവു തന്നെയാണ് നാം. അറിവിനു വിഷയമായിത്തീരുന്നതായി ഈ പ്രപഞ്ചത്തിൽ കാണുന്നതൊക്കെയും എന്താണ്? ഇങ്ങനെയുള്ള സംശയങ്ങളൊക്കെ അപ്പോൾ വിട്ടൊഴിയും.

അറിവെന്നതു നീയതു നീ-
ന്നറിവിട്ടറിയപ്പെടുന്നതെന്നായി;
അറിയപ്പെടുമിതു രണ്ടോ-
ന്നറിയുന്നുണ്ടെന്നുമൊന്നതില്ലെന്നും.

അറിവിന്നറിവായി നിന്നുകൊണ്ട് എല്ലാറ്റിനേയും അറിയിച്ചുകൊണ്ടിരിക്കുന്നതായ കേവലമായ അറിവ് എന്ന പരമമായ സത്യം തന്നെയാണ് നീ. അങ്ങനെയുള്ള നീയാകുന്ന അറിവു സ്വയം ഭാവവിധേയമായിത്തീർന്നിട്ട് അറിയപ്പെടുന്നത് എന്ന രൂപം കൈക്കൊള്ളുന്നു. 'അറിവിനതതീതമായത്' എന്ന അനുഭവമുളവാക്കുന്ന ജ്ഞേയവിഷയം.

അറിവുമതിൻ വണ്ണം ചെ
ന്നറിയുന്നവനിൽ പകർന്നു പിന്നീടും
അറിയപ്പെടുമിതിലൊന്നീ-
യറിവിൻ പൊരി വീണു ചീന്തിയഞ്ചായി.

കേവലസത്യമായിരിക്കുന്ന നിരുപാധികമായ അറിവ് അതുപോലെ തന്നെ, ഭാവപരതയ്ക്കു വിധേയമായിട്ട് അറിയുന്നവൻ എന്ന രൂപം കൈക്കൊള്ളുന്നു. അങ്ങനെ ജ്ഞാതാവും ഉണ്ടായി. ജ്ഞാതാവിന്റെ രൂപത്തിലുള്ള അറിവാകുന്ന തീയുടെ പൊരി വീണ് അഞ്ചായി പിരിഞ്ഞിട്ട് ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ വിഷയങ്ങളായിത്തീർന്നു. ഒപ്പം ജ്ഞാതാവിന്റെ വശം പഞ്ചേന്ദ്രീയങ്ങളായി തീർന്നു.

അറിയുന്നവനെന്നറിയാ-
മറിവെന്നറിയുന്നവന്നുമെന്നാകിൽ
അറിവൊന്നറിയുന്നവനൊ-
ന്നറിയുതിലാറിതെട്ടുമായീടും

സകലതും ഏകമായ അറിവു മാത്രമാണ് എന്നറിയുന്നവനുപോലും ഉണ്ടാകും 'ഞാൻ അതറിയുന്നവനാണ്' എന്ന ബോധം. അങ്ങനെ നോക്കുമ്പോൾ, അഹന്തയുടെ വശത്തിനോട് ചേർത്തുവച്ചു, അറിവിന് എട്ടു ഭാഗങ്ങളുള്ളതായി മനസ്സിലാക്കാം. അറിവ്, അറിയുന്നവനായ ഞാൻ, ബാഹ്യവിഷയങ്ങളെ സംബന്ധിച്ചുള്ള ആറു വിധം അറിവുകൾ എന്നിവയാണ് ഈ എട്ടു ഭാവങ്ങൾ.

അറിയപ്പെടുമിതിനൊത്തീ-
യറിവേഴൊന്നിങ്ങു താനുമെട്ടായി,
അറിവിങ്ങനെ വെവ്വേറാ-
യറിയപ്പെടുമെന്നതും വിടുർത്തീടിൽ

ഇന്ദ്രിയജ്ഞാനത്തിന്റെ വിഷയങ്ങളഞ്ച്, അറിവിനു പുറത്തുള്ളത് ഒന്ന്, എന്നീ ആറു ജ്ഞേയവിഷയങ്ങളും, 'ഇതറിവാണ്' എന്നതിലെ വിഷയമായിരിക്കുന്ന അറിവും ചേർന്ന് ഏഴായി. ഞാൻ അറിയുന്നു എന്നതിലെ 'ഞാൻ' എന്നതും കൂടി ഉൾപ്പെടുത്തുമ്പോൾ അതും എട്ടായി. ഇങ്ങനെ ജ്ഞാതാവിന്റെ വശത്തും ജ്ഞേയത്തിന്റെ വശത്തും ഒരു പ്രതിസമതയോടും കൂടി വർത്തിക്കുന്നതാണ് അറിവ് എന്ന് നാം മനസ്സിലാക്കുന്നു. എന്നാൽ ഈ വിഭജനങ്ങളും പ്രകാരഭേദങ്ങളും ഒക്കെ പ്രസക്തമായി വരുന്നത്, ഏകമായ സത്യത്തെ (അറിവിനെ) അപഗ്രഥന വിധേയമാക്കുന്ന സന്ദർഭത്തിൽ മാത്രമാണ്. കേവലമായ അനുഭൂതി എന്ന തരത്തിൽ അത് അദ്വയമായ ഉണ്മ മാത്രമാണ്.

## ശിവപ്രസാദപഞ്ചകം

ശിവ, ശങ്കര, ശർവ ശരണ്യ, വിഭോ,
ഭവ, സങ്കടനാശന, പാഹി ശിവ
കവിസന്തതി സന്തതവും തൊഴുമെൻ
ഭവനാടകമാടുമരുമ്പൊരുളേ.

നന്മയുണ്ടാക്കുന്നവനേ, മംഗളം ചെയ്യുന്നവനേ, എല്ലാറ്റിനേയും സംഹരിക്കുന്നവനേ, ഏവർക്കും ശരണം പ്രാപിക്കുവാൻ അർഹനായവനേ, സർവവ്യാപിയായിട്ടുള്ളവനേ, ഭവമാകുന്ന സങ്കടത്തെ നശിപ്പിക്കുന്നവനേ, കവികളുടെ പരമ്പര ഇടവിടാതെ തൊഴുതുകൊണ്ടിരിക്കുന്ന ഭവമാകുന്ന ഈ നാടകം സദാ ആടിക്കൊണ്ടിരിക്കുന്ന എന്റെ പൊരുളേ അല്ലയോ ശിവ രക്ഷിച്ചാലും.

പൊരുളെന്നുമുടമ്പൊടു മക്കളുയിർ-
ത്തിരളെന്നുമിതൊക്കെയനർത്ഥകരം
കരളീന്നു കളഞ്ഞു കരും കടലിൽ
പുരളാതെ പൊതിഞ്ഞു പിടിപ്പതു നീ

സമ്പത്തെന്നും ശരീരമെന്നും മക്കളെന്നും ജീവിതത്തിലെ ഐശ്വര്യമെന്നും ഉള്ള ചിന്തകൾ എപ്പോഴും ആപത്തുണ്ടാക്കുന്നു. ഇവ മനസ്സിൽനിന്നു തീരെ ഉപേക്ഷിച്ച് സംസാരദുഃഖത്തിന്റേതാകുന്ന കറുത്ത കടലിൽ നനയാതെ പൊതിഞ്ഞുപിടിച്ചിരിക്കുന്നതു നീയാണ്.

പിടിപെട്ടു പുരണ്ടു മറിഞ്ഞു പിണ-
ക്കുടിയിൽക്കുടികൊണ്ടു ഗുണങ്ങളൊടും
കുടികൊണ്ടുകുടിക്കുമരുംകുടിനീ-
രടിതട്ടിയകത്തു നിറഞ്ഞിരി നീ

ബന്ധങ്ങളിൽ കുടുങ്ങി കുഴഞ്ഞുമറിഞ്ഞ് ശരീരത്തിൽ കുടികൊണ്ടും ഗുണങ്ങളിൽ ഉറച്ചിരുന്നുകൊണ്ട് കുടിച്ചുരസിച്ചുകൊണ്ടിരിക്കുന്നതായ പ്രിയപ്പെട്ടതെന്നു തോന്നിക്കുന്ന ഈ പാനീയം അടിയോടെ തട്ടിക്കളഞ്ഞ് ആ പാത്രത്തിനകത്തു നീ നിറഞ്ഞിരിക്കുക.

ഗളമുണ്ടു കറുത്തതു നീഗരളം
കളമുണ്ടതുകൊണ്ടു കൃപാനിധിയേ
കളമുണ്ടൊരു കൊണ്ടലൊടൊത്ത കട-
ല്ക്കളവുണ്ടൊരു സീമ നിനക്കു നഹി-

കൃപയുടെ ഇരിപ്പിടമേ നീ വിഷത്തെ ഹൃദ്യമായ തരത്തിൽ വിഴുങ്ങിയതുകൊണ്ട് നിനക്ക് കറുപ്പുനിറമുള്ള കഴുത്തുണ്ട്. കടലിലെ മേട് വിഴുങ്ങിയിരിക്കുന്നതുപോലെ കാണപ്പെടുന്ന കാർമേഘത്തോടുകൂടിയ കടലിന് അതിരുണ്ട്. നിനക്ക് ഒരു തരത്തിലുള്ള അതിരും ഇല്ല.

കനിവെന്നിലിരുത്തിയനങ്ഗരസ-
ക്കനി തട്ടിയെറിഞ്ഞു കരം കഴുകി
തനിമുക്തി പഴുത്തു ചൊറിഞ്ഞൊഴുകും
കനകക്കൊടിയേ, കഴലേകുക നീ.

നിന്റെ ദയ എന്നിൽ ഉറപ്പിച്ചു നിറുത്തി കാമദേവന്റെ ചെയ്തികൾകൊണ്ടു ഉണ്ടാകുന്ന രസാനുഭവമാകുന്ന പഴം എന്റെ കൈയിൽനിന്നും തട്ടിത്തെറിപ്പിച്ച് എന്റെ കൈകളെ അതിന്റെ മാലിന്യത്തിൽനിന്നും മുക്തമാക്കി, അതിന്റെ സ്ഥാനത്ത് ശുദ്ധമായ മുക്തിയാകുന്ന പഴം ചൊരിഞ്ഞുകൊണ്ടിരിക്കുന്ന സ്വർണ്ണലതയാണ് നീ, അങ്ങനെയുള്ള നീ എനിക്ക് ആശ്രയമായി പ്രസാദിക്കണമേ!

## വൈരാഗ്യ ദശകം

കരുങ്കുഴലിമാരൊടു കലർന്നുരുകിയപ്പൂ-
ങ്കുരുന്നടിപിരിഞ്ഞടിയനിങ്ങു കുഴയുന്നു
പെരും കരുണയാറണിയുമയ്യനെ മറന്നി-
ത്തുരുമ്പനിനിയെന്തിനുയിരോടു മരുവുന്നു?

സുന്ദരിമാരായ സ്തീകളുമായി പരിചയിച്ചു പഴകി പൂപോലെ മൃദുവും സുന്ദരവുമായ ഭഗവത്പാദം മറന്ന് ഭക്തനായ ഈ ദാസൻ ലോകത്തിൽ വല്ലാതെ ക്ലേശിക്കുന്നു. വലിയ കാരുണ്യം ആറായി ഒഴുകുന്ന ഗംഗയെ തലയിൽ ധരിക്കുന്ന ശിവനെ ഓർമ്മിക്കാതെ സദാ ജീർണ്ണിക്കുന്ന ദേഹത്തിലഭിമാനം കൊള്ളുന്ന ഈ ജഡമോഹി പ്രാണനും വഹിച്ച് എന്തിനി ങ്ങനെ ദുഃഖജീവിതം കഴിച്ചുകൂട്ടുന്നു.

മരുന്നു തിരുനാമമണിനീറൊടിതു മന്നിൽ
തരുന്നു പല നന്മതടവീടുമടി രണ്ടും
വരുന്ന പലചിന്തകളറുന്നതിനുപായാ-
ലിരന്നിതു മറന്നു കളയായ്‌വതിനടുത്തേൻ.

സംസാരരോഗത്തിനുള്ള മരുന്ന് ശിവ, ശിവ എന്ന തിരുനാമം തന്നെയാണ്. ഈ നാമം ഭൂമിയിലെ ജഡജീവിതത്തിൽ പല നന്മകളും നേടിത്തരാൻ കഴിവുള്ള ശിവപാദങ്ങൾ രണ്ടും പൂശിയിരിക്കുന്ന വിഭൂതിയോടൊപ്പം സദാ ഉള്ളിൽ ഉറപ്പിക്കുന്നു. എത്ര തടഞ്ഞാലും നിലയ്ക്കാതെ വന്നുകൊണ്ടിരിക്കുന്ന ലൗകികചിന്തകൾ വിട്ടുപോകുന്നതിന് ഉപായമായി ഈ നാമോച്ചാരണം വഴിയുള്ള പാദസ്മരണ യാചിച്ച് അതൊരിക്കലും മറന്നുപോകാതിരിക്കാൻ ഞാൻ ശിവനോടു ചേർന്നു.

അടുത്തവരൊടൊക്കെയുമെതിർത്തു പൊരുതീടും
പടത്തലവിമാരൊടു പടയ്ക്കടിയനാളോ?
എടുത്തരികിരുത്തിയരുളേണമിനിയും പൊ-
ന്നടിത്തളിർ മറന്നിവിടെയെന്തിനലയുന്നു?

പരിചയിച്ചു പഴകുന്നവരോടൊക്കെ പലതരം ആഗ്രഹങ്ങൾ നിരത്തിവച്ച് ഒരു യുദ്ധത്തിനു തന്നെ മുതിരുന്ന പടയാളികൾക്കു തുല്യരായ സ്ത്രീ ജനങ്ങളോട് പൊരുതി ജയിക്കാൻ ഈ ഭഗവദ്ദാസൻ കരുത്തനാകുമോ? ഇവനെക്കൂടി ഭക്തവർഗ്ഗത്തിലംഗീകരിച്ച് സദ സാന്നിദ്ധ്യം കൊണ്ടനുഗ്രഹിക്കണം. ദുഃഖമയമായ ലോകത്ത് ഭഗവാന്റെ കാൽത്തളിർ മറന്ന് ജഡദേഹ ങ്ങളുടെ പിന്നാലെ എന്തിനു പറ്റിക്കൂടുന്നു?

അലഞ്ഞു മുലയും തലയുമേന്തിയകതാരിൽ
കലങ്ങിയെഴുമാഴിയുമഴിഞ്ഞരിയ കണ്ണും
വിളങ്ങിവിളയാടിനടകൊള്ളു മിവരൊടി-
മ്മലങ്ങളൊഴുകും കുടിലിലിലാണു വലയുന്നു.

ആടിയാടി മാർവ്വിടവും ശിരസ്സും ചലിപ്പിച്ച് ഉള്ളിൽ കാമാദിവികാരങ്ങൾകൊണ്ട് കല ങ്ങിയ ഹൃദയവും പുറമെ പ്രേമം പ്രകടമാക്കുന്നതായി തോന്നുന്ന മനോഹര കടാക്ഷവും അങ്ങനെ സൗന്ദര്യം കാട്ടി ലീലാവിലാസങ്ങളോടെ സമീപിക്കുന്ന ഈ സ്ത്രീജനങ്ങളോടു ചേർന്ന് പലതരം മാലിന്യങ്ങൾക്കും ഉറവിടമായ ദേഹം മോഹിച്ച് ക്ലേശിക്കുന്നു.

വളഞ്ഞു വലകെട്ടി മദനപ്പുലയനുള്ളും
കളഞ്ഞതിലകപ്പറവ വീണു വലയുന്നു
വളഞ്ഞ കുഴലോടുമുലയുന്ന മിഴിയിന്നും
വിളഞ്ഞതതിലെന്തിനു കിടന്നു ചുഴലുന്നു?

കാമനാകുന്ന കാട്ടാളൻ മനുഷ്യനെ അകപ്പെടുത്താൻ ചുറ്റും വലവീശി. ഹൃദയമാകുന്ന പക്ഷി ഉള്ളിലെ അഭയസ്ഥാനമായി ഈശ്വരനെ മറന്ന് ആ വലയിൽ അകപ്പെട്ടു വലയുന്നു. ചുരുണ്ട തലമുടിയാകുന്ന വലയോടു ചേർന്ന ചഞ്ചലമായ കണ്ണാകുന്ന ഇര ഇപ്പോഴും ആരെയും ആകർഷിക്കാൻ കഴിവുള്ളതാണ്. ഈ വലയിലകപ്പെട്ട് ഇങ്ങനെ പിടഞ്ഞിട്ട് എന്തു പ്രയോജനം?

ചുഴന്നുവരുമാളുകളെയൊക്കെ വലകൊണ്ടി-
ങ്ങെഴുന്നണയുമെന്നൊരരിവുണ്ടടിയനിന്നും
ഉഴന്നവരിലുള്ളമലയാതിവിടെയൊന്നായ്-
ത്തൊഴുന്നു തുയരോടിവിടെ നിന്നടിയിണയ്ക്കായ്.

പലതരം പ്രശ്നങ്ങളുമായി തന്നെ സമീപിക്കുന്നവ അവരവർക്കുചിതമായ രീതിയിൽ വിലയിരുത്തി അവരെ നേരിടാൻ കഴിയും എന്ന ധാരണ ഈ ഭക്തനിൽ ബാക്കിയുണ്ട്. വിഷമിക്കുന്നവരെ കണ്ട് മനസ്സിലാകാൻ ഇടവരാതെ അസുഖവുമായ ഈ ലോകത്ത് ഭഗവത്പാദം കണ്ടെത്താനായി ഈശ്വരൻ മാത്രമേ സത്യമായുള്ളു എന്നറിഞ്ഞു കൈകൂപ്പുന്നു.

ഇണങ്ങിയിരുകൊങ്കയുമിളക്കിയുയിരുണ്ണും-
പിണങ്ങളൊടു പേടി പെരുതായി വിളയുന്നു
മണംമുതലൊരഞ്ചിലുമണഞ്ഞു വിളയാടും
പിണങ്ങളൊടു ഞാനൊരു കിനാവിലുമിണങ്ങാ.

സ്നേഹമുണ്ടെന്ന് ഭാവിച്ച്; ഇരുകൊങ്കയുമിളക്കി വികാരവായ്പിലൂടെ പ്രാണശക്തിയെ അപഹരിക്കുന്ന; വെറും മാംസപിണ്ഢങ്ങളായ സ്ത്രീ ദേഹങ്ങളോട്; അടുക്കാനുള്ള ഭയം; ദിവസേന വർദ്ധിച്ചു വരുന്നു; ഗന്ധം, ശബ്ദം, രൂപം, രസം, സ്പർശം എന്നീ വിഷയങ്ങളിൽ മാത്രം അടുത്തു രമിക്കുന്ന; ആത്മബോധമില്ലാത്ത മാംസപിണ്ഡങ്ങളോട്; സ്വപ്നത്തിൽപോലും ഞാൻ ഒട്ടിച്ചേരുകയില്ല.

'ഇണ'ങ്ങണമെനിക്കരുളിലെന്തിനു കിടന്നീ
ഗുണങ്ങളൊഴിയും കുലടമാരൊടലയുന്നു.
പിണഞ്ഞുപുണരും പെരിയ പേയടിയൊടെ പോയ്
മണങ്ങളുമറുന്നതിനിതാ മുറയിടുന്നു.

അത്മാവിനെ മാത്രം കൊതിക്കുന്ന ഈ ഭക്തന്; ഭഗവദനുഗ്രഹത്തിന് പാത്രമാകാൻ ഭാഗ്യമുണ്ടാകണം; നന്മകളൊന്നുമില്ലാത്ത; ഇന്ദ്രിയ സുഖങ്ങളെ മാത്രം മാറി മാറി കൊതിക്കുന്ന ഈ സ്ത്രീ വർഗ്ഗത്തോട്; കൂടിച്ചേർന്ന് വിഷമിക്കുന്നതെന്തിന്; ആലിംഗനസുഖത്തിന് പ്രേരിപ്പിക്കുന്ന കാമപ്പിശാച്; പൂർണ്ണമായി ഒഴിഞ്ഞ്; ശബ്ദ സ്പർശാദി ഇന്ദ്രിയപ്രലോഭനങ്ങൾ ഇല്ലാതാകുന്നതിന്; ഭഗവാനോട് കേണിരക്കുന്നു.

മുറയ്ക്കുമുറ മിന്നിമറയും മിഴിയിളക്കി-
ത്തെറിക്കുമൊരു പെൺകൊടി ചെറുത്തടിയിലാക്കി
മറുത്തു വിളയാടിമരുവുന്നിടയിലെല്ലാം
വെറുത്തുവരുവാനെഴുതി നിന്തിരുവടിക്കായ്.

അടിക്കടി തിളങ്ങിച്ചലിക്കുന്ന കണ്ണുകളെറിഞ്ഞ് വിലാസഭംഗി കാണിക്കുന്ന ഒരു സുന്ദരി വശപ്പെടുത്തി അടിമയാക്കി നമ്മുടെ ഇഷ്ടാനുഷ്ടങ്ങൾ നോക്കാതെ രസിച്ചും രസിപ്പിച്ചും കഴിഞ്ഞുകൂടുമ്പോഴെല്ലാം ഇന്ദ്രീയസുഖങ്ങളോടു വൈരാഗ്യം കൂടിവരാൻ ഞാൻ ഭഗവാനെ സ്മരിച്ചു പ്രാർത്ഥിച്ചു.

അയയ്ക്കരുതിനിച്ചടുലലോചനയൊടപ്പൊൻ-
ശയത്തളിരിലേന്തിയടിയോടവനിയിന്മേൽ
മയക്കവുമറുത്തു മണിമേനിയിലണച്ചീ-
ടയയ്ക്കരുതയയ്ക്കരുതനംഗരിപുവേ! നീ.

📖 പൊൻനിറമായ തളിരിന് തുല്യ ഉള്ളംകൈത്തലം ഗ്രഹിച്ച്, (പാണിഗ്രഹണം നടത്തി) ജീവിതം മുഴുവൻ സ്ത്രീയോടൊപ്പം കഴിയാൻ ഭൂമിയിൽ എന്നെക്കൊണ്ടെത്തിക്കരുത്. മായാ മോഹം തീർത്ത് തേജോമയമായ ഭഗവത്സ്വരൂപത്തോട് ചേർക്കണം. കാമനെ ദഹിപ്പിച്ച അല്ലയോ ഭഗവൻ! ഈ സംസാരദുഃഖത്തിൽ അവിടുന്നെന്നെ തള്ളിവിടരുത്, വിടരുത്.

## ഇന്ദ്രിയ വൈരാഗ്യം

നാദം കടന്നു നടുവേ വിലസുന്ന നിന്മെയ്
ചേതസ്സിലായ് വരിക ജന്മമറുന്നതിന്നായ്
ബോധം കളഞ്ഞു പുറമേ ചുഴലും ചെവിക്കൊ-
രാതങ്കമില്ലടിയനുണ്ടിതു തീർക്ക ശംഭോ!

📖 മംഗളസ്വരൂപിയായ അല്ലയോ ഭഗവൻ, ശബ്ദം ഇടയ്ക്കു കയറി മറഞ്ഞുപോയിരിക്കുന്ന അങ്ങയുടെ സ്വരൂപം ജനനമരണ രൂപമായ സംസാരബന്ധം വേർപെടാനായി ഉള്ളിൽ തെളിഞ്ഞു പ്രകാശിക്കണം. ബോധസത്യത്തെ മറച്ച് വെളിയിൽ ജഡമായ ശബ്ദം ചെവിക്ക് ഒരു ക്ലേശവുമില്ല. എന്നാൽ ആ ചെവിയെ പിൻതുടരുന്ന ഈ ഭക്തൻ വല്ലാതെ വിഷമിക്കുന്നു. ആ വിഷമം തീർത്തുതരിക.

കാണുന്ന കണ്ണിനൊരു ദണ്ഡവുമില്ല കണ്ടെൻ-
പ്രാണൻ വെടിഞ്ഞിടുകിലെന്തിനു പിന്നെയെല്ലാം
കാണും നിറം തരമിതൊക്കെയഴിഞ്ഞെഴും നിൻ-
ചേണുറ്റ ചെങ്കഴലു തന്നു ജയിക്ക ശംഭോ!

📖 പലതു കാട്ടി ശത്രുമിത്രാദിഭേദചിന്തകളിൽ ഭ്രമിപ്പിക്കുന്ന ആത്മാവിന്റെ വെറും ഉപകരണമായ നേത്രേന്ദ്രിയത്തിന് ജഡമായതുകൊണ്ട് ദുഃഖം ഉണ്ടാകാനില്ല. എന്റെ ജീവൻ വേർപെടാനിടയായാൽ പിന്നെ എന്തുണ്ടു പ്രയോജനം? ഉപകരണമായ കണ്ണു കാട്ടിത്തരുന്ന ഈ വർണ്ണം ആകൃതിയും ഒക്കെ പാടെ ഒഴിഞ്ഞുമാറി, മംഗളസ്വരൂപിയായ ഭഗവാൻ, അങ്ങയുടെ അദ്വയമായി സ്വയം പ്രകാശിക്കുന്ന പാദതലം കാട്ടിത്തന്നു വിജയിച്ചാലും.

ത്വക്കിന്നു ദുഃഖമൊരുനേരവുമില്ലതോർക്കിൽ
ദുഃഖം നമുക്കു തുടരുന്നു ദുരന്തമയ്യോ!
വെക്കം തണുപ്പുവെയിലോടു വിളങ്ങിടും നിൻ
പോക്കൽ പൊലിഞ്ഞിടുവതിന്നരുളീടു ശംഭോ!

📖 സ്പർശം പകരുന്ന ത്വഗിന്ദ്രിയത്തിന് ആലോചിച്ചാൽ ജഡമായതുകൊണ്ട് ഒരിക്കലും ഒരു ദുഃഖവുമില്ല. ദുഃഖം ത്വക്കിനെ ആശ്രയിക്കുന്ന ബോധത്തിനു സദാ സംഭവിച്ചുകൊണ്ടിരിക്കുന്നു. മംഗളസ്വരൂപിയായ ഭഗവാൻ, സർവ്വത്ര നിറഞ്ഞു വിളങ്ങുന്ന അങ്ങയിൽ ശീതം വിരുദ്ധമായ ഉഷ്ണവുമൊത്ത് വേഗം ഉപശമിച്ചില്ലാതാകാൻ അനുഗ്രഹിക്കണം.

തണ്ണീരുമന്നവുമറിഞ്ഞു തരുന്ന നിന്മെയ്
വെണ്ണീറണിഞ്ഞു വിലസുന്നതിനെന്തു ബന്ധം?
മണ്ണിന്നുതൊട്ടുമതിയന്തമിരുന്നുമിന്നും
കണ്ണിന്നു കാഷ്ഠമിതു നിന്റെ വിഭൂതി ശംഭോ!

📖 വെള്ളവും ആഹാരവും വേണ്ടുവോളം ലോകത്തിനു നൽകിക്കൊണ്ടിരിക്കുന്ന ഭഗവാന്റെ ശരീരം ഭസ്മം പൂശി നടക്കുന്നതിന് എന്താണു കാരണം? ബ്രഹ്മതത്വം സാക്ഷാത്കരിച്ച് ദൃക്കായ സത്യം താൻ തന്നെയാണെന്നനുഭവിക്കുന്നയാളിനു, മംഗളസ്വരൂപിയായ ഭഗവൻ, ഈ ജഡം മുഴുവൻ അങ്ങയുടെ ഐശ്വര്യപ്രകടനംമാത്രം.

നാവിന്നെഴുന്നനരകക്കടലിൽക്കിടന്നു
ജീവൻ തളർന്നു ശിവമേ! കരചേർത്തിടേണം

ഗോവിന്ദനും നയനപങ്കജമിട്ടുകൂപ്പി
മേവുന്നു നിൻ മഹിമയാരറിയുന്നു ശംഭോ!

രസനേന്ദ്രിയത്തിനു മതിവരാത്ത നരകസമുദ്രത്തിൽ വീണു മുങ്ങി കരകേറാൻ വഴികാണാതെ പ്രാണൻ തളരുന്നു. മംഗളസ്വരൂപമായി വിളങ്ങുന്ന അല്ലയോ ഭഗവൻ, വിഷ്ണുഭഗവാനും ഭക്തിപൂർവ്വം വണങ്ങുന്ന അങ്ങയുടെ മാഹാത്മ്യം ആർക്കറിയാൻ കഴിയും.

നീരും നിരന്നനിലവും കനലോടു കാറ്റും
ചേരും ചിദംബരമതിങ്കലിരുന്നിടും നീ
പാരിൽകിടന്നലയുമെൻ പരിതാപമെല്ലാ-
മാരിങ്ങു നിന്നോടറിയിപ്പതിനുണ്ടു ശംഭോ!

പരന്നു വ്യാപിച്ചുകിടക്കുന്ന വെള്ളവും ഭൂമിയും അഗ്നിയും വായുവും നിലാവും നിലനിന്നുപോരുന്ന ആകാശത്തിൽ ഇടതിങ്ങി അവിടുന്നു സ്ഥിതിചെയ്യുന്നു. ഈ ഭക്തന്റെ ദുഃഖം അങ്ങയോടറിയിക്കാൻ ആരാണുള്ളത്?

നാവിന്നു നിന്റെ തിരുനാമമെടുത്തുരച്ചു
മേവുന്നതിന്നെളുതിലൊന്നരുളീടണേ നീ
ജീവൻ വിടുമ്പൊഴതിൽനിന്നു തെളിഞ്ഞിടും പിൻ
നാവിന്നു ഭൂഷണമിതെന്നി നമുക്കു വേണ്ടാ.

നാക്കിന് ഭഗവാന്റെ ദിവ്യനാമം ഓർമ്മിച്ചു ജപിച്ചു കഴിഞ്ഞുകൂടാൻ എളുപ്പമായ ഒരു നാമം അവിടുന്നു വശമാക്കി കൊടുക്കണേ. ജീവൻ ദേഹം വിട്ടുപോകാൻ തുടങ്ങുമ്പോൾ ആ നാമോച്ചാരണം കൊണ്ടു ഭഗവദ്‌രൂപം തെളിഞ്ഞുകിട്ടും. ഇതല്ലാതെ മറ്റൊന്നും ഈ ഭക്തനാവശ്യമില്ല.

കയ്യൊന്നു ചെയ്യുമതുപോലെ നടന്നിടും കാ-
ലയ്യോ! മലത്തൊടു ജലം വെളിയിൽ പതിക്കും
പൊയ്യേ പുണർന്നിടുമതിങ്ങനെ നിന്നു യുദ്ധം
ചെയ്യുമ്പൊഴെങ്ങനെ ശിവാ തിരുമെയ്നിനപ്പൂ.

കൈ ചെയ്തുകൊണ്ടുതന്നെയിരിക്കും. കാലും ചലിച്ചുകൊണ്ടിരിക്കും. മലദ്വാരം മലവും ജലവും പുറത്തുകളയുകയും. ഇങ്ങനെ കർമ്മേന്ദ്രിയങ്ങൾ മല്ലിടുമ്പോൾ മംഗളരൂപിയായ ഭഗവാനേ, അവിടത്തെ ദിവ്യരൂപം എങ്ങനെ ഓർമ്മിക്കാനാണ്?

ചിന്തിച്ചിടുന്നു ശിവമേ! ചെറു പൈതലാമെൻ
ചിന്തയ്ക്കു ചേതമിതുകൊണ്ടൊരുതെല്ലുമില്ലേ
സന്ധിച്ചിടുന്ന ഭഗവാനൊടുതന്നെ ചൊല്ലാ-
തെന്തിങ്ങുനിന്നുഴറിയാലൊരു സാദ്ധ്യമയ്യോ!

മംഗളരൂപിയായ ഭഗവാനേ, ഞാൻ അങ്ങയേ ചിന്തിക്കുന്നു. ഒരു കുട്ടിയെപ്പോലെ ചിന്തയ്ക്ക് കുറവു കാണുന്നില്ല. ഭഗവാനോടുതന്നെ പരാതി പറഞ്ഞപേക്ഷിക്കാതെ ഇവിടെക്കിടന്നു പരിഭ്രമിച്ചതുകൊണ്ടെന്തു പ്രയോജനം.

അയ്യോ! കിടന്നലയുമിപ്പുലയർക്കു നീയെൻ-
മെയ്യോ കൊടുത്തു വിലയായ് വിലസുന്നു മേലിൽ
കയ്യൊന്നുതന്നു കരയേറ്റണമെന്നെയിന്നീ-
പ്പൊയ്യിങ്കൽനിന്നു പുതുമേനി പുണർന്നിടാനായ്.

ഒന്നും മതിയാകാതെ തെണ്ടിത്തിരിയുന്ന ഇന്ദ്രിയങ്ങൾക്ക് എന്റെ ഈ ദേഹത്തെ പൂർണ്ണമായി വിട്ടുകൊടുത്ത് ഒന്നും അറിയാത്തവനെപ്പോലെ കഴിഞ്ഞുകൂടുന്നു. ഈ ഭക്തനെ കൈതന്നു കരകയറ്റി ഭഗവാന്റെ പുതുമേനി പുൽകാൻ ഇടയാക്കണേ.

## ആശ്രമം

ആശ്രമേഽസ്മിൻ ഗുരുഃ കശ്ചി-
ദ്വിദ്വാൻ മുനിരുദാരധീഃ
സമദൃഷ്ടിഃ ശാന്തഗംഭീ-
രാശയോ വിജിതേന്ദ്രിയഃ

ഈ ആശ്രമത്തിൽ സത്യമെന്തന്നറിയുന്നവനും സ്വാർത്ഥ സങ്കല്പങ്ങൾ വെടിഞ്ഞവനും ലോകോപകാരിയും സമദർശിയും ശാന്തവും ഗംഭീരവുമായ ഹൃദയത്തോടുകൂടിയവനും ഇന്ദ്രിയങ്ങളെ കീഴടക്കിയവനുമായ ഒരാൾ ഗുരുവായുണ്ടായിരിക്കണം.

പരോപകാരീ സ്യാദ്ദീന-
ദയാലുഃ സത്യവാക്പടുഃ
സദാചാരരതഃ ശീഘ്ര-
കർത്തവ്യകൃതേന്ദ്രിതഃ

ഗുരു അന്യർക്കുപകാരം ചെയ്യാൻ ഉണർന്നു വർത്തിക്കുന്നവനും ദയയുള്ളവനും സത്യം മാത്രം പറയുന്നവനും സന്മാർഗ്ഗനിഷ്ഠയുള്ളവനും ചുമതലകൾ അതിവേഗം നിറവേറ്റുന്നവനും ആയിരിക്കണം.

അധിഷ്ഠായാസ്യ നേതൃത്വം
കുര്യാത് കാഞ്ചിത് സഭാം ശുഭാം;
അസ്യാമായാന്തി യേ തേ സ്യുഃ
സർവ്വേ സോദരബുദ്ധയഃ

നേതൃസ്ഥാനത്തു വർത്തിച്ചുകൊണ്ടു ഗുരുലോകത്തിനു മംഗളം ചെയ്യുന്ന ഒരു സംഘടന കെട്ടിപ്പടുക്കേണ്ടതാണ്. ആരൊക്കെയാണോ ഈ സംഘടനയിൽ അംഗങ്ങളായി ചേരുന്നത് അവരൊക്കെ പരസ്പരം സഹോദരഭാവന വർത്തിക്കേണ്ടതാണ്.

യദ്വദത്രൈയ തദ്വച്ച
സ്ത്രീണാം പുംസാ പൃഥക് പൃഥക്
വിദ്യാലയ ദിശി ദിശി
ക്രിയന്താമാശ്രമാഃ സഭാഃ

ആശ്രമത്തിന്റെ കേന്ദ്രസ്ഥാനത്തെങ്ങനെയോ അങ്ങനെതന്നെ ഓരോ സ്ഥലത്തും പുരുഷന്മാർക്കും സ്ത്രീകൾക്കും പ്രത്യേകം വിദ്യാലയങ്ങളും ആശ്രമങ്ങളും സംഘടനകളും രൂപപ്പെടുത്തേണ്ടതാണ്.

ഏകൈകസ്യാമാസു നേതാ
ചൈകൈകഃ സ്യാദ്വിചക്ഷണഃ
സർവാഭിരനുബന്ധോഽദ്വൈ-
താശ്രമസ്യാഭിരന്വഹം.

ഈ സഭകളിൽ ഓരോന്നിലും ഓരോരോ നേതാവ് ഉണ്ടായിരിക്കണം. ഈ എല്ലാ സഭകളോടും അദ്വൈതാശ്രമത്തിന്റെ ശാഖയും എപ്പോഴും ഉണ്ടായിരിക്കണം.

## ശ്ലോകത്രയി

അസ്തി ധർമ്മീത്യനുമിതിഃ
കഥം ഭവതി വാഗപി?
അസന്നികൃഷ്ടത്വാദസ്മിൻ
പ്രത്യക്ഷമനുമാനവത്.

📖 പ്രപഞ്ചരൂപമായി കാണുന്ന ധർമ്മത്തിന് ഒരു ധർമ്മി നിലവിലുണ്ട് എന്ന അനുമാനവും ശബ്ദപ്രമാണവും എങ്ങനെ സാധിക്കാനാണ്? ഈ ധർമ്മിയിൽ ഇന്ദ്രിയസംയോഗം സാദ്ധ്യമല്ലാത്തതുകൊണ്ട് പ്രത്യക്ഷപ്രമാണം അനുമാനംപോലെ അസാദ്ധ്യമായിത്തന്നെയിരിക്കും.

ന വിദ്യതേസ്തി ധർമ്മീതി
പ്രത്യക്ഷമനുമാനവത്,
മാനാഭാവാദസൗ നേതി
ബോധ ഏവാവശിഷ്യതേ.

📖 ധർമ്മിയായ സത്യം ഉണ്ടെന്നു അനുമാനത്തിനുപകരിക്കുന്നതായ പ്രത്യക്ഷപ്രമാണം കാണുന്നില്ല. അങ്ങനെ പ്രമാണമില്ലാത്തതുകൊണ്ട് ധർമ്മി ഇല്ല എന്ന അനുഭവംതന്നെ അവശേഷിക്കുകയും ചെയ്യുന്നു.

അസന്നികൃഷ്ടത്വാദസ്യ
പ്രത്യക്ഷം ധർമ്മധർമ്മിണോഃ
അസൃഷ്ടസാഹചര്യാച്ച
ധർമ്മിണ്യനുമിതിഃ കുതഃ?

📖 ഈ ധർമ്മിയുടെ പ്രത്യക്ഷാനുഭവം അത് ഇന്ദ്രീയഗോചരമല്ലാത്തതുകൊണ്ടും ധർമ്മിയിൽ അനുമാനം വ്യക്തമല്ലാത്തതുകൊണ്ടും എങ്ങനെ സംഭവിക്കാനാണ്?

## ദത്താപഹാരം

ഒന്നുരണ്ടു നേരു നേരല്ലി-
തൊന്നും മർത്ത്യർക്കു സത്യവും
ധർമ്മവും വേണമായുസ്സും
നില്ക്കുകില്ലാർക്കുമോർക്കുക.

📖 സത്യമായി ഒന്നുണ്ട്. പുറമേ കാണുന്നതു സത്യമല്ല. മനുഷ്യർക്ക് വേണ്ടത് സത്യവും ധർമ്മവുമാണ്. ആയുസ്സു ആർക്കും സ്ഥിരമുള്ളതല്ല. ഇതൊക്കെ ഒരുവൻ നല്ലപോലെ ചിന്തിക്കേണ്ടതാണ്, ഇത് ഓർക്കണം.

ദത്താപഹാരം വംശ്യർക്കു
മത്തലേകീടുമെന്നതു
വ്യർത്ഥമല്ല പുരാഗീരി-
തെത്രയും സത്യമോർക്കുക.

📖 കൊടുത്തതു തിരിച്ചുവാങ്ങുന്നതു തനിക്കുമാത്രമല്ല തന്റെ വംശത്തിനു ദുഃഖകാരണമായിത്തീരുമെന്നു പറയുന്നതു വെറുതേയല്ല. പണ്ടേ സത്യദർശികൾ പറഞ്ഞിട്ടുള്ള ഈ വാക്ക് എത്രയും സത്യമാണെന്നറിയുക.

കൊടുത്തതു തിരിച്ചങ്ങോ-
ട്ടെടുക്കുന്നവനെത്രയും
നിസ്സ്വനാമവനെക്കാളും
നിസ്സ്വനില്ലാരുമൂഴിയിൽ.

കൊടുത്തതു തിരിച്ചെടുക്കുന്നവൻ അങ്ങേയറ്റത്തെ ദരിദ്രനാണ്. ഈ ഭൂമിയിൽ അവനെക്കാൾ ദരിദ്രൻ മറ്റാരും ഇല്ലെന്നുവേണം പറയാൻ. നിസ്സ്വൻ - ദരിദ്രൻ.

## ജീവകാരുണ്യപഞ്ചകം

എല്ലാവരുമാത്മ സഹോദരരെ-
ന്നല്ലേ പറയേണ്ടതിതോർക്കുകിൽ നാം
കൊല്ലുന്നതുമെങ്ങനെ ജീവികളെ-
ത്തെല്ലും കൃപയറ്റു ഭുജിക്കയതും.

എല്ലാ ജീവികളും ആത്മാവിന്റെ രൂപഭേദങ്ങളായതുകൊണ്ട് സഹോദരങ്ങളാണ്. ഇക്കാര്യം നാം നല്ലവണ്ണം ചിന്തിച്ചറിഞ്ഞാൽ മനുഷ്യർ മറ്റു ജീവികളെ എങ്ങനെ കൊല്ലും? മാംസം എങ്ങനെ ഭക്ഷിക്കും?

കൊല്ലാവ്രതമുത്തമമാമതിലും
തിന്നാവ്രതമെത്രയുമുത്തമമാം
എല്ലാമതസാരവുമോർക്കിലിതെ-
ന്നല്ലേ പറയേണ്ടതു ധാർമ്മികരേ!

അഹിംസാവ്രതം നല്ലതാണ്. മാംസഭക്ഷണം ഉപേക്ഷിക്കുന്നത്, എല്ലാ മതങ്ങളുടേയും സാരാംശം ഈ അഹിംസയാണെന്നു ചിന്തിച്ചറിയേണ്ടതാണ്.

കൊല്ലുന്നതു തങ്കൽ വരിൽ പ്രിയമാ-
മല്ലീവിധിയാർക്കു ഹിതപ്രദമാം?
ചൊല്ലേണ്ടതു ധർമ്മ്യമിതാരിലുമൊ-
ത്തല്ലേ മരുവേണ്ടതു സൂരികളേ!

കൊല്ലുന്നവൻ താനാണെന്നു വന്നാൽ അതിന്റെ സത്യാനുഭവത്തിനു വഴിതെളിയിക്കുന്ന ഈ ധർമ്മനിയമമാണ് ആർക്കും പറഞ്ഞുകൊടുക്കേണ്ടത്. പണ്ഡിതന്മാർ ഇതനുസരിച്ചു തന്നെ ജീവിക്കുകയും വേണം.

കൊല്ലുന്നവനില്ല ഭുജിപ്പതിനാ-
ളില്ലെങ്കിലശിക്കുകതന്നെ ദൃഢം
കൊല്ലിക്കുകകൊണ്ടു ഭുജിക്കുകയാം
കൊല്ലുന്നതിൽനിന്നുമുരത്തൊരഘം

തിന്നാനാളില്ലെന്നുവന്നാൽ കൊല്ലാനാളുണ്ടാവില്ല, അപ്പോൾ തിന്നുന്നതു തന്നെയാണ് വലിയ ഹിംസ. കൊല്ലുന്നതിന് മറ്റുള്ളവർക്ക് പ്രേരണ നല്കുന്നതുകൊണ്ട് കൊല്ലുന്നതിനേക്കാൾ വലിയ പാപവും തിന്നുന്നതു തന്നെയാണ്.

കൊല്ലായ്കിലിവൻ ഗുണമുള്ള പുമാ–
നല്ലായ്കിൽ മൃഗത്തോടു തുല്യനവൻ
കൊല്ലുന്നവനില്ല ശരണ്യത മ–
റ്റെല്ലാവക നന്മയുമാർന്നിടിലും.

മറ്റു ജീവികളെ ഹിംസിക്കാതിരിക്കുന്ന മനുഷ്യനാണു വിവേകമുള്ളവൻ. കൊല്ലുന്ന അവിവേകിയും മൃഗവും തമ്മിൽ ഭേദമില്ല. കൊല്ലുന്നവന് മറ്റെല്ലാ നന്മകളുമുണ്ടെങ്കിൽപ്പോലും ഒരിടത്തും അഭയം ലഭിക്കുകയില്ല.

## ഈശാവാസ്യോപനിഷത്

ഈശൻ ജഗത്തിലെല്ലാമാ–
വസിക്കുന്നതുകൊണ്ടു നീ
ചരിക്ക മുക്തനായാശി–
ക്കരുതാരുടെയും ധനം.

പരമാത്മാവ് ജഗത്തിനെല്ലാമായി കാണപ്പെടുന്നതുകൊണ്ട് നീ ഒന്നും തന്റേതെന്നു കരുതാതെ എല്ലാം ത്യജിച്ച് ലോകരക്ഷയ്ക്കായി സ്വധർമ്മം അനുഷ്ഠിക്കുക. ആരുടെ സമ്പത്തും കൊതിക്കരുത്.

അല്ലെങ്കിലന്ത്യംവരെയും
കർമ്മം ചെയ്തിങ്ങസങ്ഗനായ്
ഇരിക്കുകയിതല്ലാതി–
ല്ലൊന്നും നരനു ചെയ്തിടാൻ.

മരണം വരെ ഈശ്വരാർപ്പണ ബുദ്ധിയോടെ സ്വധർമ്മം അനുഷ്ഠിച്ചുകൊണ്ട് ഈ ലോകത്ത് ഒന്നിനോടും ഞാൻ, എന്റേത് എന്ന ചിന്തയില്ലാതെ മനുഷ്യൻ ജീവിക്കാൻ യത്നിക്കുക.

ആസുരം ലോകമൊന്നുണ്ടു
കൂരിരുട്ടാലതാവൃതം
മോഹമാർന്നാത്മഹന്താക്കൾ
പോകുന്നൂ മൃതരായതിൽ.

ആസുരമെന്ന കൂരിരുട്ടുകൊണ്ടു മൂടിയ പ്രസിദ്ധമായൊരു ലോകമുണ്ട്. ആത്മാവിനെ ഹനിക്കുന്നവർ മരണാനന്തരം ആ ലോകത്തെത്തിച്ചേരുന്നു.

ഇളകാതേകമായേറ്റം
ജിതമാനസവേഗമായ്
മുന്നിലാമതിലെത്താതെ
നിന്നുപോയിന്ദ്രിയാവലി.

അതു ചലിക്കാത്തതാണ്. മനസ്സിനെക്കാൾ വേഗതയുള്ളതാണ്. മുൻപേ പോയിക്കഴിഞ്ഞ ഇതിനെ ഇന്ദ്രിയങ്ങൾ കണ്ടെത്തിയില്ല.

അതു നിൽക്കുന്നു പോകുന്നി–
തോടുമന്യത്തിനപ്പുറം
അതിൻ പ്രാണസ്പന്ദനത്തി–
ന്നധീനം സർവ്വകർമ്മവും

📖 ആ സത്യം ഇളക്കമില്ലാത്തതാണ്. അതിയായ ഗതിവേഗം കൊണ്ട് മനസ്സിനെ ജയിക്കുന്നതാണ്. മുമ്പേ പോയ അതിനെ കണ്ടെത്താൻ കഴിയാതെ ഇന്ദ്രിയം നിന്നുപോയി. എല്ലാറ്റിന്റെയും കർമ്മങ്ങൾ അതിന്റെ പ്രാണചലനത്തെ ആശ്രയിച്ചു സംഭവിച്ചുകൊണ്ടിരിക്കുന്നു.

അതു ലോലമതലോല-
മതു ദൂരമതന്തികം
അതു സർവ്വാന്തരമതു
സർവ്വത്തിന്നും പുറത്തുമാം

📖 അതിളകുന്നതാണ്; അതിളകാത്തതാണ്; അതു ദൂരത്താണ്; അതടുത്താണ്; അതെല്ലാറ്റിന്റെയും ഉള്ളിലാണ്; അതെല്ലാറ്റിന്റെയും പുറത്തുമാണ്.

സർവ്വഭൂതവുമാത്മാവി-
ലാത്മാവിനെയുമങ്ങനെ
സർവ്വഭൂതത്തിലും കാണു-
മവനെന്തുള്ളു നിന്ദ്യമായ്.

📖 എല്ലാ പ്രപഞ്ചദൃശ്യവും ആത്മാവിൽ സ്ഥിതിചെയ്യുന്നതായും അതുപോലെ എല്ലാ പ്രപഞ്ചദൃശ്യത്തിലും ആത്മാവ് സ്ഥിതിചെയ്യുന്നതായും കാണുന്നവന് നിന്ദ്യമായി യാതൊന്നും തന്നെയില്ല.

തന്നിൽ നിന്നന്യമല്ലാതെ-
യെന്നു കാണുന്നു സർവ്വവും
അന്നേതു മോഹമന്നേതു
ശോകമേകത്വദൃക്കിന്.

📖 തന്റെ സ്വരൂപമായി സാക്ഷാത്കരിച്ച ആത്മാവിൽനിന്നു വേറെയല്ലാതെ എല്ലാ പ്രപഞ്ചഘടകങ്ങളേയും ഒരു സത്യദർശി എന്നാണോ കാണാൻ ഇടവരുന്നത്, അവന് സത്യദർശനശേഷം പിന്നെ എന്തു മോഹം; എന്തു ശോകം?

പങ്കമറ്റങ്കമില്ലാതെ
പരിപാവനമായ് തന്നിൽ
മനസ്സിൻമനമായ് തന്നിൽ
തനിയേ പ്രോല്ലസിച്ചിടും.

അറിവാൽ നിറവാർന്നെല്ലാ-
മറിയും പരദൈവതം
പകുത്തു വെവ്വേറായ് നൽകി
മുൻപോലീ വിശ്വമൊക്കെയും.

📖 ശുദ്ധപ്രകാശ സ്വരൂപമായി സൂക്ഷ്മസ്ഥൂലകാരണ ശരീരങ്ങളൊന്നുമില്ലാതെ ധർമ്മാധർമ്മങ്ങൾ സ്പർശിക്കാതെ നിത്യശുദ്ധനായി മനസ്സിന്റെപോലും നിയന്താവായി മറ്റൊന്നിനേയും ആശ്രയിക്കാതെ സ്വയം നിലനിൽക്കുന്നവനായി ബോധസ്വരൂപനായി സർവ്വജ്ഞനായി വിളങ്ങുന്ന ജഗദീശ്വരൻ മുൻ കർമ്മമയദേഹങ്ങൾ നൽകി വേറെ വേറെയായി സൃഷ്ടിച്ചു.

അവിദ്യയെയുപാസിക്കു-
ന്നവരന്ധതമസ്സിലും

പോകുന്നു വിദ്യാരതര-
ങ്ങതേക്കാൾ കൂരിരുട്ടിലും.

പലതിന്റെ മാർഗ്ഗത്തെ പിൻതുടരുന്നവർ കൂരിരുട്ടിലും ഒന്നിന്റെ മാർഗ്ഗത്തിൽ എവിടെയെങ്കിലും നിന്നു സുഖിക്കുന്നവർ പലതിന്റെ മാർഗ്ഗത്തിലുള്ളതിനെക്കാൾ അധികമായ ഇരുട്ടിലും കടക്കാൻ ഇടയാകുന്നു.

അവിദ്യകൊണ്ടുള്ളതന്യം
വിദ്യകൊണ്ടുള്ളതന്യമാം
എന്നുകേൾക്കുന്നിതോതുന്ന
പണ്ഡിതന്മാരിൽനിന്നു നാം

അവിദ്യയുടെ ഫലം വേറെ; വിദ്യയുടെ ഫലം വേറെ. വിദ്യാവിദ്യാഫലം വിവരിക്കുന്ന ധീരന്മാരായ ബ്രഹ്മനിഷ്ഠന്മാരിൽനിന്ന് എന്നു ഞങ്ങൾ കേട്ടിട്ടുണ്ട്.

വിദ്യാവിദ്യകൾ രണ്ടും ക-
ണ്ടറിഞ്ഞവരവിദ്യയാൽ
മൃത്യുവെത്തരണം ചെയ്തു
വിദ്യയാലമൃതാർന്നിടും.

വിദ്യയേയും അവിദ്യയേയും; കണ്ടറിഞ്ഞവർ- ആ വിദ്യകൊണ്ട് മൃത്യുവിനെ തരണം ചെയ്യും.

അസംഭൂതിയെയാരാധി-
പ്പവരന്ധതമസ്സിലും
പോകുന്നു സംഭൂതിരത-
രതേക്കാൾ കൂരിരുട്ടിലും.

അവിദ്യാമാർഗ്ഗത്തിലെ ജഡങ്ങളെ ആരാധിക്കുന്നവർ കൂരിരുട്ടിലും അകപ്പെടുന്നു. വിദ്യാമാർഗ്ഗത്തിലെ നേട്ടങ്ങളിൽ സുഖിച്ചുനിന്നുപോകുന്നവർ അതിനേക്കാൾ കൂരിരുട്ടിൽ അകപ്പെടുന്നതുപോലെയും ഭവിക്കുന്നു.

സംഭൂതികൊണ്ടുള്ളതന്യ-
മസംഭൂതിജമന്യമാം
എന്നു കേൾക്കുന്നിതോതുന്ന
പണ്ഡിതന്മാരിൽനിന്നു നാം.

സംഭൂതിയിൽനിന്നും ഉണ്ടാകുന്ന ഫലം വേറെ; അസംഭൂതിയിൽനിന്നും ഉണ്ടാകുന്ന ഫലം വേറെ; ഈ രണ്ടിന്റേയും രഹസ്യം വ്യക്തമായി വിവരിക്കുന്ന ബ്രഹ്മനിഷ്ഠന്മാരിൽനിന്ന് എന്നു ഞങ്ങൾ കേട്ടിട്ടുണ്ട്.

വിനാശംകൊണ്ടു മൃതിയെ-
ക്കടന്നമൃതമാം പദം
സംഭൂതികൊണ്ടു സംപ്രാപി-
ക്കുന്നു രണ്ടുമറിഞ്ഞവർ.

സംഭൂതിയും അസംഭൂതിയും ഒരുമിച്ചറിഞ്ഞവർ വിനാശരൂപമായ അസംഭൂതിയെ അറിഞ്ഞ് പതനരൂപമായ മരണം പിന്നിട്ട്, മരണമില്ലാത്ത ബ്രഹ്മനിഷ്ഠ വിദ്യാരൂപമായ സംഭൂതിയെ അറിഞ്ഞ് വേണ്ടപോലെ അനുഭവിക്കാൻ ഇടവരുന്നു.

മൂടപ്പെടുന്നു പൊൻപാത്രം-
കൊണ്ടു സത്യമതിൻമുഖം
തുറക്കുകതു നീ പൂഷൻ!
സത്യധർമ്മന്നു കാണുവാൻ

📖 പരബ്രഹ്മസത്യത്തിന്റെ യഥാർത്ഥരൂപം സ്വർണ്ണംകൊണ്ടു നിർമ്മിച്ച പാത്രംപോലെയുള്ള തേജോമയമായ മൂടികൊണ്ട് മൂടിയിരിക്കുന്നു. ജഗത്തിനെ പോഷിപ്പിച്ചുനിൽക്കുന്ന അല്ലയോ സൂര്യഭഗവാൻ സത്യദർശനം ജീവിതലക്ഷ്യമാക്കിയിട്ടുള്ള ഇവനു കാണാനായി ആ മൂടി അങ്ങു മാറ്റിത്തരിക.

പിറന്നാദിയിൽ നിന്നേക
നായി വന്നിങ്ങു സൃഷ്ടിയും
സ്ഥിതിയും നാശവും ചെയ്യും
സൂര്യ! മാറ്റുക രശ്മിയെ,

അടക്കുകിങ്ങു കാണ്മാനായ്
നിൻകല്യാണകളേബരം
കണ്ടുകൂടാത്തതായ് കണ്ണു-
കൊണ്ടു കാണപ്പെടുന്നതായ്.

നിന്നിൽനില്ക്കുന്ന പുരുഷാ-
കൃതിയേതാണതാണു ഞാൻ

📖 സൃഷ്ടിയുടെ ആരംഭത്തിൽതന്നെ ആവിർഭവിച്ചു ലോകരക്ഷണംചെയ്ത് ഒറ്റയ്ക്കു സഞ്ചരിച്ച് പ്രജാപതിയുടെ സന്താനമായി സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽ കൂടി എല്ലാറ്റിനെയും നിയന്ത്രിക്കുന്ന, പ്രാണനേയും രസങ്ങളേയും തന്നിലേക്കാകർഷിക്കുന്ന അല്ലയോ ഭഗവൻ, കിരണങ്ങളെ നിയന്ത്രിക്കുക; തേജസ്സിനെ ശമിപ്പിക്കുക. അങ്ങയുടെ അത്യന്തം ശോഭനമായ രൂപം ഞാനൊന്നു കാണട്ടെ; എന്റെ പുറംകണ്ണുകൾക്കതു കാണാൻ കഴിയുന്നില്ല; എന്നാൽ ഈ രൂപം ധരിച്ചുനില്ക്കുന്ന അങ്ങയിൽ സ്ഥിതിചെയ്യുന്ന പുരുഷരൂപം ഏതാണോ ഞാൻ അതുതന്നെ എന്നു കാണട്ടെ.

പ്രാണൻ പോമന്തരാത്മാവിൽ
പിൻപു നീറാകുമീയുടൽ.
ഓമെന്നു നീ സ്മരിക്കാത്മൻ!
കൃതം സർവം സ്മരിക്കുക

📖 മരണവേളയിൽ ദേഹത്തിലുള്ള പ്രാണൻ ദേഹംവെടിഞ്ഞു പ്രപഞ്ചത്തിന്റെ അന്തരാത്മാവായ വായുവിൽ ലയിക്കും. തുടർന്നു ദേഹം എരിഞ്ഞു ചാമ്പലാകും. സങ്കല്പാത്മകനായ അല്ലയോ ജീവാത്മാവേ, നീ അഭ്യസിച്ചുറപ്പിച്ച ബ്രഹ്മപ്രതീകമായ 'ഓം' ഓർമ്മിക്കുക. ചെയ്തിട്ടുള്ള എല്ലാ കർമ്മങ്ങളേയും അതോടൊപ്പം ഓർമ്മിച്ചു ശുദ്ധീകരിക്കുക.

അഗ്നേ! ഗതിക്കായ് വിടുക
സന്മാർഗ്ഗത്തൂടെ ഞങ്ങളെ.
ചെയ്യും കർമ്മങ്ങളെല്ലാവു-
മറിഞ്ഞീടുന്ന ദേവ! നീ

വഞ്ചനംചെയ്യുമേനസ്സു
ഞങ്ങളിൽനിന്നു മാറ്റുക.
അങ്ങേയ്ക്കു ഞങ്ങൾ ചെയ്യുന്നു
നമോവാകം മഹത്തരം.

അല്ലയോ അഗ്നിഭഗവൻ, അങ്ങയെ ഉപാസിക്കുന്ന ഞങ്ങളെ ബ്രഹ്മപ്രാപ്തിക്കായി പ്രകാശംനിറഞ്ഞ വഴിയിലൂടെ കൊണ്ടുപോവുക. ഞങ്ങൾ ചെയ്യുന്ന എല്ലാ പ്രവൃത്തികളും അറിയുന്ന അല്ലയോ ദേവ, ഞങ്ങളെ സദാ വഞ്ചിച്ചുകൊണ്ടിരിക്കുന്ന കർമ്മവാസനാരൂപമായ പാപം ഞങ്ങളിൽ നിന്നകറ്റി നശിപ്പിക്കുക. അങ്ങയുടെ ഭക്തരായ ഞങ്ങൾ അങ്ങേയ്ക്കായി അധികമധികം നമസ്കാരം അർപ്പിക്കുന്നു.

## അദ്വൈതദീപിക

പേരായിരം പ്രതിഭയായിരമിങ്ങവറ്റി-
ലാരാലെഴും വിഷയമായിരമാം പ്രപഞ്ചം
ഓരായ്കിൽ നേരിതു കിനാവുണരുംവരെയ്ക്കും
നേരാമുണർന്നളവുണർന്നവനാമശേഷം.

എണ്ണിയാലൊടുങ്ങാത്ത പേരുകൾ, എണ്ണിയാലൊടുങ്ങാത്ത തരത്തിൽ ഉള്ളിൽ തെളിയുന്ന സങ്കല്പങ്ങളും ധാരണകളും. എണ്ണിയാലൊടുങ്ങാത്ത വിഷയങ്ങൾ. ഇത്രയും ചേർന്നാണ് പ്രപഞ്ചമായിത്തീർന്നിരിക്കുന്നത്. ഉറക്കത്തിൽ നിന്നുണർന്നു കഴിയുമ്പോഴേക്കും അതുവരെ കണ്ടുകൊണ്ടിരുന്ന സ്വപ്നദൃശ്യങ്ങളെല്ലാം ഒട്ടും ബാക്കിയില്ലാതെ, ഉണർന്നവനിൽ പോയി മറയുന്നതുപോലെയാണ് പ്രപഞ്ചം.

നേരല്ല ദൃശ്യമിതു ദൃക്കിനെ നീക്കി നോക്കിൽ
വേറല്ല വിശ്വമറിവാം മരുവിൽ പ്രവാഹം;
കാര്യത്തിൽ നില്പതിഹ കാരണസത്തയെന്ന്യേ
വേറല്ല വീചിയിലിരിപ്പതു വാരിയത്രേ.

അറിയപ്പെടുന്നതായ ഈ പ്രപഞ്ചം വാസ്തവത്തിൽ സ്വയം സത്യമല്ല. അറിയുന്നവന്റെ അറിവിനെ ഒഴിവാക്കി പരിശോധിച്ചാൽ, ആ അറിവിൽനിന്ന് വേറെയായി വിശ്വമെന്ന ഒന്നില്ലെന്ന്. ഉണ്ടെന്ന് തോന്നുന്നതെല്ലാം അറിവാകുന്ന മരുപ്രദേശത്ത് കാണപ്പെടുന്ന ജലപ്രവാഹം (മരുമരീചിക) മാത്രമാണ്. കാര്യജാലങ്ങളിലെല്ലാം നിറഞ്ഞിരിക്കുന്നത് കാരണത്തിന്റെ സത്തയല്ലാതെ മറ്റൊന്നും അല്ല. സകല തിരകളിലും നിറഞ്ഞിരിക്കുന്ന സത്യം വെള്ളം മാത്രമാണെന്ന് ഏവർക്കും അറിയാമല്ലോ.

വാസസ്സു തന്തുവിതു പഞ്ഞിയിതാദിമൂല-
ഭൂതപ്രഘാതമിതുമോർക്കുകിലിപ്രകാരം
ബോധത്തിൽനിന്നു വിലസുന്നു മരുസ്ഥലത്തു
പാഥസ്സുപോലെ; പരമാവധി ബോധമത്രേ.

തുണിയിൽ സത്യമായിരിക്കുന്നതു നൂലാണ്. നൂല് വാസ്തവത്തിൽ പഞ്ഞിനാരു മാത്രമാണ്. പഞ്ഞിനാരാകട്ടെ ആദിമമായ മഹാഭൂതങ്ങളുടെ സംഘാതം മാത്രമാണ്. ഇങ്ങനെ പിന്നിലേക്കു പോയി സത്യമെന്തെന്നു ചിന്തിച്ചുനോക്കിയാൽ, ബോധം എന്ന കാരണം പ്രകടമാകും. മരുഭൂമിയിൽ ഉണ്ടെന്നു തോന്നുന്ന വെള്ളത്തിന്റെ സ്ഥാനം മാത്രമേ ഇവയ്ക്കെല്ലാമുള്ളൂ. പരമമായ ആദികാരണം കേവലം അറിവു മാത്രമാണ്.

വൃത്തിസ്ഥമാമറിവിൽ വിശ്വവുമില്ലിതിന്റെ
വിത്താമവിദ്യയതുമില്ല വിളക്കു വന്നാൽ
അദ്ദിക്കിലെങ്ങുമിരുളില്ലുടനങ്ങു വർത്തി-
വിട്ടാൽ വിളക്കു പൊലിയുന്നിരുളും വരുന്നു.

📖 എല്ലാ വൃത്തികളോടുംകൂടി സ്ഥിതിചെയ്യുന്നതും ആ വൃത്തികളിലെല്ലാം പൊരുളായിരിക്കുന്നതും ആയ കേവലമായ അറിവിൽ ഇക്കാണപ്പെടുന്ന വിശ്വത്തിന്റെ നിലനിൽപിന് അവസരമില്ല. കത്തുന്ന വിളക്ക് ഒരു സ്ഥലത്തേക്ക് കൊണ്ടുവന്നാൽ അവിടെ എല്ലായിടത്തും ഇരുട്ടില്ലാതായിത്തീരും. അതു പോലെയാണ് അറിവിൽ വിശ്വത്തിനും അതിന്റെ കാരണമായ അവിദ്യയ്ക്കുമുള്ള സ്ഥാനം.

ആരായ്കിലീയുലകമില്ലിതവിദ്യ, തത്ത്വ-
മോരാതവർക്കിതുലകമായ് വിലസും ഭ്രമത്താൽ
ആരാൽ വിളക്കെരികിലില്ല പിശാചിതന്ധ-
കാരം ഭയന്നവനിരുട്ടു പിശാചുപോലാം.

📖 അന്വേഷിച്ചു നോക്കുകയാണെങ്കിൽ ഈ ലോകം ഇല്ലാത്തതാണെന്ന് വെളിപ്പെടും. അതുണ്ടെന്ന തോന്നൽ അവിദ്യ മുഖാന്തിരമുള്ളതാണ്. അടുത്തു വിളക്കു കത്തിക്കൊണ്ടിരിക്കുമ്പോൾ പിശാച് ഉണ്ടെന്ന തോന്നൽ ഉണ്ടാകാറില്ലല്ലോ. ഇരുട്ടിനെ ഭയക്കുന്നവന്റെ കണ്ണിൽ ഇരുട്ടു തന്നെ പിശാചിന്റെ രൂപത്തിൽ പ്രതീതമാകുകയാണു ചെയ്യുന്നത്.

ഉണ്ടില്ലയെന്നു മുറമാറിയസത്തു സത്തു
രണ്ടു പ്രതീതമിതനാദിതമഃസ്വഭാവം;
രണ്ടും തിരഞ്ഞിടുകിലില്ലയസത്തു രജ്ജു-
ഖണ്ഡത്തിലില്ലുരഗമുള്ളതു രജ്ജു മാത്രം.

📖 ഉണ്ട് എന്നും ഇല്ല എന്നും ഉള്ള അനുഭവം മാറിമാറിവരത്തക്കവണ്ണം ഈ ലോകം സത്താണ് എന്ന പ്രതീതിയും അസത്താണ് എന്ന പ്രതീതിയും നമുക്കുണ്ടാകാറുണ്ട്. രണ്ടും ഒരൊറ്റ അറിവിലുണ്ടാകുന്ന പ്രതീതികളാണെന്നു വെളിവാകും. പരമാർത്ഥത്തിൽ ഉള്ളത് ആ അറിവ് മാത്രം. കയറിനെ കണ്ട് പാമ്പാണെന്നു ധരിച്ചു ഭയക്കുമ്പോഴും പാമ്പ് അതിലില്ല. വാസ്തവത്തിൽ അവിടെയുള്ളതു കയറു മാത്രം.

അസ്ത്യസ്തിയെന്നു സകലോപരി നിൽപ്പതൊന്നേ
സത്യം സമസ്തവുമനിത്യമസത്യമാകും;
മൃത്തിൻ വികാരമതസത്യമിതിങ്കലൊക്കെ
വർത്തിപ്പതോർക്കിലൊരു മൃത്തിതു സത്യമത്രേ.

📖 ഉണ്ട് ഉണ്ട് എന്ന സകല പ്രതീതികൾക്കും ഉപരി നിഷേധിക്കാനാവാത്ത തരത്തിൽ നിലനിൽപ്പുള്ള യാതൊന്നുണ്ടോ അതാണ് സത്യം. മണ്ണിനുണ്ടാകുന്ന രൂപഭേദങ്ങൾ മാത്രമാണ് കുടം, കലം, ചട്ടി മുതലായവ. ആ രൂപങ്ങളിലെല്ലാം നിറഞ്ഞിരിക്കുന്നത് മണ്ണാണെന്നു ആലോചിച്ചു നോക്കിയാൽ മനസ്സിലാകും. ആ മണ്ണു മാത്രമാണ് സത്യം.

അജ്ഞാനവേളയിലുമസ്തി വിഭാതി രണ്ടു-
മജ്ഞാതമല്ല സുഖവും വിലസുന്നു മൂന്നും
രജ്ജുസ്വരൂപമഹിയോടുമിദന്തയാർന്നു
നിൽക്കുന്നതിന്നിഹ നിദർശനമാമിതോർത്താൽ

സകലോപരി നിൽക്കുന്ന ഒന്നു മാത്രമാണ് സത്യമെന്നറിയാതെ, കാണപ്പെടുന്ന ദൃശ്യ ജാലങ്ങളാണ് സത്യമെന്നു കരുതുന്ന അജ്ഞാനത്തിൽ പെട്ടു പോയിരിക്കുന്ന സന്ദർഭത്തിൽ പോലും. അസ്തി, ഭാതി, പ്രിയം എന്നീ മൂന്നും ഉണ്ട്. കയറിന്റെ തനിസ്വരൂപത്തിന് ഒരു മാറ്റവും വരാതെ പാമ്പു എന്ന സങ്കല്പത്തിനോടു ചേർത്തു 'ഇതു പാമ്പു' എന്ന തരത്തിലുള്ള അനു ഭവം ഉണ്ടാകുന്നത് സാധാരണമാണല്ലോ. ഇത് നല്ലൊരുദാഹരണമാണെന്നു ആലോചിച്ചു നോക്കിയാൽ മനസ്സിലാകും.

വിശ്വം വിവേകദശയിങ്കലഴിഞ്ഞു സർവ-
മസ്വസ്ഥമാകിലുമതിന്ദ്രിയദൃശ്യമാകും;
ദിക്കിൻ ഭ്രമം വിടുകിലും ചിരമിങ്ങിവന്റെ
ദൃക്കിന്നു ദിക്കു പുനരങ്ങനെതന്നെ കാണാം.

ജ്ഞാനിയായിക്കഴിഞ്ഞ അവസ്ഥയിൽ ഈ പ്രപഞ്ചം സ്വയം വിലീനമായി സർവ്വവും സ്വന്തമായ ഉണ്മയില്ലാത്തതായിത്തീരും. എന്നിരുന്നാലും തുടർന്നും അയാൾക്ക് ലോകം ഇന്ദ്രിയഗോചരമായിക്കൊണ്ടുതന്നെയിരിക്കും. പുതിയ സ്ഥലത്തു ചെന്ന ഒരാള് അവിടെ കിഴ ക്കേത്, തെക്കേത് എന്നു മനസ്സിലാകാതെ ആദ്യം ഭ്രമിച്ചുപോവുകയും പിന്നെ അതു മാറിക്കി ട്ടുകയും ചെയ്യാറുണ്ട്. അങ്ങനെ മാറിക്കിട്ടിയാലും തുടർന്നും ദിക്കുകളെ കാണാറുള്ളത് ഭ്രമം ഉണ്ടായിരുന്നപ്പോഴുള്ളതു മാതിരിയായിരിക്കും.

സത്യത്തിലില്ലയുലകം സകലം വിവേക-
വിദ്ധ്വസ്തമായ പിറകും വിലസുന്നു മുൻപോൽ
നിസ്തർക്കമായ് മരുവിലില്ലിഹ നീരമെന്നു
സിദ്ധിക്കിലും വിലസിടുന്നിതു മുൻപ്രകാരം.

പരമമായ സത്യം എന്തെന്ന് തിരിച്ചറിഞ്ഞതിനു ശേഷവും ഈ സമസ്തപ്രപഞ്ചവും നേരത്തെ ഉണ്ടായിരുന്നതുപോലെതന്നെ പ്രതീതമായിക്കൊണ്ടിരിക്കും. മരുപ്രദേശത്ത് വെള്ളം ഒട്ടും ഇല്ലെന്നുള്ളത് ഒരു തർക്കത്തിനും അവസരമില്ലാത്തവണ്ണം തീർച്ച വന്നതിനുശേഷവും മുമ്പുണ്ടായിരുന്നതുപോലെ അവിടെ വെള്ളമുണ്ടെന്ന തോന്നൽ ഉണ്ടായിരിക്കുമല്ലോ.

ജ്ഞാനിക്കു സത്തുലകു ചിത്തു സുഖസ്വരൂപ-
മാനന്ദമല്ല, നൃതമജ്ഞനിതപ്രകാശം
കാണുന്നവന്നു സുഖമസ്തിതയാർന്ന ഭാനു-
മാനർക്കനന്ധനിരുളാർന്നൊരു ശൂന്യവസ്തു.

ഈ ലോകം ജ്ഞാനിയുടെ കണ്ണിൽ സദ്വസ്തു ചിദസ്തുവുമാണ്. അങ്ങനെ അനുഭവ പ്പെടുന്ന ലോകത്തിൽ നിന്നുണ്ടാകുന്ന സുഖദുഃഖാനുഭവങ്ങൾ സ്വരൂപത്തിൽ ആനന്ദം തന്നെ യാണ്. അജ്ഞാനിക്ക് ഈ രഹസ്യം വെളിപ്പെട്ടു കിട്ടുകയില്ല. എപ്പോഴും പ്രകാശംചൊരി ഞ്ഞുകൊണ്ടിരിക്കുന്ന സൂര്യന്റെ ഉണ്മ നല്ല കാഴ്ചശക്തിയുള്ളവന് നേരിട്ടുകാണാൻ ഒരു പ്രയാസവുമില്ല. എന്നാൽ അതേ സൂര്യൻതന്നെ കാഴ്ചശക്തി ഇല്ലാത്തവനെ സംബന്ധിച്ചിട ത്തോളം വെറും ഇരുട്ടും ശൂന്യവുമായ എന്തോ ഒന്നും മാത്രമാണ്.

വിത്തൊന്നുതാൻ വിവിധമായ് വിലസുന്നിതിങ്ക-
ലർത്ഥാന്തരം ചെറുതുമില്ല വിശേഷമായി
രജ്ജുസ്വരൂപമറിയാതിരുളാൽ വിവർത്ത-
സർപ്പം നിനയ്ക്കിലിതു രജ്ജുവിൽ നിന്നു വേറൊ?

ഒരൊറ്റ കാരണസത്യം തന്നെയാണ്, വെവ്വേറെ എന്നവണ്ണം പ്രകടരൂപം കൈക്കൊണ്ടിരിക്കുന്നു. കയറാകുന്ന അന്തഃസത്തയെ അറിയാതെ ഇരുട്ടു മുഖാന്തിരം, വിവർത്തമായ സർപ്പം ആണത് എന്നു കരുതാനിടയായാലും ആ സർപ്പം എപ്പോഴെങ്കിലും കയറിൽനിന്ന് വേറെയാണോ?

ഓരോന്നതായവയവം മുഴുവൻ പിരിച്ചു
വേറാക്കിയാലുലകമില്ല വിചിത്രമത്രേ
വേറാകുമീയവയവങ്ങളുമേവമങ്ങോ-
ട്ടാരായ്കിലില്ലഖിലവും നിജബോധമാത്രം.

ലോകത്തിന്റെ ഓരോ അവയവത്തെയും വേർതിരിച്ചെടുത്ത് പരിശോധിച്ചുനോക്കിയാൽ ആ അവയവങ്ങളേ ഉള്ളു ലോകമില്ല എന്നു കാണും. ഇങ്ങനെ വെവ്വേറെയിരിക്കുന്ന അവയവങ്ങളെ വീണ്ടും പരിശോധിച്ചു നോക്കിയാൽ അവയും ഇല്ലാത്തതാണെന്നു കാണാം. അവസാനമായി കാണുന്നത് ഇക്കണ്ട എല്ലാമായി ഭാസിക്കുന്നത് അറിവ് മാത്രമാണ് എന്നായിരിക്കും.

നൂലാടതന്നിലുദകം നുര തന്നിലേവം
ഹാ! ലോകമാകെ മറയുന്നൊരവിദ്യയാലേ
ആലോചനാവിഷയമായിതു തന്റെ കാര്യ-
ജാലത്തൊടും മറകിലുണ്ടറിവൊന്നു മാത്രം.

നൂലും തുണിയും ഒന്നു തന്നെയാണ്. പക്ഷെ നൂലു കാണുമ്പോൾ തുണിയെക്കാണുകയില്ല. വെള്ളവും നീർപോളയും ഒന്നുതന്നെയാണ്. പക്ഷെ വെള്ളം കാണുമ്പോൾ നീർപോളയെ കാണുകയില്ല; സത്യത്തെ കാണുമ്പോൾ ഈ ലോകത്തെ കാണാതെ പോകുന്നത്, ഇത് അവിദ്യമുഖാന്തിരമാണ് സംഭവിക്കുന്നത്. ഈ അവിദ്യയും അതു മുഖാന്തിരമുണ്ടായിട്ടുള്ള എല്ലാ ദ്വൈതഭാവങ്ങളും ഇല്ലാതായിത്തീർന്നാലും ശേഷിക്കുന്ന ഒന്നുണ്ട്. അത് കേവലമായ അറിവു മാത്രമാണ്.

ആനന്ദമസ്തിയതു ഭാതിയതൊന്നു തന്നെ
താനന്യമോർക്കിലതു നാസ്തി ന ഭാതി സർവ്വം;
കാനൽജലം ഗഗനനീലമസത്യമഭ്ര-
സൂനം മരൂർവി ഗഗനം പരമാർത്ഥമാകും.

ആനന്ദസ്വരൂപമായ ആ അറിവിന്റെ അസ്തിത്വം തന്നെയാണ് പ്രപഞ്ചത്തിന്റെ അസ്തിത്വമായിരിക്കുന്നത്. ആ ഏകമായ അറിവു തന്നെയാണ് ഞാൻ. മറ്റൊന്നായി കരുതി അതിനെപ്പറ്റി ചിന്തിച്ചുനോക്കിയാൽ അങ്ങനെയൊന്നില്ലാത്തതാണെന്നു തോന്നും. സമസ്ത പ്രപഞ്ചവും ഭാസിക്കുന്നില്ലെന്നും തോന്നും. മരുഭൂമിയിൽ കാണപ്പെടുന്ന ജലം, ആകാശത്തിൽ ഉണ്ടെന്നു തോന്നുന്ന നീല നിറം, ആകാശകുസുമം ഇതൊക്കെ ഇല്ലാത്തതാണെന്ന്. ആകാശമാണ് ഇപ്പറഞ്ഞ പ്രതിഭാസങ്ങളിലെല്ലാം പൊരുളായിരിക്കുന്നത്.

ആത്മാവിലില്ലയൊരഹംകൃതി യോഗിപോലെ
താൻ മായയാൽ വിവിധമായ് വിഹരിച്ചിടുന്നു;
യോഗസ്ഥനായ് നിലയിൽ നിന്നിളകാതെ കായ-
വ്യൂഹം ധരിച്ചു വിഹരിച്ചിടുമിങ്ങു യോഗി.

അറിവാകുന്ന, ആത്മസത്യത്തിൽ, ഞാൻ കർത്താവാണ്, അഹംഭാവം ഇല്ല. യോഗിക്കുള്ളതുപോലെയാണ് അതിന്റെ അത്ഭുതസിദ്ധി. യോഗി യോഗാവസ്ഥയിൽ ഉറച്ചുനിന്നുകൊണ്ട്

ആ നിലയ്ക്ക് ഒരിളക്കവും വരാതെതന്നെ പലതരം രൂപങ്ങൾ ധരിച്ചു ഈ ലോകത്തിൽ വിഹരിക്കാറുണ്ടല്ലോ!

അജ്ഞാനസംശയവിപര്യയമാത്മതത്ത്വ-
ജിജ്ഞാസുവിന്നു ദൃഢബോധനിതില്ല തെല്ലും;
സർപ്പപ്രതീതി ഫണിയോ കയറോയിതെന്ന
തർക്കം ഭ്രമം, കയറു കാൺകിലിതില്ല തെല്ലും.

അജ്ഞാനമുള്ളപ്പോൾ സംശയം ഉണ്ടാകുന്നു. സംശയമുള്ളപ്പോൾ ഉള്ളതിനെ മറ്റൊന്നായി കരുതാനിടയുള്ള വിപര്യയം സംഭവിക്കുന്നു. ആത്മസത്യം കണ്ടെത്തിക്കഴിഞ്ഞവനാകട്ടെ ഈ വിപര്യയം ഒരിക്കലും ഉണ്ടാകുകയില്ല. കയറിനെ പാമ്പാണെന്നു തെറ്റിദ്ധരിക്കുന്ന സന്ദർഭത്തിൽ, സത്യമെന്തെന്ന് തീർച്ച വന്നിട്ടില്ലാത്തവന്, ഇതുകയറാണോ പാമ്പാണോ എന്ന ഭ്രമം ഉണ്ടാകാം. അതു കയറാണെന്നു കണ്ടവനു ആ ഭ്രമമില്ല.

മുന്നേ കടന്നു വിഷയം പ്രതി വൃത്തി മുന്നിൽ-
നിന്നീടുമാവരണമാം തിര നീക്കിടുന്നു,
പിന്നീടു കാണുമറിവും പ്രഭതന്റെ പിൻപോയ്-
ക്കണ്ണെന്ന പോലറിവു കാണുകയില്ല താനേ.

ഓരോ വിഷയംതോറും അറിവ് കടന്നുചെല്ലുന്നു. അപ്പോഴും മുന്നിൽ കാണുന്നത് അറിവാകുന്ന സത്യത്തെയാണെന്നു അറിയുന്നുമില്ല. അതൊരു തിരശ്ശീല പോലെയാണ്. അതിനെ ആദ്യം തന്നെ നീക്കണം. കാണാനുള്ള ശേഷിയുടെ പിന്നിലിരിക്കുന്നതെന്തെന്ന് കണ്ണിനു തന്നെ കാണാൻ കഴിവില്ലല്ലോ.

കാണുന്നു കണ്ണിഹ തുറക്കിലടയ്ക്കിലന്ധൻ-
താനുള്ളിൽ മേവുമറിവിങ്ങു വരായ്കയാലേ
ജ്ഞാനം പുറത്തു തനിയേ വരികില്ല കണ്ണു-
വേണം വരുന്നതിനു കണ്ണിനു കാന്തിപോലെ.

കാണണമെങ്കിൽ കണ്ണുണ്ടായിരുന്നാൽ പോരാ, കണ്ണു തുറന്നിരിക്കണം. കണ്ണ് അടഞ്ഞാണിരിക്കുന്നതെങ്കിൽ കണ്ണുണ്ടായിരുന്നാലും കാണുകയില്ല. ജ്ഞാനരഹസ്യവും തനിയേ വെളിപ്പെട്ടുകിട്ടുന്ന ഒന്നല്ല. അതു കാണാൻ ഒരു ഉൾക്കണ്ണു വേണം. ഉൾക്കണ്ണ് ഉണ്ടായിരുന്നാലും പോരാ അതു തുറന്നു പ്രകാശിക്കുകയും വേണം.

## സദാചാരം

നല്ലതല്ലൊരുവൻ ചെയ്ത
നല്ല കാര്യം മറപ്പത്;
നല്ലതല്ലാത്തതുടനേ
മറന്നീടുന്നതുത്തമം.

ഒരുവൻ ചെയ്ത നല്ല കാര്യം മറക്കുന്നതു നല്ലതല്ല. നല്ലതല്ലാത്തത് ഉടനേ മറന്നീടുന്നത് ഉത്തമം.

ധർമ്മം ജയിക്കുന്നു സത്യം
ജയിക്കുന്നിങ്ങു സർവ്വദാ.
അധർമ്മവും ജയിക്കുന്നി-
ല്ലസത്യവുമൊരിക്കലും.

ഇന്ന് സർവ്വദാ ധർമ്മം ജയിക്കുന്നു; സത്യം ജയിക്കുന്നു- അധർമ്മവും അസത്യവും ഒരിക്കലും ജയിക്കുന്നില്ല

നെല്ലിന്നു നീരു വറ്റീടിൽ
പുല്ലിനും പോയിടുന്നത്;
കല്ലിലത്രേ ജലം നെല്ലിൽ-
ച്ചെല്ലും വഴി ചെറുക്കുകിൽ.

നെല്ലിന്ന് നീരുവാറ്റീടിൽ (അത്) പുല്ലിനും പോയിടുന്നു. നെല്ലിൽ ചെല്ലും വഴി ചെറുക്കുകിൽ ജലം (നില്ക്കുന്നത്)കല്ലിലത്രേ- നെല്ലിലേക്ക് (നെൽപ്പാടത്തിലേക്ക്) ഒഴുകിച്ചെല്ലുന്നതായ വഴി (ഓവ്) കല്ലുവച്ച് തടയുകയാണെങ്കിൽ നെല്ലിന്റെ വളർച്ചയ്ക്ക് ഉതകാതെ ജലാശയത്തിൽത്തന്നെ കെട്ടിക്കിടന്ന് യാതൊരുപയോഗവും ഇല്ലാത്തനിലയിൽ കല്ലിനോട് ചേർന്നു നിൽക്കും.

പേരും പ്രതിഭയും നല്ലോ-
രാരുമേ കൈവിടില്ലത്;
നേരറ്റ കൃപാണർക്കൊട്ടും
ചേരാ നേരേ വിപര്യയം.

നല്ലോരാരുമേ പേരും പ്രതിഭയും കൈവിടില്ലിത്. നല്ലവരുടെ ഈ സ്വഭാവം നേരറ്റ കൃപണർക്ക് ഒട്ടും ചേരാ; അവരുടെ വിഷയത്തിൽ നേരേ വിപര്യം ഉള്ളതാണ്.

ഒന്നുണ്ടു നേരു നേരല്ലി-
തൊന്നും മർത്ത്യർക്കു സത്യവും
ധർമ്മവും വേണമായുസ്സും
നില്ക്കുകില്ലാർക്കുമോർക്കുക

ഒന്നു നേര് ഉണ്ട്; ഇതൊന്നും നേരല്ല- മർത്ത്യർക്കു സത്യവും ധർമ്മവും വേണം. ആർക്കും ആയുസ്സും നില്ക്കുകയില്ല. (ഇതിനെ) ഓർക്കുക!-

ദത്താപഹാരം വംശർക്കു-
മത്തലേകീടുമെന്നത്
വ്യർത്ഥമല്ല പുരാഗിരി-
തെത്രയും സത്യമോർക്കുക!

ദത്താപഹാരം തനിക്കും വംശക്കാർക്കും ദു:ഖം നല്കും എന്നത് വ്യർത്ഥമല്ല; പുരാഗീര് ഇത് എത്രയും സത്യം (ആകുന്നു.) (ഇതിനെ) ഓർക്കുക.

കൊടുത്തതു തിരിച്ചങ്ങോ-
ട്ടെടുക്കുന്നവനത്രയും
നിഃസ്വനാമവനെക്കാളും
നിഃസ്വനില്ലാരുമൂഴിയിൽ

താൻ മറ്റൊരാൾക്കു, വേണ്ട വ്യവസ്ഥയോടുകൂടി ദാനമായി സമർപ്പിച്ചത് അയാളിൽ നിന്നും തിരികെ തനിക്കു തന്നെ ചേരുമാറ് എടുക്കുന്ന വ്യക്തി എത്രയും നിസ്വനായിത്തീരും.

## ഭാര്യാധർമ്മം

വസതിക്കൊത്ത ഗുണമു-
ള്ളവളായ് വരവിൽസമം,
വ്യയവും ചെയ്യുകിൽ തന്റെ
വാഴ്ച്ചയ്ക്കു തുണയാമവൾ.

📖 വസതിക്ക് ഒത്ത ഗുണമുള്ളവളായി, വരവിൻ സമം വ്യയവും ചെയ്യുകിൽ തന്റെ വാഴ്ചയ്ക്ക് അവൾ തുണയാകും.

ഗുണം കുടുംബിനിക്കില്ലാ-
താകിലെല്ലാമിരിക്കിലും
ഗുണമില്ല കുടുംബത്തി-
നില്ലാതാകും കുടുംബവും.

📖 കുടുംബിനിക്ക് ഗുണം ഇല്ലെങ്കിൽ മറ്റ് എല്ലാം ഇരിക്കിലും കുടുംബത്തിന് ഗുണം ഇല്ല; കുടുംബവും ഇല്ലാതാകും.

ഗുണം കുടുംബിനിക്കുണ്ടാ-
യീടിലെന്തില്ലവൾക്കതു-
ഇല്ലാതെയാകിലെന്തുണ്ട-
ങ്ങൊന്നുമില്ലാതെയായിടും.

📖 കുടുംബഭരണം നടത്തുന്ന സ്ത്രീക്ക് അതിനുതക്ക ഗുണം ഉണ്ടായിരുന്നാൽ അവൾക്ക് ഇല്ലാത്തതായി ഒന്നും ഇല്ലതന്നെ. നേരേ മറിച്ച് ആ ഗുണം ഇല്ലാതെയായിത്തീരുകയാണെ ങ്കിൽ മറ്റെന്തുണ്ടായാലും യാതൊരുഫലവും ഇല്ല.

ചാരിത്ര്യശുദ്ധിയാകുന്ന
ഗുണത്തോടൊത്തു ചേർന്നിടിൽ
ഗൃഹനായികയെക്കാളും
വലുതെന്തു ലഭിച്ചിടാൻ?

📖 ചാരിത്രത്തിന്റെ വിശുദ്ധിയാകുന്ന ഗുണമുള്ളവളാണ് ഗൃഹനായികയെങ്കിൽ അതിനേ ക്കാളും കൂടിയ എന്തുനേട്ടമാണ് പുരുഷന് ലഭിക്കുവാനുള്ളത്.

ദൈവത്തിനെത്തൊഴാതാത്മ-
നാഥനെത്തൊഴുതെന്നുമേ
എഴുന്നേല്പ്പവൾ, പെയ്യുന്നു
ചൊല്ലീടിൽ മഴ പെയ്തിടും.

📖 ദൈവത്തിനെ തൊഴാതെ ആത്മനാഥനെ തൊഴുത് എന്നും എഴുന്നേക്കുന്നവൾ പെയ്യ് എന്നു പറഞ്ഞാൽ മഴ പെയ്തീടും.

തന്നെ രക്ഷിച്ചു തൻ പ്രാണ-
നാഥനെപേണി, പേരിനെ
സൂക്ഷിച്ചു ചോർച്ചയില്ലാതെ
വാണീടിലവൾ നാരിയാം.

📖 തന്റെ ചാരിത്രത്തിന് യാതൊരു ഭംഗവും വരാതെ എത്രയും കരുതലോടെ ജീവിക്കു കയും തന്റെ പ്രിയതമനെ ഏതുകാര്യത്തിലും അനുവർത്തിച്ച് സഹായിക്കുകയും തന്റെ നല്ല

പേരിന് തെല്ലും ഹാനിവരാതെ സൂക്ഷ്മതയോടെ വർത്തിക്കുകയും ചെയ്ത് ജീവിതം നയിക്കുകയാണെങ്കിൽ അങ്ങനെയുള്ളവളാണ് ഉത്തമയായ സ്ത്രീ.

അന്തഃപുരത്തിൽ കാത്തീടി-
ലെന്തുള്ളതവരെ സ്വയം
നാരിമാർ കാക്കണം സ്വാത്മ-
ചാരിത്ര്യം കൊണ്ടതുത്തമം.

📖 അന്തഃപുരത്തിൽ അടച്ചുവെച്ച് സ്ത്രീകളെ കാക്കുകയാണെങ്കിൽ എന്തുഫലമാണുള്ളത്? സ്ത്രീകൾ അവരെ തന്നെത്താൻ കാക്കുകയാണ് വേണ്ടത്. അവർക്കു നൈസർഗ്ഗികമായുള്ള ചാരിത്രത്തിന്റെ ശക്തികൊണ്ട് അതിന് കഴിവുണ്ടായിരിക്കണം.

നാരിമാർക്കിങ്ങുതൻ പ്രാണ-
നാഥപൂജ ലഭിക്കുകിൽ
ദേവലോകത്തിലും മേലാം-
ശ്രേയസ്സൊക്കെ ലഭിച്ചിടാം

📖 ഈ ലോകത്തിൽ തന്നെ സ്ത്രീകൾക്ക് തങ്ങളുടെ ഉത്തമ ജീവിതചര്യയാൽ അവരവരുടെ പ്രാണനാഥനിൽ നിന്നും സ്നേഹവും ബഹുമാനവും സിദ്ധിക്കുകയാണെങ്കിൽ അവർക്ക് ദേവലോകത്തിൽ ലഭിക്കാവുന്നതിനേക്കാളും മെച്ചമായ അഭ്യുദയങ്ങൾ മുഴുവൻ സിദ്ധിക്കും.

പേരു രക്ഷിക്കുന്ന നല്ല
നാരിയില്ലാതെയായിടിൽ
പാരിടത്തിൽ സിംഹയാനം
ഗൗരവം തന്നിൽ വന്നിടാ.

📖 ഒരു കുടുംബിനിക്ക് ചേർന്നവണ്ണം ജീവിച്ച് തന്റേയും കുടുംബത്തിന്റേയും നല്ലപ്രിയനെ പുലർത്തുന്നവളായ ഉത്കൃഷ്ടയായ സ്ത്രീ ഏതെങ്കിലും പ്രകാരത്തിൽ ഇല്ലാതെയാകുന്നുവെങ്കിൽ പുരുഷന് സിംഹത്തിന്റെ നടത്തവും ഗൗരവവും ഉണ്ടാകുകയില്ല.

നാരീഗുണം ഗൃഹത്തിന്നു
ഭൂരിമങ്ഗളമായത്;
സാരനാം പുത്രനതിനു
നേരായൊരു വിഭൂഷണം.

📖 ഗൃഹത്തിനു മംഗളമുണ്ടാക്കുന്നത് സ്ത്രീഗുണം കൊണ്ടാണ്. യോഗ്യനായ പുത്രൻ ശരിയായ അലങ്കാരവും ആണ്.

## അനുഭൂതി ദശകം

മംഗളമെന്മേലരുളും
തങ്ങളിലൊന്നിച്ചിടുന്ന സർവ്വജ്ഞൻ
സംഗമമൊന്നിലുമില്ലാ-
തംഗജരിപുവിൽ തെളിഞ്ഞു കൺകാണും.

📖 ശിവശബ്ദവും മംഗളശബ്ദവും ഒന്നുതന്നെയാണ്. ശിവനോട് ചേരുന്നതുകൊണ്ടു ഉണ്ടാകുന്ന ഏറ്റവും വലിയ അനുഗ്രഹം മംഗളസ്വരൂപനായി തീരും എന്നുള്ളതാണ്. കിഞ്ചിജ്ഞത്വം മാറിക്കിട്ടും, സർവ്വജ്ഞത്വം ലഭിക്കും. സർവ്വജ്ഞത്വം എന്നു പറയുന്നതുകൊണ്ടു വിശ്വകോശത്തിലെ സകല ഇനങ്ങളും അറിയാവുന്നവൻ എന്നല്ല മനസ്സിലാക്കേണ്ടത്. ശുദ്ധമായ അറിവ് തന്നെയായിത്തീരുക. ആ അറിവ് സർവ്വാനുരൂപി ആയിരിക്കുവാനുള്ള സുതാ

രൃതയുണ്ട് എന്നു മനസ്സിലാക്കണം. ഓരോ മുൻവിധിയും ജീവന്റെ സുതാര്യതയെ നഷ്ടപ്പെടുത്തുന്നു. അതിനുപകരം നിറം പിടിപ്പിച്ച ഓർമ്മകളുടെ സോപാധികതയിൽ തളച്ചു നിറുത്തുന്നു, വേറെയൊരു ശിവലക്ഷണം ഒന്നിലും സംഗമില്ലാതെയിരിക്കുന്ന പരിവർത്തനം ഇതാണ്. സോപാധികജ്ഞാനത്തിനു പകരം നിരുപാധികജ്ഞാനത്തിലേക്കു മടങ്ങിപ്പോകാനുള്ള പരമമായ ആത്മശുദ്ധിയുണ്ടാകുന്നു. അപ്പോൾ മയക്കമറ്റുപോകുന്നു. ജ്ഞാനക്കണ്ണുതെളിയുന്നു. സർവ്വം സച്ചിദാനന്ദം എന്നറിയുന്നതുപോലെ എവിടേയും സത്യസുന്ദരമായിരിക്കുന്ന ശിവമഹിമ മാത്രം നിറഞ്ഞു നില്ക്കുന്നതായി കാണുന്നു. ഈ അനുഭവം ഉണ്ടാകുമ്പോഴേ അതു സ്വസ്വരൂപാനുഭവം ആയിത്തീരുന്നുള്ളൂ. അതുവരെ തന്നിൽ ആരോപിതമായിരിക്കുന്ന അവിദ്യാജന്യമായ പരൻ എന്ന ഭാവമാണ് നമ്മെ കൺമൂടി കെട്ടി നിറുത്തുന്നത്. ഞാൻ എല്ലാവരിലും നിന്നന്യൻ – പരൻ എന്ന തെറ്റായ ധാരണയ്ക്കുപകരം, എല്ലാമായിരിക്കുന്ന പരാത്പരൻ ഞാൻ തന്നെയാണ്. എന്ന ആത്മൈക്യ ഭേദമാണുണ്ടാവേണ്ടത്. അതു തന്നെയാണ് മംഗലാനന്ദം.

കാണും കണ്ണിലടങ്ങി-
ക്കാണുന്നില്ലീ നിരന്തരം സകലം
ക്വാണം ചെവിയിലടങ്ങു-
ന്നോണം ത്വക്കിൽ തുലഞ്ഞു മറ്റതു പോം

പോമിതുപോലെ തുടങ്ങി-
പ്പോമറുരസമപ്പുറത്തുനാവതിലും
പോമിതുപോലെ തുടങ്ങി-
പ്പോമിതുവായ്മുതലെഴുന്നൊരിന്ദ്രിയമാം

ഇന്ദ്രിയമായിടുമന്നാ-
ളിന്ദ്രിയവും കെടുമതന്നു കൂരിരുളാം
മന്നിലുരുണ്ടു വീഴുമ്പോൾ
തന്നില കൈവിട്ടുതെററി വടമറ്റാൽ

📖 ഒരുവന്റെ കണ്ണിൽ വന്നു വീഴുന്ന പ്രകാശധാരണിയുടെ നിറം കൊണ്ടും പ്രകാശംകൊണ്ടും നിഴലുകൊണ്ടും ഉണ്ടാകുന്ന വസ്തുപ്രതീതി അടുത്ത നിമിഷത്തിൽ സജീവമായിരിക്കുന്നില്ലെങ്കിലും അതിനെ വാങ്മയമാക്കി പ്രതിഭാരൂപത്തിൽ ലോകചരിത്രത്തിനു എന്നേക്കുമായുള്ള മുതൽക്കൂട്ടാക്കി വാമൊഴിയിൽ കൂടിയും വരമൊഴിയിൽ കൂടിയും, തുടർന്നുവരുന്ന തലമുറയിലേക്കു പകർന്നു വെയ്ക്കാൻ നമുക്കു കഴിയുന്നു. അങ്ങനെ ഒരുവന്റെ അനുഭവം അവൻ ചത്തുമണ്ണടിഞ്ഞുപോയാലും വേറൊരുവനിൽ ഉണ്ടാക്കാൻ കഴിയുന്നതുകൊണ്ടാണ് ബെയ്ഥോവന്റെ സിംഫണികളും ത്യാഗരാജന്റെ കീർത്തനങ്ങളും നൂറ്റാണ്ടുകൾ കഴിഞ്ഞിട്ടും ജനങ്ങൾക്കു ആവർത്തിച്ചു ജീവിക്കാൻ കഴിയുന്നത്. ഇങ്ങനെ ഐന്ദ്രികമായ ജീവിതത്തിന്റെ ക്ഷണഭംഗുരതയും മാനവസംസ്കാരത്തിന്റെ അനുസ്യൂതതയും ഒന്നിനോടൊന്നിണങ്ങിയിരിക്കുന്ന ഒരു ലോകത്ത് വ്യക്തിയുടെ അശാശ്വതവും വ്യക്തിജീവിതം സാമൂഹിക തലത്തിലുണ്ടാക്കുന്ന ശാശ്വതജ്യോതിസ്സും ഇവിടെ നമുക്കു ഒരേ സമയത്തു ശ്രദ്ധേയമായി വരുന്നു. കണ്ണിൽക്കൂടി ഉണ്ടാകുന്ന അനുഭവത്തിനു സദൃശമാണു കാതിൽകൂടി വരുന്ന ശബ്ദപ്രപഞ്ചവും. അതീവ മധുരമായ ഒരു സംഗീതം കേട്ടുകൊണ്ടിരിക്കുമ്പോഴും നമ്മുടെ കാതും മനസ്സും ഒപ്പം കാലത്തിന്റെ സരണിയിൽകൂടി അതിശീഘ്രം ഗമിച്ചുകൊണ്ടാണു സംഗീതാസ്വാദനം നടത്തിക്കൊണ്ടിരിക്കുന്നത്. കാഴ്ച കാണുമ്പോഴും അതിന്റെ ഉദ്ദീപനം ഉണ്ടാകുന്നതു ത്വക്കിലാണ്. കണ്ണിന്റെ കാചത്തെ മൂടിവച്ചിരിക്കുന്ന സുതാര്യമായ ഒരു ചെറിയ വൃത്തത്തിലുള്ള ത്വക്കുകൊണ്ടാണ് നാം കാണുന്നത്. കാതുകളിൽ ചെണ്ടയായിരിക്കുന്ന അല്പമായ ത്വക്ക് പ്രചലിതമാകുന്നതുകൊണ്ടു കേൾക്കുന്നു. അതുപോലെ തന്നെ ഉദ്ദീപ്തമായ ഊർജ്ജങ്ങൾ അടുത്ത നിമിഷം കെട്ടുപോവുകയും ചെയ്യുന്നു. നമുക്കു ഒരനുഭവം കുറേ സമയത്തേക്കു നില്ക്കുന്നു എന്നു തോന്നിയാലും വാസ്തവത്തിൽ ഒരിക്കലും അതിനെ സ്ഥൈതികതയില്ല. അതു നിരന്തരമാ

യുള്ള ക്ഷിപ്താവസ്ഥയിലാണ്. മണികളിൽകൂടി കടന്നുപോകുന്ന നൂലുകൊണ്ടു മാലയുണ്ടാക്കിയെടുക്കുന്നതുപോലെ നാമരൂപങ്ങളേയും കാര്യകാരണകർതൃത്വങ്ങളേയും ഓർമ്മയുടെ നൂലിൽ കൊരുത്തു സംസ്കാരത്തെ നെയ്തെടുക്കുന്നു.

ഒരു വ്സതുവിനെ കാണുമ്പോൾ കാണുകമാത്രമല്ല, അതു ഇന്ന വസ്തു എന്നു തീരുമാനിക്കുകയും അതിന്റെ യഥാർത്ഥമായ ആനന്ദമൂല്യത്തെ പ്രകീർത്തിക്കുകയും ചെയ്യുന്നു. അതുകൊണ്ടു കേവലം വസ്തുരൂപത്തിലല്ല അനുഭവം ഉണ്ടായിക്കൊണ്ടിരിക്കുന്നത്. താല്പര്യത്തെക്കൂടി ഉൾപ്പെടുന്ന വിഷയരൂപത്തിലാണ് വസ്തുവിന്റെ മൂല്ല്യം സ്ഥിതിചെയ്യുന്നത്. വസ്തുപിന്നെയും കൺമുന്നിലിരുന്നാലും താല്പര്യം ലോപിച്ചുപോയാൽ വസ്തുബോധം പോലും മനസ്സിൽനിന്നും കെട്ടുപോകുന്നു. ഇവിടെ പ്രമാതാവവും പ്രമേയവും വേറെ വേറെ നില്ക്കുന്നില്ല. പ്രമേയത്തിന്റെ സാമഗ്രിയായി വരുന്നതു പ്രമാതാവിന്റെ ബോധത്തിലുള്ള താല്പര്യം കലർന്ന പ്രമാതൃചൈതന്യം തന്നെയാണ്. അതു നിരന്തരം നശിക്കുകയും അതുപോലെ തന്നെ പുനരുത്ഥാനം ചെയ്യുന്നതുമാണ്.

കാതിന്റെ വിഷയത്തിലും കണ്ണിന്റെ വിഷയത്തിലും ഏഴേഴ് വിഭജനങ്ങൾ കാണുന്നു- സപ്തസ്വരങ്ങളായും സപ്തവർണ്ണങ്ങളായും സപ്തസ്വരങ്ങളുടെ സമ്മിളിതത്വം കൊണ്ടു തെന്നിന്ത്യയിലെ സംഗീതജ്ഞന്മാർ 72 മേളകർത്താരാഗങ്ങളും എണ്ണമറ്റ ജന്യരാഗങ്ങളും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. ഇതുപോലെ ചിത്രലോകത്തിനു സപ്തവർണ്ണങ്ങളെ കലർത്തി എണ്ണമറ്റ വർണ്ണാനുഭവം ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. ശബ്ദത്തിലായാലും വർണ്ണത്തിലായാലും അടിസ്ഥാനഘടകമായിരിക്കുന്നതു ഊർജ്ജതരംഗം മാത്രമാണ്. കണ്ണിനെപ്പറ്റിയും കാതിനെപ്പറ്റിയും പറയാവുന്നതാണ്. ഈ ഇന്ദ്രിയങ്ങൾ നിശ്ശേഷ്ടങ്ങളായിത്തീരുമ്പോൾ ബാഹ്യപ്രപഞ്ചത്തെപ്പറ്റിയുള്ള ബോധവും മറഞ്ഞുപോകുന്നു. സംസ്കാരജന്യമായിട്ടുള്ള കല്പനകളെ തിരിയെ ഓർമ്മിച്ചെടുക്കുവാൻ കഴിയുന്ന അഭിജ്ഞാനവും നഷ്ടപ്പെട്ടാൽ ജീവൻ പെട്ടെന്നു കൂരിരുളിൽ നിപതിച്ചതുപോലെയാവും. കയറിന്മേൽ അഭ്യാസം കാണിക്കുന്നവനു കയർ അറ്റുപോയാൽ താഴെ വീഴുകയേ നിവൃത്തിയുള്ളൂ. അതുപോലെ ഇന്ദ്രിയങ്ങളുടെ കൈകൾക്കൊണ്ടു വിഷയങ്ങളെ ഗ്രസിച്ചു ബോധത്തിൽ അഹംബുദ്ധിയെ നിലനിറുത്തിയിരിക്കുന്നവന് ബോധമറ്റാൽ പിന്നെ ശൂന്യത മാത്രമേ ഉണ്ടായിരിക്കുന്നുള്ളൂ. അതു തന്നെ മരണം. എല്ലാം ഈ മരണത്തിൽ അവസാനിക്കുന്നുവെങ്കിൽ, ഈ ശൂന്യതയിൽ അവസാനിക്കുന്നുവെങ്കിൽ, ജീവനു എന്തർത്ഥമാണുള്ളത്? പഠിപ്പും അന്വേഷണവും തപസ്യയും പരിശീലനവും കണ്ടെത്തലും ഒക്കെ പിന്നെ എന്തിനുവേണ്ടിയാണ്? ഈ മരണത്തിന്നപ്പുറത്ത് പ്രത്യാശ നല്കുന്ന വേറെ എന്തെങ്കിലും വസ്തുതയുണ്ടോ എന്ന അന്വേഷണത്തിലേക്കു ഇനിയും നമുക്കു കടന്നു പോകണം.

അറ്റാലിരുളിലിരിക്കു-
ന്നുറ്റോനിവനെന്നുരയ്ക്കിലല്ലലറും;
ചുറ്റും കതിരിടുവോൻ വൻ-
ചുറ്റായ്മറ്റോരിരുട്ടു വിലസിടുമോ?

വിലസിടുവോനിവനെന്നാ-
ലലസത തനേ കടന്നു പിടികൂടും
നിലയിതു തന്നെ നമുക്കീ-
നിലയനമേറുമ്പഴാണൊരാനന്ദം

📖 ഒരു കുഞ്ഞു തന്നിൽ വാത്സല്യം പൊഴിക്കുന്ന അമ്മയെ അത്യാഹ്ലാദത്തോടെ സ്നേഹിക്കുന്നു. പിന്നെ കുഞ്ഞും അമ്മയും പരിണമിച്ചു കുഞ്ഞ് മദ്ധ്യവയസ്കനായിരിക്കുമ്പോഴും മഹാവൃദ്ധയായ തന്റെ അമ്മയിൽ കുഞ്ഞായിരുന്നപ്പോൾ കണ്ട അതേ വത്സല മാതാവിനെ കാണുന്നു. ഇതാണ് സത്യമായിരിക്കുന്ന ശിവചേതന നമ്മുടെ ജീവിതത്തിനു നല്കുന്ന മുറിയാത്ത അനുഭവം. ആ ചേതന അമ്മയുടെ ശരീരത്തിൽ കാണാതാവുമ്പോൾ അതവൻ പട്ടടയിൽ വച്ചു എരിച്ചുകളയുന്നു. അറിവുള്ളവൻ അതിൽ ദുഃഖിക്കുന്നില്ല. നിത്യശുദ്ധമുക്തമായ

ചിത്സ്വരൂപമാണ് അത്മസത്തയെങ്കിലും അതിനു ജീവിക്കേണ്ടിവരുന്നതു അസ്ഥികൂടവും മാംസപേശിയും രക്തശുക്ലാദി ധാതുക്കളും സിരാപടലങ്ങളും ഒക്കെ തേർത്തുണ്ടാക്കിയ ഈ ശരീരത്തിലാണ്. അതിൽ ബാഹ്യവസ്തുവിലാസത്തെ കാണിക്കുന്ന സത്തഗുണം 'പ്രഖ്യാ'ഉണ്ടാക്കുന്നു-അറിവിനെ ഉണ്ടാക്കുന്നു. നാനാതരത്തിലുള്ള കർമ്മങ്ങളിൽ കയറിമറിഞ്ഞ് വിശ്രമമറിയാതെ ബന്ധപ്പെടുവാൻ രജോഗുണം പ്രേരണ നൽകുന്നു. ആലസ്യം കൊണ്ടു ശോകമോഹാദികൾക്കടിമപ്പെട്ടു ദുഃഖിതനായി കരഞ്ഞു കഴിയുവാൻ തമോഗുണം നിർബന്ധിക്കുന്നു. ഇതും ഒരാപത്തു തന്നെ. പായലുള്ള കുളത്തിൽ കുളിക്കുവാൻ ഇറങ്ങുന്നവൻ കൂടെക്കൂടെ പായൽ മാറ്റേണ്ടിവരുന്നതുപോലെ പ്രാകൃതികമായി ദുഷ്പ്രേരണകളെ പിന്നെയും പിന്നെയും ഒഴിവാക്കുവാൻ ഒരുവൻ ആത്മസ്വരൂപത്തിലേക്കു ഉറ്റു നോക്കിക്കൊണ്ടിരിക്കണം. "ഉണരരുതിന്നിയുറങ്ങിടാതിരുന്നീടണമറിവായ്" എന്നു ഗുരുവേറൊരിടത്തു പറയുന്നു. അപ്പോൾ മഹാവിപത്ഘട്ടത്തിൽ മാത്രമല്ല, ദൈനംദിന ജീവിതത്തിലും ഒരു വിനാഴികപോലും വിട്ടുകളയാതെ സ്വാത്മദർശനത്തെ നിലനിറുത്തണം എന്നാണിവിടെ നല്കുന്ന ഉപദേശം. കുഞ്ഞിനു അവന്റെ പിതാവെങ്ങനെയോ, മാതാവെങ്ങനെയോ അതുപോലെയാണു ഒരു ശിഷ്യനു (ശിഷ്യക്കു)ഗുരു. ആ ഗുരുവിന്റെ നിത്യശുദ്ധവും പ്രസാദാത്മകവുമായ ജീവിതത്തെ ഉറ്റുനോക്കിക്കൊണ്ടിരുന്നാൽ സ്വാത്മപ്രകാശത്തെ അതിൽ പ്രതീകാത്മകമായി കാണാം.

സാമൂഹ്യജീവിതത്തിലെ ഒരു ഘടകമല്ല, അന്തരാത്മാവിലെ ഒരിക്കലും പിരിയാത്ത പ്രകാശമാണ് ഗുരു. ഗുരുവിനും ശിഷ്യനും തമ്മിലുള്ള വേഴ്ചകളുടെ പരമപരിശുദ്ധമായ രൂപമാണ് ജീവേശ്വര ഏകതയിൽ കാണുന്ന ഈ ഐക്യം എന്നു മനസ്സിലാക്കാം.

ആനന്ദക്കടൽ പൊങ്ങി-
ത്താനേ പായുന്നിതാ പരന്നൊരുപോൽ
ജ്ഞാനം കൊണ്ടിതിലേറി-
പ്പാനം ചെയ്യുന്ന പരമഹംസജനം.

🕮 അവിഭാജ്യമായ ഏക ഉണ്മയോടു കലർത്തി മനസ്സിലാക്കുവാൻ കഴിയുമ്പോൾ ഒരുവൻ പരമഹംസനായി എന്നു പറയാം. അങ്ങനെയുള്ള പരമഹംസൻ വിതർക്ക വിഷയത്തിലായിരിക്കുന്ന പ്രമോദത്തെ കാണുമ്പോഴും അതിൽ പ്രിയമായിവരുന്ന മോദാനുഭവം താൻ എപ്പോഴും തേടിക്കൊണ്ടിരിക്കുന്ന സുഖം തന്നെയാണെന്നും, ആ സുഖം അകവും പുറവുമില്ലാതെ എങ്ങും നിറഞ്ഞിരിക്കുന്ന ബ്രഹ്മസ്വരൂപമാണെന്നും അറിയുമ്പോൾ, കാലപ്രവാഹത്തിൽ ബോധത്തെ തടഞ്ഞുനിറുത്തിയിരിക്കുന്ന വിഷയോപാധിയെ വെടിഞ്ഞിട്ട് പരമാനന്ദരസത്തെ പ്രാപിക്കുകയും ചെയ്യുന്നു. വാസ്തവത്തിൽ പ്രാപിക്കേണ്ട കാര്യമില്ല. താൻ ആനന്ദം തന്നെയാണെന്ന വസ്തുത മറന്നുപോയതു തിരികെ ഓർമ്മിക്കുന്നു എന്നുമാത്രം. അതുകൊണ്ട് സവിതർക്ക സമാധിയിലെത്തുന്നു എന്നർത്ഥം. സവിതർക്ക സമാധിയിൽ ഒന്നുംതന്നെ തള്ളിക്കളയുന്നില്ല. ഏക-ദേശ സ്ഥിതമായിരിക്കുന്നതിനെ ആകെ ഉണ്മയുടെ അല്പമാത്രദർശനമായി കാണുന്നത് ആനുഷംഗികമാണെന്നറിഞ്ഞ്, അതിന്റെ അളവറ്റ ഉണ്മയെ അദൃശ്യമായ അധിഷ്ഠാനത്തിൽ കാണുകയാണ്. അദ്ധ്യാരോപിതമായതിനെ കാണുന്നതിനു പകരം അധിഷ്ഠാനത്തിനോടു താദാത്മ്യം ഉണ്ടാകുന്നുവെന്നു സാരം. ഈ അനുഭവമാണ് പരമഹംസൻ സദാസമയവും മുറിവില്ലാതെ കണ്ടുകൊണ്ടിരിക്കുന്ന പരന്നു പായുന്ന ആനന്ദക്കടൽ.

എവിടെ ഇന്ദ്രിയവിഷയങ്ങളുടെ വിതർക്കം അപരിച്ഛിന്നമായ ബോധത്തെ തടഞ്ഞുനിർത്തുന്നില്ലയോ അവിടെ രേഖീയമായ യുക്തിയുക്തയുടെ ശബ്ദാർത്ഥസീമകളിൽ ബോധത്തെ അസ്വതന്ത്രമാക്കി നിറുത്തേണ്ട കാര്യമില്ല. അതുകൊണ്ട് ദേഹീയമായി ചരിക്കുന്ന ബോധം ഒരു സംസ്കാരം മാത്രമാണെന്നറിഞ്ഞ് ബോധത്തിന്റെ അപരിച്ഛിന്നമായ മഹാവ്യാപ്തിയിൽ സാത്മ്യം പ്രാപിച്ച്, വിചാരത്തെ ഉല്ലംഘിച്ചുപോകുന്ന സവിചാരസമാധിയെ പ്രാപിക്കുവാൻ പരമഹംസനു കഴിയുന്നു. അതുകൊണ്ടുതന്നെ പരമഹംസന്റെ അഹംബുദ്ധി ദേഹബുദ്ധിയിൽ സങ്കുചിതമായി നിൽക്കാതെ, 'അയമാത്മാ ബ്രഹ്മ' 'പ്രജ്ഞാനം ബ്രഹ്മ' എന്നിങ്ങനെ അകവും പുറവും തിങ്ങിനിൽക്കുന്ന ബ്രഹ്മാനുഭവം ഉണ്ടായിട്ട് ബ്രഹ്മാനന്ദലബ്ധിയിൽ അസ്മിത ഒഴിഞ്ഞു സസ്മിതസമാധിയെയും പ്രാപിക്കുന്നു. വിഷയത്തിലുണ്ടാകുന്ന പ്രിയത്തെ വിഷ

യാന്തരമായി അറിഞ്ഞു ആനന്ദം തന്നെ ആത്മാവ്. ആത്മാവ് തന്നെ ബ്രഹ്മം എന്നിങ്ങനെ ബ്രഹ്മാനന്ദത്തിൽ നിമഗ്നമാകുവാൻ ഇടയാക്കുന്നു.

ജനമിതു കണ്ടു തെളിഞ്ഞാൽ
ജനിമൃതി കൈയ്വിട്ടിരിക്കുമന്നിലയിൽ
മനതളിരൊന്നു കലർന്നാ-
ലനവരതം സൗഖ്യമന്നു തന്നെ വരും.

ബ്രഹ്മസാക്ഷാത്കാരം ലഭിച്ച പരമഹംസന്റെ സന്നിധിയിൽ വന്നുചേരുവാൻ ഭാഗ്യമുണ്ടാകുന്ന ഒരാൾക്കു പ്രഭാഷണങ്ങളുടെയോ ക്ലേശഭൂയിഷ്ഠമായ തപസ്സുകളുടെയോ ഒന്നും സഹായമില്ലാതെ തന്നെ കേവലം ആനുഭൂതികമായി സാത്മ്യം ലഭിച്ചു. ഈ പരമാനന്ദാനുഭവത്തെ ഉൾക്കൊള്ളുവാൻ കഴിയുന്നു.

വരുമിതിലൊന്നു നിനയ്ക്കിൽ
കരളിലഴിഞ്ഞൊഴുകീടുമിംപമറും
കരുതരുതൊന്നുമിതെന്നാ-
ലൊരു പൊരുളായീടുമന്നുതന്നെയവൻ.

അവനിവനെന്നു നിനയ്ക്കു-
ന്നവനൊരു പതിയെന്നിരിക്കിലും പശുവാം,
അവികലമാഗ്രഹമറ്റാ-
ലവികലിതാനന്ദവെള്ളമോടിവരും.

ദേഹബുദ്ധി, ദൈവബുദ്ധി എന്നു ബുദ്ധിയുടെ താദാത്മ്യം രണ്ടു തരത്തിലാകാനിടയുണ്ട്. ആത്മജ്ഞാനമുണ്ടാകാത്ത ഒരുവനു തീർയ്യക്കുകളുടെ ബുദ്ധിയേയുള്ളൂ. പശു ഉണർന്നെഴുന്നേല്ക്കുന്നതു മുതൽ ഉറങ്ങുന്നതുവരെ തന്റെ ആഹാരം മാത്രം തേടി പോകുന്നു. ഉറങ്ങുമ്പോൾ വീണ്ടും ചവയ്ക്കുന്നതു നേരത്തേ പകുതി ചവച്ച പച്ച പുല്ലുതന്നെ. ദേഹബുദ്ധിയുള്ള മനുഷ്യനും അങ്ങനെതന്നെ. തന്റെ ജീവധാരണത്തിനു മാത്രമായി അവൻ അന്വേഷിക്കുന്നു. തന്റെ ഉറക്കത്തിൽപോലും അവൻ സ്വപ്നം കാണുന്നത് സ്വാർത്ഥപരമായിട്ടുള്ള താല്പര്യങ്ങൾ മാത്രമാണ്. അങ്ങനെയുള്ളവൻ ഒരു രാജാവായാൽപോലും അവനേയും ഒരു പശു എന്നെണ്ണിയാൽ മതി. എവിടെ ഒരുവനു ദൈവദർശനമുണ്ടാകുന്നോ അവിടെ അവനു സർവ്വലോകത്തെയും ആശ്ലേഷിക്കുന്ന സ്നേഹം അനുഭവിക്കാൻ കഴിയുന്നു. അപ്പോൾ മാത്രമേ ദൈവം സ്നേഹമാകുന്നു എന്ന പരമാർത്ഥം അവന്റെ ജീവാതനുഭവമായി തീരുന്നുള്ളൂ.

## പ്രപഞ്ചശുദ്ധി ദശകം

ഓടിവരുന്നൊരു കൂട്ടം
പേടികളൊളികണ്ടൊഴിഞ്ഞു പോമുടനെ
മൂടുമൊരിരുൾ വന്നതു പി-
ന്നീടും വെളിവായ് വരുന്നു തേൻവെള്ളം.

പഞ്ചഭൂതങ്ങൾ, പഞ്ചഭൂതങ്ങളെ ഗ്രഹിക്കുന്ന ഇന്ദ്രിയങ്ങൾ, ആ ഇന്ദ്രിയങ്ങളെ ഗ്രഹിക്കുന്ന രീതിയിലുണ്ടാകുന്ന ത്രിഗുണാത്മികമായ ഭേദകല്പന, ഇവയെല്ലാം ചേർന്നാണ് വ്യക്തിയും വ്യക്തിബോധത്തോടുകൂടിയ ശരീരവുമുള്ളതായി കഴിയുന്നത്. അതിൽ മുകളിൽ പറഞ്ഞിരിക്കുന്ന കാരണങ്ങൾകൊണ്ട് ദോഷങ്ങൾ എപ്പോഴും ധാരാളമായി വന്നുകൊണ്ടിരിക്കും. അതിന്റെ ശുദ്ധീകരണം കൊണ്ടു മാത്രമേ ഭാനവൃത്തിയുടെ രൂപമറിഞ്ഞ്, ഭാസ്യത്തിൽനിന്ന് ബോധത്തെ ശുദ്ധമായിട്ടുള്ള ചിദ്ഘനത്തിലേക്ക് തിരിച്ചുകൊണ്ടുവരുവാൻ കഴിയുകയുള്ളൂ. അതുകൊണ്ടാണ് പ്രപഞ്ചശുദ്ധി എന്ന പ്രകരണം ഇവിടെ പറയുവാൻ ഇടയായത്.

ജീവലക്ഷണത്തിൽ മുഖ്യമായിട്ടുള്ളത് ആകർഷണവും വികർഷണവുമാണ്. ആകർഷണം ഇരിക്കുന്നത് സംവേദനത്തിന്റെ ആനന്ദോപാധിയിലാണ്. വികർഷണമായിരിക്കുന്നത് സംവേദനം. ഭയം എന്ന വികാരത്തെ ഉളവാക്കുകയാലാണ്. ഭയത്തെ ഒഴിവാക്കി അഭയത്തെ നൽകുക എന്നതാണ് സമാധാനപ്രാപ്തിക്കുള്ള മാർഗ്ഗം. ആയതിനാൽ പ്രപഞ്ചശുദ്ധി എന്ന ഈ പ്രകരണത്തെ പരമലക്ഷ്യമായ ആനന്ദപ്രാപ്തിക്കുവേണ്ടി ഉപദേശിച്ചിരിക്കുന്നു എന്നു മനസ്സിലാക്കണം.

വെള്ളം, തീ മുതലായ് നി-
ന്നുള്ളും വെളിയും നിറഞ്ഞു വിലസീടും-
കള്ളം കണ്ടുപിടിച്ചാ-
ലുള്ളം കൈകണ്ട നെല്ലിതൻ കനിയാം.

📖 ലോകത്തിൽ മിക്കവരും പ്രപഞ്ചസ്വരൂപം അല്പമാത്രമായിട്ടേ അറിയുന്നുള്ളൂ. നല്ല പരിമളമുള്ള ഒരു വസ്തു ആദ്യം സുഖമായി തോന്നുന്നതുകൊണ്ടു അതു കൂടുതൽ കൂടുതൽ ആസ്വദിക്കണമെന്നു കരുതി വീണ്ടുവിചാരമില്ലാതെ അതിന്റെ പിന്നാലെ ഓടുന്നു.

ഇങ്ങനെ സുഖവും ദുഃഖവും കലർന്നതാണു പലരുടേയും ലോകം. ഉള്ളിൽ വിഷയാനുഭവമായി കാണപ്പെടുന്നതും, വെളിയിൽ വിഷയവസ്തുക്കളായിരിക്കുന്നതും, പ്രതിഭാസങ്ങളാണെന്നു അവർ അറിയുന്നതേയില്ല. ഇതൊന്നും അറിയാതെ ആത്മാവെവിടെ, ദൈവമെവിടെ എന്നെല്ലാമന്വേഷിച്ചു ജനങ്ങൾ വഞ്ചന നിറഞ്ഞ പല അന്വേഷണപദ്ധതികളിലും കുടുങ്ങി ജീവിതത്തെ വ്യർത്ഥമാക്കുന്നു. സത്യം തന്നിൽനിന്നും അന്യമായിരിക്കുന്നു എന്നു കരുതി ആ അന്യതാബോധത്തിനു വിധേയരായി സങ്കടപ്പെടുന്നവരെ വേണം പരവശർ എന്നു പറയാൻ. എന്നാൽ താൻ അന്വേഷിക്കുന്ന ഈശ്വരൻ, അഥവാ ആത്മാവ്, എല്ലാ അനുഭവങ്ങളിലും ദീപമായിരിക്കുന്ന സച്ചിത്സുഖം തന്നെയാണ് എന്ന പരമാർത്ഥം അറിഞ്ഞുകഴിയുമ്പോൾ അന്വേഷിക്കാനായി എവിടെയും പോകേണ്ടതില്ല. അന്വേഷണവസ്തുവിലാണു തത്ത്വസ്വരൂപം എന്നറിഞ്ഞു അയാൾ സമാധാനമുള്ളവനായിത്തീരും. ഇക്കാരണപ്പെടുന്നതേതോ അതിലെ അനിഷേദ്ധ്യമായ ഉണ്മയും ആ ഉണ്മയെ സുതാര്യമാക്കുന്ന അറിവും, അതിൽ ആനന്ദജനന്യമായിരിക്കുന്ന അർത്ഥവും തന്നെയാണ് ഈശ്വരൻ. അതുതന്നെയാണ് ആത്മാവ്.

കനിയാമൊന്നിലിരുന്നി-
ക്കനകാഡംബരമതിങ്ങു കാണുന്നു
പനിമതിചൂടുമതിൻമുൻ-
പനികതിരൊളി കണ്ടിടുന്നപോൽ വെളിയാം.

📖 സൂര്യനോ ചന്ദ്രനോ ഉദിച്ചുവരുമ്പോൾ തിങ്ങിക്കിടക്കുന്ന മഞ്ഞുണ്ടെങ്കിൽ സൂര്യോദയവും ചന്ദ്രോദയവും കാണാൻ കഴിയുന്നില്ല. എന്നാൽ ആ മഞ്ഞിൽകൂടി പ്രകാശം ചോർന്നു വരുന്നു. വെള്ളിവെളിച്ചത്തോടുകൂടി നിൽക്കുന്ന മഞ്ഞിന്റെ പിന്നിൽ സുവർണ്ണകാന്തിയുള്ള സൂര്യനുണ്ടെന്നു നാമറിയുന്നു. കനകാഡംബരം പൂണ്ടുനിൽക്കുന്ന മഞ്ഞിന്റെ പിന്നിൽ സുവർണ്ണകാന്തിയുള്ള സൂര്യനുണ്ടെന്നു നാമറിയുന്നു. കനകാഡംബരം പൂണ്ടുനിൽക്കുന്ന മഞ്ഞിന്റെ പിന്നിൽ ചന്ദ്രോദയം ഉണ്ടായിരുന്നതായി നാമറിയുന്നു. അതുപോലെ ഒരുവനു തന്റെ ജീവിതത്തിൽ നിരാശയുടെ കാളരാത്രിയാണോ വരുന്നത്, അതോ ആനന്ദദായമായ സംസാര നിവൃത്തിയാണോ വരുന്നതെന്ന്, ആകുലതയേയോ ആഹ്ലാദത്തേയോ നാന്ദിയായിക്കണ്ടു മനസ്സിലാക്കാം. നമ്മുടെ ആത്മാവു ജ്ഞാനവൃദ്ധി കണ്ടു പഴുത്ത ഒരു കനിയായി വരുമ്പോൾ അതിനെ ചുഴന്നുനില്ക്കുന്ന കനകാഡംബരം നമുക്കെന്നു മാത്രമല്ല, കാണുന്നവർക്കെല്ലാം അനുഭവമാകുന്നു. അതേപ്പറ്റി ഇവിടെ പറയുന്നു.

വെളിയാമതുവന്നെൻമുൻ
വെളിവായെല്ലാം വിഴുങ്ങി വെറുവെളിയായ്

വെളി മുതലഞ്ചിലുമൊന്നായ്
വിളയാടീടുന്നതാണു തിരുനടനം.

📖 ഉയർന്ന ഒരു കുന്നിന്റെ മുകളിൽനിന്നു നാലുപാടും നോക്കുമ്പോൾ മറവൊന്നുമില്ലാതെ വളരെ ദൂരത്തു ചക്രവാളം കാണാം. ആകാശം വന്നു ചക്രവാളത്തിൽ മുട്ടുന്നതുപോലെ തോന്നും. വാസ്തവത്തിൽ ചക്രവാളം എന്നൊന്നില്ല; അതിൽ തൊട്ടിരിക്കുന്ന ആകാശവും ഇല്ല. ഭൂമി ഗോളാകൃതിയിലിരിക്കുന്നതുകൊണ്ടും, ആ കാഴ്ചയുടെ പരിധിയെത്തന്നെ നാം ചക്രവാളമായി കാണുകയാണ്. രാത്രിയിൽ ആകാശദേശത്തു പ്രകാശിക്കുന്നതായ നക്ഷത്രങ്ങളെ, മിന്നാമിനുങ്ങുകൾപോലെ കാണുന്നു.

വസ്തു കാണപ്പെടുന്നതിനു അത് ആദ്യം അറിവായി രൂപാന്തരപ്പെടണം. ആത്മാവെന്നാൽ വെറും അറിവുമാത്രമാണ്. അറിയുന്നവന്റെ അറിവല്ല. അറിയുന്നവന്റെ അറിവ് ആഭാസിതമായ അറിവാണ്. അറിവു അദ്ധ്യാരോപിക്കപ്പെടുന്നത് ഏതൊരു അധിഷ്ഠാനത്തിലാണോ അതിനെയാണ് വെറുവെളിയായ് അറിയുന്നത്. അതുകൊണ്ടിവിടെ പറയുന്നു:

പഞ്ചഭൂതങ്ങളിൽ ഒന്നുമാത്രമായ ആകാശം ഒരു വസ്തുപോലെ മറ്റു ഭൂതങ്ങളോടു ചേർന്നിരിക്കയല്ല. എല്ലാ ഭൂതങ്ങളെയും വിഴുങ്ങി നിൽക്കുകയാണ്. അതുകൊണ്ടു എല്ലാറ്റിനേയും ഉൾക്കൊള്ളുന്ന ബ്രഹ്മത്തെ ആകാശത്തോടു സദൃശപ്പെടുത്തി പറയാറുണ്ട്. ബ്രഹ്മജ്ഞാനത്തേയും 'ഗഗനസദൃശം' എന്നു വിശേഷിപ്പിച്ചുപോരുന്നു. മഹാകാശത്തിൽ ഉള്ളതിനെയെല്ലാം അണുരൂപത്തിലിരിക്കുന്ന ബോധത്തിലേക്കും ചുരുക്കിക്കൊണ്ടു വന്നിട്ട്, വിഭൂവായിരിക്കുന്ന മഹാകാശത്തിലെ അനന്തകോടി വസ്തുക്കളെ ഒരിക്കലും ബോധം കൊണ്ട് നിരന്തരം അനുഭവിച്ചുകൊണ്ടിരിക്കുന്നു. ചിദംബരനടരാജൻ എന്ന പ്രതീകം എടുത്തുകാണിക്കുന്നത് മഹാകാശത്തെയും ചിദാകാശത്തെയും അന്യോന്യം സമ്മേളിപ്പിക്കുന്ന ഒരത്ഭുതശക്തിയുടെ തിരുനടനം തന്നെ.

നടനം ദർശനമായാ-
ലുടനേതാനിങ്ങിരുന്നു നടുനിലയാം.
നടുനിലതന്നിലിരിക്കും-
നെടുനാളൊന്നായവന്നു സൗഖ്യം താൻ.

📖 മുൻപിലൊരു വസ്തുവിരിക്കുന്നു. കണ്ണു തുറന്നിരിക്കുമ്പോഴെല്ലാം അതു കാണാം. അതു പ്രത്യക്ഷമായ ഒരു കാഴ്ചയാണ്. ഇങ്ങനെ ദിവസവും എണ്ണമറ്റ കാഴ്ചകൾ നാം കാണുന്നു. അതിൽ തൊണ്ണൂറ്റൊൻപതു ശതമാനം കാഴ്ചകളും പ്രസക്തിയില്ലാത്തവയാണ്. നമുക്കതിൽ താല്പര്യം തോന്നുന്നില്ല. അതിനെ ചിലപ്പോൾ കടന്നുപോകുന്ന നിഴലുകൾ എന്നു വിളിക്കാറുണ്ട്. ഓരോ മനുഷ്യന്റെ ഹൃദയവും സ്നേഹത്തിന്റെ ഒരാലയമാണ്.

ഇവിടെ പറയുന്ന ദർശനം തിരുനടനത്തിന്റെ ദർശനമാണ്. ഉള്ളിൽ നാം അറിയാത്ത ഒരിരുളുണ്ട്. വാസ്തവത്തിൽ ഇരുളല്ല; അറിവിന്റെ നിരുപാധികതകൊണ്ട്, അറിവ്, അറിയപ്പെടുന്നത്, അറിയുന്നവൻ എന്ന വ്യത്യാസമില്ലാതെയിരിക്കുകയാണ്. കാണുന്ന കാഴ്ചകൾ, കേൾക്കുന്ന വാക്കുകൾ, ഇതെല്ലാം അകക്കാമ്പിൽ അർത്ഥസ്ഫൂർത്തി നൽകുക ആത്മാവിഷ്ക്കരണമായി വരുന്നു. ഈ ആത്മാവിഷ്കരണത്തിൽ സദ്ബുദ്ധിയുണ്ടാകുമ്പോൾ, മാറ്റങ്ങളെത്രയുണ്ടായാലും മാറാതിരിക്കുന്ന സത്യസ്ഫുലിംഗത്തിന്റെ തിരുനടനം നാം കാണുന്നു. ഹൃദയാകാശം ആ സമയത്ത് ചിദംബരമായിരിക്കുന്നു. ചിദംബരത്തിൽ ഒരേയൊരു താല്പര്യമേയുള്ളൂ ഒരേ ഒരാനന്ദമാണ് തിരിക്കൂത്തായിരിക്കുന്നത്. മാറിമാറി വരുന്ന തിരുനടനത്തിൽകൂടി അറിവ് അതിന്റെ അനന്തമായ വിഭൂതികളെ അനുഭവിക്കയാണ്. അപ്പോൾ മാത്രമാണ് പറയുന്നത്, നടനം ദർശനമായി എന്ന്, സന്തോഷകരമായ നാടകം കാണുമ്പോഴും ശോകാന്തരമായ നാടകം കാണുമ്പോഴും, പ്രേക്ഷകർ സൗന്ദര്യദർശനത്തിൽ മുഴുകിയിരിക്കയാണ്. അതു ലാവണ്യാനന്ദമോ സൗന്ദര്യാനന്ദമോ എന്നു പറയാൻ പ്രയാസം.

ഇന്ദിയങ്ങളിൽനിന്നു തുടങ്ങി ആത്മാനന്ദത്തിൽ നൃത്തം ചവുട്ടാൻ പോകുന്നതു വരെയുള്ളത്, ആത്മാനന്ദമായി മാറുന്ന ലാവണ്യദർശനങ്ങളാണ്. ഇന്ദ്രിയങ്ങളെ മറന്നുകളഞ്ഞിട്ട്

ബോധത്തിന്റെ സ്പന്ദനത്തിൽ തന്നെ നിത്യനൂതനത്വം കാണുന്നത് ശുദ്ധസൗന്ദര്യദർശനമാണ്. ദർശനം അത്രത്തോളമെത്തുമ്പോഴേക്കും നടനം അതിന്റെ പൂർണ്ണിമയിലെത്തുന്നു. അവനെപ്പറ്റി ഉപനിഷത്തു പറയുന്നു-"തരതി ശോകമാത്മവിത്' (ആത്മവിത്ത് എല്ലാ ശോകങ്ങളും തരണം ചെയ്യുന്നു) അവനിൽനിന്നും ദ്വൈതഭാവം മാഞ്ഞുപോകുന്നു. എപ്പോഴും എല്ലാ തരത്തിലും അദ്വൈതാനുഭൂതി മാത്രം അവൻ അനുഭവിക്കുന്നു.

'സൗഖ്യം തന്നെയിതെല്ലാ-
മോർക്കുന്തോറും നിറഞ്ഞ സൗന്ദര്യം
പാർക്കിൽ പാരടി പറ്റി-
പ്പാർക്കുന്നോനിൽ പകർന്ന പഞ്ജരമാം.

📖 കടൽ അതാ അവിടെ ഒരു വലിയ മായാവിയെപ്പോലെ തിരകൾ പിന്നെയും പിന്നെയും വാരിക്കൂട്ടുന്നു. അവളുടെ ഉള്ളിന്റെ ആഴത്തിലേക്കു ആരെങ്കിലും ഉറ്റുനോക്കുമോ എന്ന ഭയമാണവൾക്ക്. എന്തെല്ലാം രത്നങ്ങളാണ് അവൾ ഗോപനം ചെയ്തുവച്ചിരിക്കുന്നത്! ഈ ഭൂമിദേവി ക്ഷമയുടെ മഹാമൂർത്തിയാണ്. അവളുടെ സമ്പത്തിനറുതിയില്ല. ഇങ്ങനെയൊക്കെ പോകുന്നു ജ്ഞാനിയായ യോഗിയുടെ വിലയിരുത്തൽ.

പാടങ്ങളിൽ പഴുത്തുനിന്നിരുന്ന നെല്ലിൻകതിരുകളെല്ലാം കർഷകൻ കൊയ്തെടുത്തു അറകളിൽ നിക്ഷേപിച്ചിട്ട് ആറുമാസമേ ആയുള്ളൂ. പിന്നെയും അതാ വയലുകൾ നിറകുടങ്ങളുമായി കാത്തുനില്ക്കുന്നു. മുൻപ് ഒരായിരം തലമുറകൾ ഇങ്ങനെതന്നെ നെല്ലുകൊയ്തെടുത്തിട്ടുണ്ട്. തിനയും ചാമയും ഗോതമ്പും കൊയ്തുകൂട്ടിയിട്ടുണ്ട്. ആയിരമായിരം അത്ഭുത സ്വർഗ്ഗങ്ങളല്ലേ നമ്മുടെ ചുറ്റുപാടും നിലപറ്റിക്കിടക്കുന്നത്. ഇതൊക്കെയാണ് സാർവഭൗമനായ ഒരു യോഗി കാണുന്നത്. അവനെക്കാൾ സന്തുഷ്ടനായി ആരുമില്ല. ഇതൊന്നും ഒരാളുടേയും സ്വകാര്യസമ്പത്തല്ല. ഈ വിഭങ്ങളെല്ലാം ആർക്കും വിളയിച്ചെടുക്കാവുന്നതേയുള്ളൂ. നാം അത്രയ്ക്കു ധനവാന്മാരാണ്-ധന്യത ആർജ്ജിക്കാവുന്ന ധനവാന്മാർ.

തറപറ്റിനില്ക്കുന്ന തിരുനടനം ഓരോ നെന്മണിയിലും. ഓരോ മുല്ലമൊട്ടിലും, ഓരോ തേൻ കനിയിലും കാണുവാൻ ആനന്ദദൃഷ്ടി ഒന്നു തുറന്നാൽ മാത്രം മാതി. പിന്നെ നിർവൃതി മാത്രം-നിരതിശയമായ ആനന്ദനിർവൃതി!

പഞ്ജരമാമുടൽമുതലാം-
പഞ്ഞിയിലറിവായിടുന്ന തീയിതിലും
മഞ്ഞുകണങ്ങൾ കണക്കി-
മ്മഞ്ജുളവെയിൽകൊണ്ടപായമടയുന്നു.

📖 ശരീരപഞ്ജരത്തിലെ അണുവണുവിലും ഇച്ഛയായി വിരിയുവാൻ കഴിയുന്ന മനോദാർഢ്യമാണ്. മനുഷ്യന്റെ വളർച്ച അവിടെയൊന്നും അവസാനിക്കുന്നില്ല. പ്രത്യക്ഷ ലോകത്തിന്റെ പരമാർത്ഥസ്ഥിതിയെപ്പറ്റി സൂക്ഷ്മമായി അവലോകനം ചെയ്യുവാൻ അവൻ ഊർജ്ജതന്ത്രത്തേയും ഗണിതശാസ്ത്രത്തേയും ജൈവവരാസപാനങ്ങളേയും കൂട്ടുകാരാക്കുന്നു. ഇന്ദ്രിയഗോചരമായ ലോകത്തിനേക്കാൾ ആയിരം മടങ്ങ് വലുതായ ഒരു സത്യപ്രപഞ്ചത്തെ അവൻ സൂക്ഷ്മമായി കാണുമ്പോൾ ഈ ലോകം അവന് പ്രാതിഭാസികമായിത്തീരുന്നു. പിന്നെ ഏതിന്റെ പ്രതിഭാസം, ഏതിന്റെ പ്രതിരൂപം എന്നവൻ അന്വേഷിക്കുകയായി.

പ്രഭാതത്തിൽ നാം കാണുന്ന സപ്തവർണ്ണങ്ങളോടുകൂടിയ മഞ്ഞുതുള്ളികൾ അവയെ പ്രകാശിപ്പിക്കുന്ന ബാലതാപത്തിൽ ആവിയായിപ്പോകുന്നു. അതുപോലെ, വിഷയാനന്ദമുണ്ടാകുമ്പോൾ പുറത്തേക്കുള്ള കിളിവാതിൽ അടച്ചു കളയുന്നു. ആത്മസൂര്യന്റെ പ്രകാശധോരണികൊണ്ടു ഉള്ളു നിറയുമ്പോൾ ബാഹ്യസൂര്യൻ കാണിച്ചുതരുന്ന ചിത്രമെല്ലാം അർത്ഥമില്ലാത്തതായി ഭവിക്കുന്നു. ഭോഗലോലുപനു പകലായി തോന്നുന്നതെല്ലാം യോഗിയുടെ മുൻപിൽ ഇരുണ്ടുപോകുന്നു. യോഗി കാണുന്നതു ലോകത്തെയല്ല, ലോകമായി ഭാസിക്കുന്ന ചിത്പ്രകാശത്തിന്റെ സദാനന്ദത്തെയാണ്. യോഗയുക്തമായ അറിവിൽ കാണുന്നവനും കാഴ്ചയും ഒപ്പം അലിഞ്ഞുപോകുന്നു. പഞ്ജരമാമുടൽ മുതലായി അവനിൽ എന്തെല്ലാമു

ണ്ടായിരിക്കുന്നോ, അതെല്ലാം മഞ്ഞുകണംപോലെ ആത്മജ്ഞാനത്തിന്റെ മഞ്ജുളവെയിലിൽ തട്ടി അസ്തമിച്ചുപോകുന്നു.

അടയുന്നിന്ദ്രിയവായി-
ന്നടിപെടുമിതുകണ്ടൊഴിഞ്ഞു മറ്റെല്ലാം
അടിയറ്റീടും തടിവ-
ന്നടിയിൽ തനിയേ മറിഞ്ഞുവീഴുമ്പോൾ.

📖 വാർദ്ധക്യം വരുമ്പോൾ കണ്ണിന്റെ കാഴ്ച ഇരുണ്ടുപോകും, കാതിന് കേൾവിയില്ലാത്ത തായിത്തീരും. ഇങ്ങനെ ജ്ഞാനകർമ്മേന്ദ്രിയങ്ങളെല്ലാം ഉപസംഹരിക്കപ്പെടുമ്പോൾ, പിന്നെ അന്ത്യത്തെ കാത്തുനിൽക്കുന്ന രണ്ടു ഘടകങ്ങളാണുള്ളത്-ശാരീരികമായ സത്തയെ കോർത്തിണക്കി വച്ചിരിക്കുന്ന ഈ പഞ്ജരത്തിനു കെട്ടുറപ്പില്ലാതെ അതഴിഞ്ഞു വീണുപോകുന്നു. ജനനദിവസം മുതൽ മരണം വരെ അനുഭവിച്ചിട്ടുള്ളതിനെല്ലാം അനുസ്യൂതത നൽകുന്ന അഹംബുദ്ധി അസ്തമിക്കുവാൻ തയ്യാറാകുന്നു. സൂര്യൻ അസ്തമിച്ചതിനു ശേഷം സൂര്യകിരണങ്ങളെ ഇവിടെ അവശേഷിപ്പിച്ചിട്ടു പോകുന്നില്ല. പഞ്ചഭൂതങ്ങളെല്ലാം പഞ്ചഭൂതങ്ങളിൽ അടങ്ങുന്നതുപോലെ തന്നെ നിരവയവിയായ ആത്മാവിൽ നിന്നും അവയവങ്ങളിൽ തന്നെ നിരവയവിയായി നിന്നു അവയവിയെക്കൊണ്ട് 'ഞാൻ' പ്രവേശിച്ച് ഒരാണിയായി നിന്നു അവയവിയെക്കൊണ്ട് 'ഞാൻ' 'ഞാൻ' എന്നു പറയിപ്പിച്ചിരുന്ന ആത്മസ്വത്വവും, സകലമഴിഞ്ഞു തണിഞ്ഞു കേവലത്തിൻ മഹിമയുമറ്റ് വീണ്ടും നിരവയവിയായി ഭവിക്കുന്നു. ചിജ്ജഡസംഘാതത്തിൽ നിന്ന് ജഡസത്ത താഴെ വീഴുന്നു. ചിത്പ്രകാശം വീണ്ടും ഏകതയിലേക്ക് ഉത്ഭവിക്കുന്നു.

വീഴുമ്പോഴിവയെല്ലാം
പാഴിൽ തനിയേ പരന്ന തൂവെളിയാം
ആഴിക്കെട്ടിലവൻതാൻ-
വീഴുന്നോനല്ലിതാണു കൈവല്യം.

കൈവല്യക്കടലൊന്നായ്
കൈവല്യം പൂണ്ടിടുന്നതൊരുവഴിയാം
ജീവിത്വംകെടുമെന്നേ
ശൈവലമകലുന്നിതന്നു പരഗതിയാം.

📖 ജഡം അതിന്റെ ശുദ്ധമായ അവസ്ഥയിൽ ഒന്നും അറിയുന്നില്ല. എന്തുകൊണ്ടെന്നാൽ ചിത്തിൽനിന്നും അന്യമായിരിക്കുമ്പോൾ അതിന്റെ സ്ഥിതി തികച്ചും തമസാണ്. ശുദ്ധസച്ചിദാനനാദം ചിദ്ഘനമായി മാത്രമിരിക്കുമ്പോൾ അവിടെ ത്രിപുടിക്കു പ്രസക്തിയില്ലാത്തതിനാൽ അറിയുക എന്ന വ്യവഹാരമില്ല, അറിയപ്പെടുന്നതിനുള്ള പ്രമേയവുമില്ല. ചിത്തിന്റേയും ജഡത്തിന്റേയും ഈ ശുദ്ധസ്വരൂപങ്ങൾ മാറിപ്പോയിട്ട് അവയുടെ സമ്മേളനംകൊണ്ട് ഉണ്ടാകുന്ന ചേതനയുള്ള ജീവന്റെ പ്രക്രിയ ജീവശരീരത്തിൽ ഉണ്ടാകുന്നു. അതുകൊണ്ട്, ജീവികളിലെല്ലാം ബോധാവസ്ഥയില്ലാതിരിക്കുമ്പോൾ കൂടിയും പ്രാഗ്ബോധത്തിന്റേയും അബോധത്തിന്റേയും പല അനുപാതത്തിലുള്ള പ്രവർത്തനങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. എന്നിരുന്നാലും മൂന്നു അവസ്ഥകളിൽ നിഷേധാത്മകമായ ഒരു സാദൃശ്യം കാണാം.

## പരമശിവചിന്താദശകം

പരഗതിയരുളീടുക നീ
പുരഹര! ഭഗവാനിതാണു കർത്തവ്യം
ഹര! ഹര! ശിവപെരുമാനേ!
ഹര ഹര വെളിയുന്നിറഞ്ഞ കൂരിരുളും.

📖 പ്രകൃതി സൃഷ്ടിക്കുന്ന ഓരോന്നിനേയും നിഹനിച്ചുകൊണ്ടിരിക്കുന്ന ശിവനെ ഇവിടെ ഗുരു 'പുരഹര' എന്നു അഭിസംബോധന ചെയ്തു. സൃഷ്ടമായതിനു അതിന്റെ പരമലക്ഷ്യത്തിലെത്തുന്നതിനു ഗതി വേണം. അതുകൊണ്ട് "പരഗതിയരുളീടുക നീ" എന്നു പറയുന്നു. ഇതിനകത്തൊരു അനിവാര്യതയുണ്ട്. പുരഹരൻ ശിവനായതുകൊണ്ടു ഹരിച്ച പുരത്തിലെ നിത്യവാസിയായ ജീവനു പരഗതി നൽകുവാൻ ശിവൻ വിധേയനാണ്. ആ കർത്തവ്യത്തെ ഗുരു അങ്ങോട്ടു വേദിപ്പിച്ചുകൊടുക്കുന്നു. മനുഷ്യനായാലും ദൈവമായാലും കർത്തവ്യത്തിൽ നിന്നും ഒഴിയാൻ പാടില്ല. അതുകൊണ്ട് സംശയരഹിതമായി പറയുന്നു. "ഭഗവാനിതാണ് കർത്തവ്യം."

പുരത്തിൽ വസിക്കുമ്പോൾ മാത്രമേ ഇന്ദ്രിയപ്രത്യക്ഷതയുള്ള- ചിത്തവൃത്തിയുള്ള, ബുദ്ധി കൊണ്ടുള്ള വിവേചനമുള്ളൂ. എന്നാൽ ശിവപെരുമാനെ! നീ അതിനെ തകർത്തിരിക്കുന്നു. അതുകൊണ്ട് ഇപ്പോഴുള്ള സ്ഥിതിയോ? എല്ലാറ്റിനും അധിഷ്ഠാനമായ നീ നിന്റെ നിത്യസ്വരൂപമായ ചിദംബരമായിരിക്കവേ, പ്രകാശസ്വരൂപനായിരിക്കവേ, പുരം ഹരിക്കപ്പെട്ട ഞങ്ങൾ ഇവിടെയിതാ നിറഞ്ഞ കൂരിരുൾ കൊണ്ടു ചൂഴപ്പെട്ടിരിക്കുന്നു. ഈ ഇരുൾ നിന്നെ ബാധിക്കുന്നതല്ല, വാസ്തവത്തിൽ പുരവാസിയായ പുരുഷനെയും ബാധിക്കുന്നില്ല.

ഇരുളും വെളിയുമിതൊന്നും
പുരളാതൊളിയായ് നിറഞ്ഞ പൂമഴയേ,
അരുളീടുകകൊണ്ടറിയാ-
തരുളീടുന്നേനിതിന്നു വരമരുളേ.

📖 വിത്തിരിക്കുന്നതു തോടിന്റെ ഉള്ളിലാണ്. അവിടെ പ്രകാശിപ്പിക്കുന്നതിനായി വിളക്കു എരിയുന്നില്ല. വിത്തിൽ നിന്നും (ബീജത്തിൽ നിന്നും, മുട്ടയിൽ നിന്നും ഗർഭപാത്രത്തിൽ നിന്നും)പിറന്നു പുറത്തുവന്നാലും ജ്ഞാനേന്ദ്രിയങ്ങളിൽ ഇടയ്ക്കിടയ്ക്കു മിന്നിമറയുന്ന വെളിച്ചമൊഴിച്ചാൽ ശരീരം അനിച്ഛാകരമായ ജീവിതത്തിന്റെ ഒരു വലിയ ഇരുളിലാണ്. ഇരുളിൽ നൈസർഗ്ഗികമായി അറിയുന്നതിനെയും വെളിയിൽ ഇന്ദ്രിയങ്ങളെക്കൊണ്ടു അറിയുന്നതിനെയും ഒരു ജീവിതകാലം മുഴുവൻ മാത്രമല്ല, ഗതകാലങ്ങളിലെ എണ്ണമറ്റ ജീവരൂപങ്ങളിൽ കൂടിയും ഇനിയും വരാൻപോകുന്ന പുതിയ ദേഹാനുഭവങ്ങളിൽകൂടിയും കൊണ്ടുപോകുന്നതു അറിവൊന്നും, അറിയപ്പെടുന്നതെന്നും, അറിയുന്നവനെന്നും വ്യത്യാസമില്ലാതെയിരിക്കുന്ന ഒരേയൊരറിവാണ്. അതിനെ ഇരുട്ടെന്നോ വെളിച്ചമെന്നോ വിശേഷിപ്പിക്കുവാൻ നിവൃത്തിയില്ല. ഗുരു അതിനെ:

ജഡസംബന്ധമായ അറിവിനേയും മനോമയമായ അറിവിനേയും പ്രത്യക്ഷാനുമാനാദികൾകൊണ്ട് അറിഞ്ഞു നാം വ്യവഹരിച്ചുപോരുന്നു. എന്നാൽ അറിവിന്റെ നിജസ്വരൂപമായ സച്ചിദാനന്ദത്തെ, സദാശിവതത്ത്വത്തെ, വ്യഷ്ടിബോധത്തിൽ അഖണ്ഡൈക രസമായി വെളിപ്പെടുത്തി തരുന്നതുവരെ നാമറിയുന്നില്ല. അതുകൊണ്ടുതന്നെയാണ് വേദാന്തദി ദർശനങ്ങൾ ശ്രവണത്തിനു പരമപ്രാധാന്യം നല്കിയിരിക്കുന്നത്; ശബ്ദത്തെ മുഖ്യപ്രമാണമായി സ്വീകരിച്ചിട്ടുള്ളത്, പ്രവാചകവാണികൾ അഖണ്ഡൈകരസം വെളിപ്പെടുത്തിത്തരുന്നു എന്നു വിശ്വസിക്കുന്നത്. അപൗരുഷേയമായ ഈ വെളിപ്പെടുത്തലിനെ വേദമെന്നു വിളിച്ചു മാനിക്കുമ്പോഴും അതിന്റെ പരമമായ പ്രമാണികത വരുന്നത്, നിരപേക്ഷവും നിത്യവുമായ സ്വസ്വരൂപം ജീവനു പ്രകാശിപ്പിച്ചുതരുന്നതിലാണ്.

നാരദഭക്തി സൂത്രത്തിൽ 'യത് പ്രകാശതേ കാളപിപാത്രാ' എന്നു പറഞ്ഞിരിക്കുന്നു. അതിൽ നിന്നും പരംപൊരുളിനെ പ്രത്യക്ഷാദി വസ്തുക്കളെപ്പോലെ കാണുവാൻ കഴിയുന്നതല്ലെന്നും അതു നമുക്കു സ്വയം വെളിപ്പെടുത്തിത്തന്നാൽ മാത്രമേ അതിന്റെ രഹസ്യം അറിയുവാൻ കഴിയുന്നുള്ളൂ എന്നും വരുന്നു. അരുളീടുകകൊണ്ടു മാത്രം അറിയുന്നതാണ് പരംപൊരുൾ. സ്വസ്വരൂപത്തെ വെളിപ്പെടുത്തിത്തരുന്നതിനു തുല്യമാണ് ജീവാത്മ-ബ്രഹ്മങ്ങളിൽ അഭേദദൃഷ്ടിയുള്ള ഒരു ഗുരു സച്ഛിഷ്യനെ അടുത്തിരുത്തി 'തത്ത്വമസി' എന്ന് ഉപദേശിച്ചു കൊടുക്കുന്നത്. ഇപ്രകാരമുള്ള ഒരു ഉപനിഷത്സന്ദർഭത്തിൽ ബ്രഹ്മതത്വം (ശിവതത്ത്വം) വെളിപ്പെടുത്തിക്കൊടുക്കുവാൻ തനിക്കു വിധേയത്വമുണ്ട് എന്നു ഗുരു കാണുന്നു. അതുകൊണ്ടു ഗുരു പ്രാർത്ഥിക്കുന്നു:

അരുളേ! നിൻകളിയരുളാ-
ലരുളീടുന്നീയെനിക്കൊരരുമറയേ!
ഇരുളേ വെളിയേ നടുവാ-
മരുളേ, കരളിൽ കളിക്കുമൊരു പൊരുളേ!

യാതൊന്നു മാത്രമാണോ ഉള്ളത് അത് തന്നെയാണ് ഉള്ളതായി അനുഭവപ്പെടുന്ന എല്ലാ മൂല്യവും. അറിവിൽ രണ്ടു മേഖലകൾ കാണുന്നു. ഒന്ന്, അറിയുന്നവന്റെ വ്യക്തിതന്മയമായി സ്പന്ദിച്ചുകൊണ്ടിരിക്കുന്ന 'ഞാൻ' എന്ന ബോധം. വേറെയൊന്ന്, 'ഇത്' എന്നു പറയാവുന്ന രീതിയിൽ സർവ്വകാലങ്ങളെയും സർവ്വദേശങ്ങളേയും സർവ്വപിണ്ഡങ്ങളെയും സർവ്വകർമ്മ ങ്ങളെയും പലമാതിരി ഉദ്ദീപനങ്ങളേയും, നിരന്തരമായ പ്രതികരണങ്ങളെയും ആവശ്യപ്പെടു ന്നതുമായ ജഗദ്വിലാസം.

ഈശ്വരനെ സംബന്ധിക്കുന്ന ഏറ്റവും ഉദാത്തമായ ഒരു ഭാരതീയ സങ്കല്പമാണ് ദൈവം. ഈ പ്രപഞ്ചത്തെ ഒരു ലീലയായി പിന്നെയും പിന്നെയും ഉണ്ടാക്കുകയും ഉടച്ചുകളയുകയും ചെയ്യുന്നു എന്നതും, കാണുന്നു, കാണാതാകുന്നു, അറിയാതെയിരിക്കുന്നു, അറിയുന്നു, മറ ന്നുപോകുന്നു, ഉണർത്തുന്നു, ഉറക്കുന്നു, ഇങ്ങനെ ജീവന്റെ വ്യാപാരങ്ങളിൽ കാണപ്പെടുന്ന ഇരുളിന്റെയും വെളിവിന്റേയും നിയന്താവായിരിക്കുന്നതോ, മദ്ധ്യനിലയിലുള്ള ഒരു അരുളാണ്- ഈശ്വരസ്നേഹമാണ്. അതു തന്നെ സദാ സമയവും അറിയുന്നതിന്റെ ഹൃദയത്തിൽ ഒരു പരമാനന്ദമായി അനുഭവപ്പെടുന്നു. ആ ആനന്ദത്തെ അഭിസംബോധന ചെയ്തുകൊണ്ടു ഗുരു പറയുന്നു "കരളിൽ കളിക്കുമൊരു പൊരുളേ."

പൊരുളേ! പരിമളമയിലും
പൊരുളേതാണോ, നിറഞ്ഞ നിറപൊരുളേ
അരുളേ! അരുളീടുക തേ-
രുരുളേറായ്വാനെനിക്കിതിഹ പരനേ!

ഏതു വസ്തുവിനും അതിന്റേതായ ഒരു സന്മാത്രയുണ്ട്. ഒരു പൂവിനെ പൂവെന്നു വിളി ക്കുമ്പോൾ പൂവിന്റെ ഉണ്മ അതിൽ പൊരുളായിരിക്കുന്നു. ഒരു വാക്കിന്റെ പൊരുൾ അതിന്റെ അർത്ഥമാണ്. പൊരുളിന്റെ മുദ്രണമാണു ഒരു നാമത്തിൽ സംഗ്രഹിച്ചു വച്ചിരിക്കുന്ന്. അതു കൊണ്ട് പ്രമേയമായി വരുന്നതിനെല്ലാം പൊരുളുണ്ടെന്നു പറയാം. അപ്രകാരം പെരുളിനെ അറിയുമ്പോൾ അതു സാപേക്ഷമായ പൊരുളാണ്. പൊരുളുകൾക്കെല്ലാം പൊരുളായിരിക്കു ന്നത് നിരപേക്ഷമായ സത്യമാണ്. അത് പൊരുൾ എന്നു പറയുന്നത്.

പ്രകൃതിയിലെല്ലാം കാണുന്ന ഒരു തത്ത്വവിശേഷമുണ്ട്. ഒരു ശലഭം ഒരു പുഷ്പത്തിൽ പരാഗണത്തിനു സഹായിക്കുമ്പോൾതന്നെ ആ പൂവിൽനിന്നും ഉണ്ടാകുന്ന ഫലത്തിൽ ഇരുന്നു വിരിയുവാനായി അതിന്റെ മുട്ടയേയും ആ പൂവിന്റെ അണ്ഡാശയത്തിൽ നിക്ഷേപിക്കുന്നു. പഴം പാകമാകുമ്പോഴേക്കും ആ പഴത്തിൽതന്നെ ശയിക്കുന്ന കീടവും അതിൽ നിന്നും വളർന്നു വരുന്നു. അതുപോലെ ശുദ്ധ സച്ചിദാനന്ദമായ ബ്രഹ്മതേജസ്സിൽ നിന്നു രൂപം കൊള്ളുന്ന ജീവാത്മാവിൽതന്നെ പ്രാകൃതീകമായ മായാസ്വരൂപം ഗുണത്രമായി പ്രവേശിച്ച്, വാസനയെ വളർത്തി, ജന്മജന്മാഗുണത്രമായി പ്രവേശിച്ച്, വാസനയെ വളർത്തി, ജന്മജന്മാന്തരങ്ങളിലേക്കു ജീവനെ നയിക്കുന്ന അവിദ്യാവൃത്തിയായി ഭവിക്കുന്നു. ഒരിക്കൽ അതിന്റെ പ്രവർത്തനം തുട ങ്ങിയാൽ ആയിരം ജന്മമെടുത്താലും ഒടുങ്ങാത്ത വാസനാവൃത്തി ഉണ്ടായിക്കൊണ്ടിരിക്കുന്നു. വണ്ടിച്ചക്രം എടുത്താൽ അതിന്റെ ആദി എവിടെ അവസാനമെവിടെ എന്നു പറയാനാവുക യില്ല. അതുപോലെ സംസാരചക്രത്തിൽ ജീവനെ ഏറ്റിവച്ചാൽ എന്ന കറക്കം അവസാനിക്കും എന്നു പറയാനാവുകയില്ല. അതുകൊണ്ടു ഭഗവത്ഗീതയിൽ ഭഗവാൻ തന്നെ പറയുന്നു, അവിദ്യാവാനായവനെ കർമ്മചക്രത്തിൽ കയറ്റി ദൈവം തന്നെ കറക്കുന്നു എന്ന്. ആ പര മാർശം തന്നെയാണ് ഇവിടെയുള്ളത്. അതിനു അറുതിയുണ്ടാകുവാൻ ദൈവകാരുണ്യം തന്നെ വേണം.

അതുകൊണ്ടു ചതിക്കുന്ന പരിമളം ഉള്ളിലിരിക്കുന്ന പരംപൊരിളിനോടു തന്നെ കൃപയ്ക്കായി കേണപേക്ഷിക്കുമ്പോൾ 'അരുളേ' എന്നു സംബോധന ചെയ്യുന്നു. ചാക്രികമായി വരുന്ന ദിനരാത്രങ്ങൾ, അവസ്ഥാത്രയം, ജനനമരണങ്ങൾ, പ്രഭവപ്രലയനങ്ങൽ, എന്നിങ്ങനെ എല്ലാറ്റിനും അറുതി കുറിക്കുന്ന കാരുണ്യത്തിനായുള്ള പ്രാർത്ഥനയാണ് ഇവിടെ പരാമർശിക്കപ്പെടുന്നത്.

പരനേ! പരയാം തിരയിൽ-
പ്പരനേതാവായിടുന്ന പശുപതിയേ!
ഹരനേയരികിൽ വിളിച്ചീ-
ടൊരുനേരവുമിങ്ങിരുത്തുകരുതരുതേ!

ഈ പ്രപഞ്ചത്തിലുള്ളതെല്ലാം പ്രാതിയൗഗികമാണ്. ജ്യോതിർഗോളങ്ങൾ നിറഞ്ഞ ആകാശം. അജ്ഞാതമായതിനെയെല്ലാം ആഴത്തിൽ മൂടിക്കിടക്കുന്ന ജാഡ്യമായ ഭൂമി. അങ്ങനെയാണ് ഇരുളും വെളിച്ചവും തമ്മിൽ പാരസ്പര്യപ്പെട്ടിരിക്കുന്നത്. ആകാശത്തു നിന്നു വരുന്ന സൂര്യോർജ്ജവും, ജീവനെ പ്രദാനംചെയ്യുന്ന മഴത്തുള്ളികളും, അഞ്ചു ഭൂതങ്ങൾ ഉള്ളതിൽ മണ്ണൊഴികെ മറ്റു നാലും മുകളിൽനിന്നും വരുന്നതാണ്. ആകാശം ഭൂമിയെ ആലിംഗനം ചെയ്യുമ്പോൾ അവരുടെ സന്താനമായി ജീവൻ വരുന്നെന്നു ചൈനക്കാർ സങ്കല്പിക്കുന്നു. ഗർഭത്തിലിരിക്കുന്ന ശിശു പിന്നീടു പ്രപഞ്ചത്തിന്റെ ദൂരവ്യാപകമായ പ്രതിജ്ഞയായി പുറത്തു വരുന്നു.

സകല ജീവജാലങ്ങളുടേയും സംവേദനം ജീവിയെ സംസ്കാരത്തിനു വിധേയമാക്കുന്നു. സംസ്കാരം കൊണ്ടു യാന്ത്രികമായ ആവർത്തനം ഉണ്ടാകുന്നു. പാവ്ലോഫ് പറയുന്ന 'റിഫ്ളക്സ് കണ്ടീഷനിംഗ്' കണ്ണുകൊണ്ടുനോക്കി, കൈകൊണ്ടു പ്രവർത്തിച്ചു, ജീവിതത്തിനു ഒരുക്കുകൂട്ടുവാൻ തുടങ്ങിയ വാനരനു ശേഷം മുപ്പതുലക്ഷം ദേഹപരിവർത്തനമുണ്ടായിട്ടും അന്നു തുടങ്ങിവെച്ച സംസ്കാരം നമ്മളിൽ ഇന്നും തുടരുന്നു. ഇതുതന്നെയാണ് ദൈവപ്രവാഹത്തിലെ ഏറ്റവും വലിയ ഗതീയത. അതിന്റെ നീരാളിപ്പിടുത്തത്തിൽ നിന്നു ഒരു ജീവസ്വരൂപവും സ്വതന്ത്രമായിത്തീരുന്നില്ല. എന്നാൽ നിരുപാധികതയിലേക്കു നിഷ്ക്രമിക്കുവാൻ കൊതിക്കുന്ന ശുദ്ധജ്ഞാനം ആ സ്വാതന്ത്യത്തിനു വേണ്ടിയാണ് കെഞ്ചിപ്പോകുന്നത്,

അരുതേ പറവാനുയിരോ-
ടൊരുപെരുവെളിയായ നിന്റെ മഹാത്മ്യം;
ചെറുതും നിൻകൃപയെന്ന്യേ
വെറുതെ ഞാനിങ്ങിരിക്കുമോ ശിവനേ!

ഈ ലോകത്തിനു രണ്ടു മാനങ്ങളുണ്ട്-ചെറുതിലും ചെറുതായതിന്റെ മാനം. വലുതിലും വലുതായതിന്റെ മാനം.

പ്രപഞ്ചം നമ്മുടെ മുൻപിൽ വിളമ്പിയിരിക്കുന്ന സദ്യ എത്ര വലുതാണെങ്കിലും ഇന്ദ്രിയങ്ങളുടെ കുമ്പിളിൽ കൊള്ളുന്ന അത്രയും മാത്രമേ നമുക്കനുഭവിക്കുവാൻ കഴിയുന്നുള്ളൂ. സമഷ്ടിയും വ്യഷ്ടിയും തമ്മിലുള്ള പാരസ്പര്യത്തിൽ വ്യഷ്ടിക്കു ഇങ്ങനെ ഒരു പരാധീനതയുണ്ട്. സ്വയമേ ഒന്നിനും ശക്തമല്ലാത്ത ഒട്ടനവധി അവയവങ്ങളെ ചേർത്തു പിടിച്ചുകൊണ്ടു ജീവൻ, സമഗ്രമായ ഒരു ജീവിതദർശനം ഉണ്ടാക്കുന്നത്, സമഷ്ടിയിൽ ഈ കരണകളേബരാദികൾക്കു കനിഞ്ഞു അനുവദിച്ചിരിക്കുന്ന പ്രാധാന്യത്തിലാണ്. ആ പ്രാധാന്യമാകട്ടെ വിദ്യ, അവിദ്യ; പരാ, അപരാ; പ്രകൃതി, പ്രധാനം തമസ്സ, മായ ഇത്യാദി ഭാവങ്ങളിൽ ഭാസിക്കുന്നു. അതാകട്ടെ മായാവിയുടെ കാരുണ്യാതിരേകത്താലുമാണ്.

ഈ ദീപം എപ്പോൾ വേണമെങ്കിലും കെട്ടുപോകാവുന്നതാണ്. പ്രഭവപ്രലയങ്ങളുടേയും, ജനനമരണങ്ങളുടേയും ഇടയിൽ ഇങ്ങനെയും ഒരന്തരാളം ലഭിച്ചിരിക്കുന്നതു കൃതജ്ഞതയോടെ ഇവിടെ സ്മരിച്ചിരിക്കുന്നു.

ശിവനേ! നിന്നിലിരുന്നീ-
ച്ചെവി മിഴി മുതലായിറങ്ങി മേയുന്നു
ഇവനൊടുകൂടി വരുമ്മ-
റ്റവകളുമെല്ലാമിതെന്തു മറിമായം?

📖 ശിവസ്വരൂപമായിരുന്ന ബോധം ഉണർന്നു ഇന്ദ്രിയങ്ങളോളം എത്തുമ്പോൾ പൂർവ്വികമായ വാസനകൾ ആ ബോധത്തിനുഭാവാന്തരം ഉണ്ടാക്കുന്നു. ഇന്ദ്രിയങ്ങളുടെ കിളിവാതിലിൽകൂടി വിഷയത്തെ നോക്കുമ്പോൾ അവരവരുടെ സംസ്കാരത്തിനനുസരിച്ചുള്ള ദൃശ്യരൂപാന്തരമുണ്ടാക്കുന്ന നല്ലതുപോലെ പറക്കുവാൻ കഴിയാത്ത ഒരു കുഞ്ഞുകിളി തോട്ടത്തിലിരിക്കുന്നതു കാണുമ്പോൾ ഒരാൾക്ക് അതിനെ ആപത്തുകൂടാതെ രക്ഷിച്ച്, അതിന്റെ ചിറകുകൾക്കു ശക്തി വരുമ്പോൾ നീലാകാശത്തിൽ പറത്തിവിടുവാൻ മനസ്സുവരുന്നു. വേറൊരാൾ കൊതിക്കുന്നത് അതിന്റെ ചിറകിലെ തൂവൽ കത്രിച്ചുകളഞ്ഞിട്ട് ഒരു പക്ഷിക്കൂട്ടിലിട്ടു വളർത്തുവാനാണ്. കുറെക്കൂടി ക്രൂരതയുള്ളവൻ ആ കിളി എത്ര ചെറുതാണെങ്കിലും അതിന്റെ തൂവൽ ഇറുത്തു കളഞ്ഞിട്ടു തിന്നുവാൻ ആഗ്രഹിക്കുന്നു. അതുകൊണ്ടു ഗുരുചോദിക്കുന്നു. "എന്റെ ശിവനെ, നിന്റെ സാന്തശീതളമായ ചിദ്സ്വരൂപത്തിൽനിന്നും ഒഴുകിവന്ന പ്രകാശം എങ്ങനെയാണ് ഇന്ദ്രിയങ്ങളെ ഇങ്ങനെ ബലാൽക്കാരമായി പിടിച്ചുവലിച്ചു വിവിധങ്ങളായ മേച്ചിലിടങ്ങളിലേക്കു കൊണ്ടുപോകാൻ ഇടയാക്കുന്നത്?"

നമ്മളിൽ ഉണ്ടാകുന്ന അത്യന്തം വികൃതമായ വിചാരംപോലും അതിന്റെ ഉല്പത്തിസ്ഥാനത്തു ശിവമയമാണെന്നറിഞ്ഞാൽ നാം ലജ്ജിച്ചുപോകും. നമ്മുടെ സംസ്കാരത്തെ ശുദ്ധീകരിക്കുവാൻ നാം മാർഗ്ഗം തേടും. നാം അറിയുന്നില്ല, നല്ലതും തീയതുമായ സകലധർമ്മങ്ങളുടെയും പിന്നിൽ ഭാവനകളുണ്ടെന്നുള്ള വസ്തുത. ഭാവനകളെല്ലാം മൂല്യങ്ങളിൽ നിബദ്ധമായതാണ്. മൂല്യങ്ങളും മൂല്യാഭാസങ്ങളുമുണ്ട്. മൂല്യാഭാസങ്ങളെ തിരുത്തിയാൽ അതുതന്നെ നമ്മെ ഉദാത്ത ഭാവങ്ങളിലേക്കു കൊണ്ടുപോകും.

ഇവിടെ നമ്മുടെ ചിന്താതന്തുവിൽ പിടിച്ചു നമ്മളും ബോധത്തിന്റെ ചിദാനന്ദത്തിലേക്കു മടങ്ങിവരുന്നു. ആത്മപ്രകാശത്തിൽനിന്നും ഇന്ദ്രിയങ്ങൾ ഇറങ്ങി വിഷയങ്ങളിൽ പോയി മേയുന്നതു അത്ഭുതംതന്നെ. അതിലും അത്ഭുതമാണ് ആ വിഷയങ്ങളിൽ തോന്നിയ കാമത്തെ സ്വാത്മാവിലേക്കു മടക്കി കൊണ്ടുവരുമ്പോൾ തനിക്കു അതിനെ ഉദാത്തീകരിച്ചു സർവ്വോൽകൃഷ്ടമായ ശിവാനുഭൂതിയാക്കിമാറ്റുവാൻ കഴിയുമെന്നുള്ളത്.

മറിമായപ്പൊടിയറുമ-
മ്മറവാൽ മൂടപ്പെടുന്ന പരവെളിയേ!
ചെറുതൊന്നൊന്നുമതൊന്നാ-
മ്മറവൊത്തിളകിപ്പുകഞ്ഞ പുകയും നീ.

📖 യഥാർത്ഥത്തിൽ എല്ലാ ജീവനിലും പ്രമാതൃചൈതന്യമായിരിക്കുന്നത് ശിവചൈതന്യം മാത്രമായിരിക്കുകയാൽ ശിവസ്വരൂപത്തിനും ഇങ്ങനെയുള്ള മാറ്റങ്ങളൊക്കെ വരുന്നതുപോലെ കാണപ്പെടുന്നു. അതു വാസ്തവമല്ലെങ്കിലും, പ്രതീതിയുണ്ടാവുകയില്ല എന്നു പറയുവാൻ കഴിയുകയില്ല. വിജ്ഞാനവാദികളായ ബുദ്ധമതക്കാർ ഈ പ്രതീതിയുടെ സംഘാതത്തെയാണു പ്രപഞ്ചമായി കാണുന്നത്. അവൻ പ്രപഞ്ചവേദിയായിരിക്കുന്നു. ദൃശ്യത്തെ മാത്രമേ കാണുന്നുള്ളൂ. അതിൽ നിന്നും ദൃക്കിനെ മാറ്റി പരമാർത്ഥസ്ഥിതി വിവേചനം ചെയ്തറിയാൻ കഴിയാതെ പോകുന്നു. ഈ മായാമറയിൽ നിന്നു ബോധത്തിനു വിടുതൽ കിട്ടുന്നതിനു ദൈവകാരുണ്യമുണ്ടാകണമെന്നാണ് പ്രാർത്ഥന.

പുകയേ പൊടിയേ പുറമേ-
യകമേ വെളിയേ നിറഞ്ഞ പുതുമഴയേ!
ഇഹമേ പരമേയിടയേ
സുഖമേകണമേ കനിഞ്ഞു നീയകമേ.

അകവും പുറവുമൊഴിഞ്ഞെൻ-
ഭഗവാനേ! നീ നിറഞ്ഞു വാഴുന്നു;
പുകൾപൊങ്ങിന നിൻമിഴിയിൽ
പുകയേ, ഇക്കണ്ടതൊക്കെയും പകയേ.

ഈ ശരീരത്തിൽ വർത്തിക്കുന്ന ചൈതന്യസ്വരൂപത്തെ 'പുരുഷൻ' എന്നു വിളിച്ചു പോരുന്നു. പുരുഷൻ എന്നാൽ പുരയിൽ വസിക്കുന്നവൻ. ഈ ശരീരം നവദ്വാരങ്ങളുള്ള ഒരു പട്ടണം പോലെയാണെന്നു കരുതപ്പെടുന്നു. കാതിന്റെ രണ്ടു ദ്വാരങ്ങൾ, കണ്ണിന്റെ അടയ്ക്കുകയും തുറക്കുകയും ചെയ്യാവുന്ന രണ്ടു മൂടികൾ, മൂക്കിന്റെ രണ്ടു ദ്വാരങ്ങൾ, വായിലെ ദ്വാരം, മൂത്രമൊഴിക്കാനുള്ള ദ്വാരം, മലം പോകാനുള്ള ദ്വാരം ഇതിനെയൊക്കെയാണ് ശരീരത്തിൽ ഒൻപതു വാതായനങ്ങൾ എന്നു പറയുന്നത്. ഈ ദ്വാരത്തിൽ കൂടിയെല്ലാം മാലിന്യം പുറത്തേക്കു തള്ളിവിടുകയോ, ജീവനാവശ്യമായതിനെ അകത്തേക്ക് സ്വീകരിക്കുകയോ ഒക്കെ ചെയ്യുന്നതു ഉള്ളിലിരിക്കുന്ന ബോധമാണ്. ആ ബോധത്തെ പുരുഷൻ എന്നു വിളിക്കുന്നു. ആ പുരുഷനു ഇരിക്കാനുള്ള ഈ പാത്രത്തെ (പുരിയെ)ഉണ്ടാക്കിയിരിക്കുന്നത് പ്രകൃതികൊണ്ടാണ്.

നാം ജീവിക്കുന്ന ലോകത്തെ ഇഹം എന്നു പറയാം. എന്നാൽ നിർവൃതിദായകമായ നിമിഷങ്ങൾ ജീവിതത്തിലുണ്ടാകാം. അപ്പോൾ നാം പരത്തിലെത്തിയതുപോലെയാണ്. ഒരു പഴയ കഥയുണ്ട്. സ്രഷ്ടാവ് എല്ലാം സൃഷ്ടിച്ചതിനുശേഷം ജലജീവികൾ വസിക്കുവാൻ ജലം ദാനം ചെയ്തു. പറവകൾക്കു വിഹരിക്കുവാൻ ആകാശം കൊടുത്തു. അങ്ങനെ എല്ലാം കൊടുത്തു കഴിഞ്ഞപ്പോൾ ഒരാൾ ഓടിക്കിതച്ചു സ്രഷ്ടാവിന്റെ അടുത്തുവന്നു സ്രഷ്ടാവു ചോദിച്ചു, "മകനെ നീ ആര്? എല്ലാം എല്ലാവർക്കും കൊടുത്തുപോയല്ലോ? അപ്പോൾ താമസിച്ചുവന്ന ആൾ പറഞ്ഞു, "പ്രഭോ, ഞാനൊരു കവിയാണ്. ഓരോന്നു ചിന്തിച്ചിരുന്നു താമസിച്ചുപോയി, എന്നെ കൈവെടിയരുതേ" അപ്പോൾ ദൈവം പറഞ്ഞു, "മകനേ നീ എന്റെ കൂടെ പോരൂ. "അതുകൊണ്ടത്രേ, കവി, കാവ്യസർജ്ജനത്തിന്റെ നിർവൃതിയിൽ ലയിച്ചിരിക്കുമ്പോൾ അയാൾ ഇഹത്തിലല്ല, പരത്തിലാണ് എന്നു പറയുന്നത്. നമുക്കെപ്പോഴും ആവശ്യങ്ങളിൽ മാത്രം മുഴുകി ഇഹത്തിൽ കഴിയുവാൻ കഴിയുകയില്ല. സർവതന്ത്രസ്വതന്ത്രനായി പരത്തിലും കഴിയുവാൻ പ്രയാസം. ഇതിനൊരു ഇടനിലയുണ്ട്. അവിടെ നാം സുഖദുഃഖങ്ങളനുഭവിച്ചു കഴിയുന്നു. എന്നാൽ പരാപരനെ നാം മനസ്സിലാക്കുമ്പോൾ അവിടെ അകവുമില്ല, പുറവുമില്ല, എങ്ങും നിറഞ്ഞുനില്ക്കുന്ന ജ്യോതിസ് മാത്രം. ആ ജ്യോതിർമയന്റെ ദൃഷ്ടിയിൽ ഈ പ്രപഞ്ചം മുഴുവനുംകൂടി ഒരു പുകയാണ്. നമ്മുടെ സന്തോഷത്തെ പകയ്ക്കുന്നതായ ഒരു പുക.

## മണ്ണന്തല ദേവീസ്തവം

മണിക്കുടവിടുർത്തി മലർതൂവി മണമെല്ലാം
ഘൃണിക്കപചിതിക്രിയകഴിച്ചു ഘൃണിയാക്കി
ഗുണിച്ചവകളൊക്കെയുമൊഴിഞ്ഞു ഗുണിയുംപോയ്
ഗുണക്കടൽ കടന്നു വരുവാനരുൾക തായേ!

മുത്തുക്കുട പിടിച്ച് പുഷ്പാർച്ചന നടത്തി പലവിധ സുഗന്ധദ്രവ്യങ്ങളെല്ലാം കൂട്ടി കാരുണ്യനിധിയായ ഈശ്വരനു പൂജനടത്തി ചിത്തം സൂര്യകിരണം പോലെ പ്രകാശമയമാക്കി കർമ്മവാസന ഒടുങ്ങി വാസനകളുടെ ഉടമസ്ഥനായ അഹങ്കാരവും ശമിച്ച് മായാഗുണനിർമ്മിതമായ അമ്മേ അനുഗ്രഹിക്കൂ.

തിങ്കളും ത്രിദശഗംഗയും തിരുമുടി-
ക്കണിഞ്ഞു തെളിയുന്ന നൽ-

ത്തിങ്കൾ നേർമുഖി, ദിഗംബരന്റെ തിരു-
മെയ് പകുത്ത ശിവമേനിയേ,
നിങ്കഴൽക്കമലമെൻ കരുത്തിൽ നില-
നിർത്തി നിത്യവുമഹന്ത വ-
ന്നങ്കുരിച്ചറിവഴിഞ്ഞുപോയ് വിഫല-
മായ് വരാതരുളുകംബികേ.

ചന്ദ്രനും ദേവഗംഗയും തലയിൽ ചൂടി ചുറ്റും പ്രഭ വിതറുന്ന ചന്ദ്രതുല്യമായ മുഖത്തോടുകൂടിയവളും പരമശിവന്റെ ദിവ്യമൂർത്തി പകുത്ത് പങ്കിട്ടെടുത്ത മംഗളശരീരത്തോടുകൂടിയ അല്ലയോ ദേവി, ഞാനെന്ന ഭാവം വന്നുകയറി എല്ലാം ഈശ്വരമയമാണെന്ന അറിവു നഷ്ടപ്പെട്ട് ജീവിതം പാഴാകാതെ എന്റെ ഹൃദയത്തിൽ സദാസമയവും അവിടത്തെ പാദപങ്കജം ഉറപ്പിച്ച് അനുഗ്രഹിക്കുക.

പ്രഭാരൂപയാം നിൻപ്രകാരം നിനച്ചാൽ
പ്രഭാരംകെടും ഹൃത്പ്രസാദാലെവർക്കും;
പ്രസാദിക്കുമെല്ലാവനും ത്വത് പ്രസാദാൽ
പ്രയാസം സമസ്തം പ്രയാതീവ ദൂരം.

പ്രകാശം നിറഞ്ഞ വിദ്യാരൂപിണിയായ ദേവിയുടെ പ്രവർത്തനവിധം വിചാരിച്ചാൽ ആർക്കും ചിത്തം കുളിർത്ത് സംസാരക്ലേശം ഇല്ലാതാകും. ആശ്രയിക്കുന്നവരിൽ അമ്മ പ്രസന്നയാകും. ദേവിയുടെ പ്രസാദമുണ്ടായാൽ സകല ദുഃഖവും അകന്നകന്നു പോകും.

സാധിക്കും സകലം സമസ്തഭുവന-
ങ്ങൾക്കും ഹിതം നല്കി നീ
ചേതസ്സിങ്കലിരിക്കകൊണ്ടു ജനനീ-
ചൈതന്യമായെപ്പൊഴും
ബോധിപ്പിപ്പതശേഷമംബുധിയിൽ വ-
ന്നേറിക്കലർന്നീടുമ-
സ്രോതസ്സെന്ന കണക്കു നിന്നടിയിൽ വ-
ന്നേറുന്നു മാറുന്നിതേ.

അല്ലയോ അമ്മേ, അവിടുന്ന് ജീവചൈതന്യമായി അഭീഷ്ടം സാധിപ്പിച്ച് സകല ജീവജാലങ്ങളുടേയും ഉള്ളിൽ സ്ഥിതിചെയ്യുന്നതുകൊണ്ട് എല്ലാ ലോകങ്ങൾക്കും എല്ലാ ആഗ്രഹവും നിറവേറും. സമുദ്രത്തിൽ വന്നു നിറയുന്ന നദികളുടെ ഒഴുക്കെന്നപോലെ പ്രാർത്ഥിക്കുന്നതെല്ലാം അവിടുത്തെ പാദത്തിൽ വന്നടിയുന്നു, ആഗ്രഹഫലമായി തിരിയെ ലഭിക്കുകയും ചെയ്യുന്നു.

ദക്ഷപുത്രി, ദനുജാന്തകി, ത്വദനുസാ-
രിവാരിയിലഴുന്തിടാ-
തക്ഷമൊക്കെയുമടക്കി വാഴ്വതിനനു-
ഗ്രഹിക്ക പരദൈവമേ
കുക്ഷിബാധ വലുതായതീ വ്യഥ ജയി-
പ്പതിന്നു പണിയുണ്ടു നിൻ-
കുക്ഷിതന്നിലിളകാതെ വാണു ദിവസം
കഴിക്കുകിലസംശയം.

📖 ദക്ഷന്റെ പുത്രിയായി ജനിച്ചവളേ, അസുരന്മാരെ വധിച്ചു ലോകരക്ഷചെയ്തവളേ, അവിടുന്നു നിർമ്മിച്ച ഈ സംസാര സമുദ്രത്തിൽ അകപ്പെട്ടുഴലാൻ ഇടയാക്കാതെ കഴിയുന്നതിന് അല്ലയോ അമ്മേ അനുഗ്രഹിക്കണേ. ഇന്ദ്രിയങ്ങളടക്കി ദേഹം പോറ്റികൊണ്ടുപോകാൻ വിഷമിക്കുന്നു. ഇത് ഒഴിവാക്കാൻ നിന്റെ കക്ഷിയിൽ ഇളകാതെ കഴിഞ്ഞുകൂടാൻ കഴിയണം.

പമ്പരത്തൊടുപകച്ചിടും ഭ്രമണ-
വേഗമുള്ള മതിയോടുവ-
ന്നംബരത്തിലണയുന്നതിന്നിവന-
ശക്തനെന്നു കരുതീടു നീ;
അൻപിരന്നടികൾ വാഴ്ത്തിനില്ക്കുമഗ-
തിക്കുസദ്ഗതിവരുത്തീടും
നിൻപദത്തൊടുലയിപ്പതിന്നു നിയ-
തം വരം തരിക മങ്ഗലേ!

📖 വേഗം കറങ്ങിക്കൊണ്ടിരിക്കുന്ന പമ്പരത്തോടു പോലും മല്ലിടാൻ കഴിവുള്ള മട്ടിൽ സദാ ചലിച്ചിളകികൊണ്ടിരിക്കുന്ന മനസ്സുമായി ചിദാകാശസ്വരൂപമായ ബ്രഹ്മത്തിൽ നിഷ്ഠയോടു കൂടിയവനായിത്തീരുന്നതിന് ദാസനായ ഈ ഭക്തൻ കഴിവില്ലാത്തവനാണെന്ന് അല്ലയോ ദേവി അവിടുന്ന് അറിഞ്ഞാലും. അല്ലയോ ദേവി, കാരുണ്യത്തിനായി പ്രാർത്ഥിച്ചുകൊണ്ട് തൃപ്പാദങ്ങളെ പൂജിച്ചുനിൽക്കുന്ന ഈ ദാസനെ അനുഗ്രഹിക്കുക.

ചക്ഷുരാദികൾ ചതിച്ചിടും ചതിയിൽ-
വീണിടും ചതുരനെങ്കിലും
പക്ഷമില്ല ഭവതിക്കവൻപ്രതി ഭ-
വച്ചരിത്രപരനെങ്കിലോ
തത്ക്ഷണം സകലവും ഭവിച്ചു സത-
തം സുഖിച്ചു മരുവീടുമീ
പക്ഷമൊക്കെയുമറിഞ്ഞിടുന്ന പര-
ദൈവതം ഭവതിയല്ലയോ?

📖 കണ്ണ്, കാത് മുതലായ ജ്ഞാനേന്ദ്രിയങ്ങളും കയ്യ്, കാല് മുതലായ കർമ്മേന്ദ്രിയങ്ങളും ഉണ്ടാക്കുന്ന കർമ്മങ്ങളിലും അകപ്പെട്ടു വലയുന്ന കേമനെന്നു കരുതുന്നവനും ദേവിയുടെ ഭജനത്തിൽ തത്പരനാണെങ്കിൽ അമ്മയ്ക്ക് അവനോടു വല്ലായ്മയില്ല. അമ്മയിൽ ഭക്തി ഉറയ്ക്കുന്ന നിമിഷം സദാ സുഖമനുഭവിച്ച് കാലം കഴിക്കും.

കങ്കമാദികളശിച്ചിടുന്നൊരശനം
കളേബരമിതല്ലയോ
വൻകലാവതി വലിച്ചിടുന്നിതുമതി-
പ്രസാദമരുളീടു നീ
തിങ്കൾമൗലിതിരുമെയ് തലോടിയിടചേർ-
ന്നുനിത്യവുമിരിക്കുമെൻ
തങ്കമേ, സകല സങ്കടങ്ങളുമറു-
ന്നതിനു തരണം വരം.

📖 ഈ ദേഹം കഴുകൻ മുതലായ ക്ഷുദ്രജന്തുക്കൾക്കു ഭക്ഷിക്കാനുള്ള ആഹാരമല്ലേ? ഈ ജഡദേഹങ്ങളെയൊക്കെ പ്രകടാമാക്കി വലിയ സൃഷ്ടി നടത്തുന്ന അല്ലയോ അമ്മേ, ദേഹം പലതരം കാമങ്ങളിലേക്കും ജീവിതത്തെ വലിച്ചിഴയ്ക്കുന്നു. ഇതിൽ നിന്നും രക്ഷപ്പെടാൻ

അവിടുന്നു സന്തോഷപൂർവ്വം അനുഗ്രഹിക്കണേ. പരമശിവന്റെ ദിവ്യമൂർത്തിയെ പരിചരിച്ച് പകുതി വീതിച്ചെടുത്ത് സദാചേർന്നിരിക്കുന്ന എന്റെ അതിരറ്റ ഭക്തിക്കിരിപ്പിടമായ അമ്മേ, എല്ലാവിധ ദുഃഖങ്ങളും മാറുന്നതിന് കനിഞ്ഞനുഗ്രഹിക്കണേ.

മണ്ണന്തലേ മരുവമീശ്വരിതന്നെ മന്നി-
ലന്വർത്ഥസംജ്ഞയെ വഹിച്ചരുളുന്നു ചിത്രം
മന്നിൽ സമസ്തവുമടങ്ങുമതിന്നുമേൽ നി-
ന്നെണ്ണിക്കഴിക്കുമൊരു ദൈവതമല്ലയോ നീ.

'മണ്ണന്തല' വസിച്ചരുളുന്ന ദേവീ ഈ ഭൂമിയിൽ അർത്ഥവത്തായ നാമത്തെത്തന്നെ സ്വീകരിച്ചു വിലസുന്നു; എല്ലാ പ്രപഞ്ചഘടകങ്ങളെയും സൃഷ്ടിച്ചും രക്ഷിച്ചും സംഹരിച്ചും വർത്തിക്കുന്ന ഒരേയൊരു പരബ്രഹ്മം അവിടുന്നുതന്നെയല്ലേ?

## കാളിനാടകം

നമോ നാദബിന്ദ്വാത്മികേ നാശഹീനേ,
നമോ നാരദാദീഡ്യപാദാരവിന്ദേ,
നമോ നാന്മറയ്ക്കും മണിപ്പൂം വിളക്കേ,
നമോ നാന്മുഖാദിപ്രിയാംബാ, നമസ്തേ.

നാദം, ബിന്ദു തുടങ്ങിയ ശബ്ദപരിണാമത്തിൽ ആദ്യമായി പ്രകടഭാവം കൈക്കൊള്ളുന്നവളും; ഒരിക്കലും നാശമില്ലാത്തവളുമായ അല്ലയോ അമ്മേ; നിനക്കു നമസ്കാരം; നാരദൻ തുടങ്ങിയ ഋഷീശ്വരന്മാരാൽ കുമ്പിട്ടുകൂപ്പി സ്തുതിക്കപ്പെടുന്ന പാദങ്ങളിൽ അല്ലയോ അമ്മേ; നമസ്കാരം; നാലുവേദങ്ങൾക്കും പ്രകാശിക്കാനുള്ള മനോഹരമായ രത്നദീപമായി പ്രകാശിക്കുന്നവളേ നമസ്കാരം; ബ്രഹ്മാവു തുടങ്ങിയ ദേവന്മാർക്കെല്ലാം പ്രിയപ്പെട്ടവളായ അമ്മേ നമസ്കാരം.

സമസ്തപ്രപഞ്ചം സൃജിച്ചും ഭരിച്ചും
മുദാ സംഹരിച്ചും രസിച്ചും രമിച്ചും
കളിച്ചും പുളച്ചും മഹാഘോരഘോരം
വിളിച്ചും മമാനന്ദദേശേ വസിച്ചും

പ്രപഞ്ചത്തെ മുഴുവൻ; സൃഷ്ടിച്ചും; ഭരിച്ചും മുദാസംഹരിച്ചും- സന്തോഷത്തോടുകൂടി നശിപ്പിച്ചും; രസം അനുഭവിച്ചും; സുഖിച്ചും ലീലയാടിയും; തുള്ളിച്ചാടിയും; മറ്റുള്ളവർക്ക് ഭയംതോന്നുമാറ് ഉച്ചത്തിൽ അലറിയും; എന്റെ ആനന്ദാനു വസ്ഥാനമായ ഹൃദയത്തിൽ സദാ കുടികൊണ്ടും.

തെളിഞ്ഞും പറഞ്ഞും തുളുമ്പും പ്രപഞ്ചം
തുളഞ്ഞുള്ളിലെള്ളോളമുള്ളായിരുന്നും;
തിരിഞ്ഞും പിരിഞ്ഞും മഹാനന്ദധാരാം
ചൊരിഞ്ഞും പദാംഭോജഭക്തർക്കു നിത്യം
വരുന്നോരു തുമ്പങ്ങളെല്ലാംമറിഞ്ഞും
കരിഞ്ഞീടുമാറാവിരാതങ്കബീജം
കുറഞ്ഞോരുനേരം നിനയ്ക്കുന്ന ഭക്തർ-
ക്കറിഞ്ഞീലമറ്റുള്ള കൈവല്യരൂപം.

ഇന്ദ്രിയങ്ങൾക്കും വിഷയമായും, ശബ്ദകോലാഹലമയമായും; സർവ്വത്രനിറഞ്ഞുകവിഞ്ഞു കാണപ്പെടുന്ന ഈ ജഗത്ത്; ഉള്ളിലേക്കുനോക്കിയാൽ; എള്ളിൻമണിപോലെ സൂക്ഷ്മമായ ചിത്തത്തിന്റെ രൂപത്തിൽ നിലനിറുത്തിയും; അന്തർമുഖരാകുന്നവർക്കു ജഗത്ത് എങ്ങനെ

യൊക്കെ മാറിമറിഞ്ഞു വന്നാലും; എവിടെയും ഒരാനന്ദവർഷം അനുഭവപ്പെടുത്തികൊടുത്തും; കാലടികളിൽ അഭയം പ്രാപിച്ചു ഭജിക്കുന്നവർക്ക് അന്നന്നുണ്ടാകുന്ന ദുഃഖങ്ങളെല്ലാം അപ്പോഴപ്പോഴറിഞ്ഞ്; ആ ദുഃഖങ്ങൾ വേരോടെ നശിച്ചു പോകത്തക്കവണ്ണം വേണ്ടതുചെയ്തും; അല്പ നേരമെങ്കിലും ദേവിയെ ഏകാഗ്രതയോടെ ധ്യാനിക്കുന്ന ഭക്തന്മാർക്ക്; മോക്ഷപ്രദമായ മറ്റൊരു രൂപവും ധ്യാനിച്ചറിയേണ്ടതായി വരുന്നില്ല.

നിറഞ്ഞങ്ങനേ വിശ്വമെല്ലാമൊരുപ്പോ-
ലറം ചെറ്റുമില്ലാതെ വാണും ചിരന്നാൾ
കഴിഞ്ഞാലുമില്ലോരു നാശം; കുറഞ്ഞൊ-
ന്നറിഞ്ഞീടരായിന്നഹോ! ഘോരരൂപം
മറഞ്ഞീടുമോ വിശ്വമെല്ലാമിതെന്നോർ-
ത്തറിഞ്ഞീടുവാൻ ശക്തരാരുള്ളു ലോകേ?
മഹാദിവ്യദേവേശ, ഗൗരീശ, ശംഭോ,
മഹാമായ, നിൻവൈഭവം ചിന്തനീയം.

ഒരുപോലെ ലോകമെങ്ങും അകവും പുറവും തിങ്ങി; അല്പംപോലും ഒരു കുറവുമില്ലാതെ ദേവി വാണരുളുന്നു; കാലമെത്ര കഴിഞ്ഞാലും ശക്തിരൂപിണിയായ ദേവിക്ക് ഒരു നാശവും സംഭവിക്കുന്നില്ല; കുറച്ച് അറിയാൻ കഴിവുള്ളവരായി; എന്നാൽ ഘോരരൂപമായ ഈ വിശ്വം മുഴുവൻ എപ്പോഴെങ്കിലും ഇല്ലാതാകുമോ? മറയുമെങ്കിൽതന്നെ എന്ന്, എന്നു ചിന്തിച്ചറിയാൻ കഴിവുള്ളവർ ഈ ലോകത്തിലാരുണ്ട് ? അതിദിവ്യനായി ദേവന്മാരുടെയെല്ലാം ഈശ്വരനായി വിളങ്ങുന്നവനേ; സുഖസ്വരൂപനായ ശിവഭഗവൻ; അനിർവ്വചനീയയായ ഈ മായയോടുകൂടിയവനേ; അങ്ങയുടെ മഹത്വം; വിചാരം ചെയ്തറിയേണ്ടതുതന്നെയാണ്.

അടിക്കുള്ളുതോണ്ടിപ്പറിച്ചംബരാന്തം
നടുക്കം കൊടുക്കുന്ന മന്ദാകിനിക്കി-
ങ്ങടക്കം കൊടുപ്പാനിടം പെട്ടിരിക്കും
ജടയ്ക്കമ്പിളിത്തെല്ലുമെല്ലും വിലോല-
ച്ചലദ്ഭംഗമന്ദാരമാണിക്യമാലാ
വിലയ്ക്കപ്പുറത്തുള്ള രത്നം പതിച്ചു-
ജ്ജ്വലിച്ചുത്തരങ്ഗീകൃതം പൊൻകിരീടം.

വീഴുന്നിടം അടിത്തട്ടുവരെ കുഴിച്ചുചെന്ന്; ആകാശത്തിന്റെ മേൽതട്ടുവരെ നടുങ്ങിപ്പോകുമാറ് ഇളകി മറിയുന്ന;-ഗംഗയ്ക്ക്; ഇവിടെ അടങ്ങിയിരിക്കുവാൻ; സ്ഥലം അനുവദിച്ച; ജടാഭാരത്തിന്;-ചന്ദ്രക്കലയും; തലയോട്ടിയും; കല്പവൃക്ഷപ്പൂമാലയും മാണിക്യരത്നമാലയും; വിലമതിക്കാനാകുന്നു. രത്നങ്ങൾ പതിച്ചു തിളങ്ങി; കാന്തിയുടെ അലകൾ ഇളകിക്കൊണ്ടിരിക്കുന്ന; സ്വർണ്ണക്കിരീടവും അലങ്കാരങ്ങളായി വർത്തിക്കുന്നു.

പരംപഞ്ചമിച്ചന്ദ്രനും തോറ്റുപോയി
തിരയ്ക്കപ്പുറം കുറ്റമില്ലെന്നു തേറി
ത്തിറംവിട്ടു കപ്പം കൊടുക്കുന്ന നെറ്റി-
ക്കുറിക്കുള്ളിൽ വീണാഴിയേഴാമരഞ്ഞാ-
ണരയ്ക്കമ്പഹം ചാർത്തുമുർവ്വീമണാളൻ
മഹാദേവനും ബ്രഹ്മനും മുൻപരായോ-
രഹോ! മായയിൽപെട്ടിരിക്കുന്നു ചിത്രം!

മഹാത്മാക്കളായുള്ളവർക്കും നിനച്ചാൽ
മഹാമായ! നിൻ വൈഭവം കിന്തരണ്യം?

കറുത്തവാവു കഴിഞ്ഞ് അഞ്ചാംനാളിലെ മനോഹരനായ ചന്ദ്രൻപോലും ദേവിയുടെ നെറ്റിത്തടത്തോടു മത്സരിച്ചു തോറ്റ് ഓടി സമുദ്രത്തിലെ തിരകൾക്കുമപ്പുറം ചെന്നൊളിച്ച് ഇനി എന്റെമേൽ കുറ്റമൊന്നും ചുമത്തുകയില്ല എന്നു തീരുമാനിച്ച് പരാജയം സമ്മതിച്ചു കീഴടങ്ങി കപ്പം കൊടുത്തുകൊണ്ടിരിക്കുന്ന നെറ്റിത്തടത്തിലെ പൊട്ടിന്റെ മോഹകശക്തി ക്കടിമപ്പെട്ട് ഏഴുസമുദ്രങ്ങളാകുന്ന അരഞ്ഞാൺ അരകെട്ടിൽ സദാ അണിഞ്ഞുകൊണ്ടിരി ക്കുന്നു ഭൂമിദേവിയുടെ ഭർത്താവായ വിഷ്ണു, ശിവൻ, ബ്രഹ്മാവ് തുടങ്ങിയവരൊക്കെ, അമ്മേ, അവിടുത്തെ ഇന്ദ്രജാലശക്തിയിൽ കുടുങ്ങി കഴിഞ്ഞു കൂടുന്നു, മഹാത്മാക്കളായ അവർക്കു പോലും ആലോചിച്ചുനോക്കിയാൽ മഹാമായയായ നിന്റെ മോഹക ശക്തിയെ കടന്നുപോ കാൻ കഴിയാതിരിക്കുന്നു.

അനങ്ഗന്റെ പൂവില്ലിനല്ലൽപ്പെടുത്തും
കുനുച്ചില്ലിവല്ലിക്കൊടിത്തല്ലുതെല്ലി-
ങ്ങനങ്ഗന്നുമംഗത്തിലേറ്റാലൊഴിച്ചൂ-
ടനങ്ങാതെ പോയങ്ങടങ്ങുന്നതേ നൽ-
പ്പദത്തെക്കെടുപ്പാനതേ ചില്ലി രണ്ടും
വശത്താക്കിവച്ചെപ്പൊഴും മിന്നിമിന്നു-
ന്നതും കണ്ണിണപ്പങ്കജപ്പൂവിലോലും
കൃപത്തേൻകണക്കൺകണം മാരിചേർത്താർ-
ത്തിപോക്കും കടക്കണ്ണുരണ്ടിങ്കലും
വിമ്മിവിമ്മിത്തിടുക്കെന്നു പായുന്ന
കല്ലോലിനിക്കും പടുത്വം കൊടുക്കുന്നൊ-
രാനന്ദവാരിക്കടല്ക്കക്കരെ-
പ്പാദഭക്തപ്രയുക്തശ്രുതം സ്തോത്ര-
സംഗീതനൃത്തങ്ങളും തൃച്ചെവികൊണ്ടു
നിൽക്കുന്ന കർണ്ണങ്ങളിൽപ്പൊൻമണിക്കുണ്ഡലം
കൊണ്ടൊളിപ്പെട്ടുപൊങ്ങും ഘൃണിക്കങ്കിതം
ഗണ്ഡകണ്ണാടിയും നന്മണിച്ചെമ്പരത്തി പ്ര-
സൂനം നമിക്കും മണിച്ചുണ്ടുരണ്ടിന്നുമുള്ളായ് വിളങ്ങും
പളുങ്കൊത്ത പല്പത്തി മുത്തുപ്പടത്തി-
ന്നിളിഭ്യം കൊടുക്കുന്നതിന്നെന്തു ബന്ധം?

കാമദേവന്റെ പുഷ്പചാപത്തിനു മങ്ങലേല്പിക്കുന്ന വളഞ്ഞു മനോഹരമായ പുരിക ക്കൊടിയുടെ തല്ല് അല്പമൊന്നു കാമദേവനും ദേഹത്തിലേല്ക്കാനിടയായാൽ അതിന്റെ ആജ്ഞാശക്തിയെ തടയാൻ കഴിയുന്നതല്ല; ഭയന്നുപോയടങ്ങിക്കഴിയാനേ പറ്റൂ. കാലിൽ കുമ്പി ട്ടു ഭജിക്കുന്ന ഭക്തന്മാരുടെ ദുഃഖാവസ്ഥയെ ഇല്ലാതാക്കാൻ കാമനെപ്പോലും ഭയപ്പെടുത്തുന്ന അതേ പുരികക്കൊടികളെ രണ്ടിനെയും സദാ തനിക്കധീനമാക്കിവച്ചു കൊണ്ട് തിളക്കത്തോ ടുകൂടിയതായ രണ്ടുകൺതാമരകളിലും ഊറിവരുന്ന കാരുണ്യമാകുന്ന തേൻതുള്ളിയോടു കൂടിയ കടാക്ഷത്തെ കാരുണ്യകടാക്ഷവർഷമാക്കി മാറ്റി ഭക്തന്മാരുടെ ദുഃഖം ഇല്ലാതാക്കുന്ന തോടെ ആ രണ്ടു കണ്ണുകളിലും നിറഞ്ഞുകവിഞ്ഞു വേഗത്തിൽ പായുന്ന നദിക്കുപോലും സാമർത്ഥ്യം പകരാൻ കരുത്തുള്ള ആനന്ദസമുദ്രത്തിൽ മുഴുകിനിൽക്കുമ്പോൾ പാദഭക്തന്മാർ പ്രയോഗിച്ച് കേൾക്കാനിടവരുന്ന സ്തുതികളും പാട്ടുകളും നൃത്തങ്ങളും വാത്സല്യപൂർവ്വം കേട്ടുരസിക്കുന്ന കാതുകളിൽ അണിഞ്ഞിരിക്കുന്ന രത്നം പതിച്ച സ്വർണ്ണകുണ്ഠലത്തിന്റേ

തായ കാന്തിയിൽനിന്നും പുറപ്പെടുന്ന പ്രകാശകിരണം തട്ടി വിളങ്ങുന്ന സ്ഫടികം പോലെയുള്ള കവിൾത്തടം നല്ല മാണിക്യരത്നവും ചെമ്പരത്തിപ്പൂവുപോലും കുമ്പിട്ടു കൂപ്പുന്ന മനോഹരങ്ങളായ രണ്ടു ചുണ്ടുകൾക്കും ഇടയ്ക്കായി ശോഭിക്കുന്ന പല്ലിൻ നിര വെൺമുത്തുകളുടെ നിരയ്ക്ക് മങ്ങലേല്പിക്കുന്നതിനെന്താണു കാരണം?

തെളിഞ്ഞിങ്ങനെ പൂർണ്ണചന്ദ്രന്നുമല്ലൽ-
ക്കളങ്കം കൊടുക്കുന്നെതിർദ്വന്ദ്വശോഭാങ്കുരം
വക്ത്രബിംബം കരാളോന്നതശ്രീകരം
ഘോരദംഷ്ട്രാദ്വയം ഭീഷണീയം.

📖 മനോഹരമായി പൂർണ്ണചന്ദ്രനും ദുഃഖമാകുന്ന കളങ്കമുണ്ടാക്കിത്തീർക്കുന്നവിധം എതിർത്തുമത്സരിക്കുന്ന കാന്തിക്കുറവിടമായ തിളങ്ങുന്ന മുഖം; ഭയാനകമായി ഉയർന്നു ശോഭിച്ചു നില്ക്കുന്ന ഘോരമായ രണ്ടു വീരപ്പല്ലുകൾ ആരെയും ഭയപ്പെടുത്തുന്നതായി കാണപ്പെടുന്നു.

കരേ കങ്കണം കിങ്കിണീസങ്കുലം
കിങ്കിരീഭൂതവേതാളകൂളിപ്രവാഹം
പറന്നട്ടഹാസങ്ങളിട്ടിട്ടു കുന്തം
കടഞ്ഞുള്ള ശംഖം കൃപാണം കപാലം
ഭടന്മാരെതിർത്തോടി മണ്ടുന്ന കണ്ഠസ്വനം
സിംഹനാദത്തിനും ക്ഷീണമുണ്ടാ-
മിടിക്കും പടുത്വം കൊടുക്കുന്ന പൊട്ടി-
ച്ചിരിക്കെട്ടുദിക്കും പൊടിക്കായ്ക്കൊടുക്കും.

📖 കയ്യിൽ കിങ്ങിണിക്കൂട്ടത്തോടുകൂടിയ വളയണിഞ്ഞിരിക്കുന്നു. ഭൃത്യജനങ്ങളായ ഭൂതങ്ങളും പ്രേതങ്ങളും ചുറ്റി നടന്നു ഓടിക്കൂടി പൊട്ടിച്ചിരക്കുന്നതിനിടയിൽ ദേവിയുടെ കയ്യിൽ കുന്തം, കടഞ്ഞെടുത്തതുപോലെ മനോഹരമായ ശംഖം, വാള്, തലയോട്ടി എന്നിവ കാണപ്പെടുന്നു. എതിർത്തുവരുന്ന ഭടന്മാർ തിരിഞ്ഞോടി രക്ഷപ്പെടാൻ ഇടയാക്കുന്നമട്ടിലുള്ള അലർച്ച കേട്ടാൽ സിംഹത്തിന്റെ അലർച്ചപോലും ക്ഷീണിച്ചു തോൽവി സമ്മതിക്കും. ഇടിമുഴക്കത്തിനുപോലും സാമർത്ഥ്യം പകർന്നുകൊടുക്കാൻ കഴിവുള്ള അട്ടഹാസം കേട്ടാൽ എട്ടുദിക്കും പൊടിഞ്ഞുതകർന്നു പൊകുമോ എന്നു തോന്നും.

കടും പന്തുകൊങ്കത്തടം താളമേളം
പിടിച്ചംബരീജാലസംഗീതനൃത്തം
തുടിക്കിങ്കിണീവേണുവീണാപ്രയോഗം
ചെവിക്കൊണ്ടു തങ്കക്കുടക്കൊങ്കരണ്ടും
കളം കുങ്കുമീപങ്കമാലേയലേപം
പളുങ്കൊത്തമുത്തുപ്പടങ്കല്പവൃക്ഷ-
ത്തലം പൂങ്കുലക്കൊത്തുകോർത്തിട്ടു
മാലാകളങ്കാവിഹീനം കലാപിച്ചു-
മേതാനലങ്കാരബന്ധങ്ങളും മറ്റു-
മുള്ളോരലം ശക്തരല്ലാരുമോതാനിതൊന്നും.

📖 കട്ടിയുള്ള പന്തുപോലെ വിളങ്ങുന്ന മുലത്തടം. താളമേളങ്ങളോടുകൂടി ദേവസ്ത്രീകളുടെ പാട്ടും ആട്ടവും നടക്കുന്നുണ്ട്. തുടി, ചിലങ്കകൾ, ഓടക്കുഴൽ, വീണ മുതലായ വാദ്യസംഗീതോപകരണങ്ങളുടെ താളങ്ങളും ഗാനങ്ങളും ദേവിയുടെ ചുറ്റും സദാ കേൾക്കുന്നുണ്ട്. ഇതെല്ലാം കേട്ടുകൊണ്ട് തങ്കക്കുടങ്ങൾപോലുള്ള രണ്ടുമുലത്തടത്തിലും മനോഹരമായി കുങ്കു

മച്ചാർത്തും ചന്ദനച്ചാർത്തുമണിഞ്ഞും സ്ഫടികം പോലുള്ള മുത്തുമാല, കല്പവൃക്ഷത്തിൽ നിന്നും പറിച്ചെടുത്ത പൂങ്കുലകൾ കോർത്തുണ്ടാക്കിയ മാല എന്നിവ വേണ്ടപോലെ അലങ്കാരമായണിഞ്ഞും വേറെയും ചില അലങ്കാരങ്ങൾ ചാർത്തി ദേവി ശോഭിച്ചു. ദേവിയുടെ രൂപവിധാനങ്ങൾ വർണ്ണിക്കുവാൻ സമർത്ഥരായി ആരും ഇല്ല.

പിടിക്കുള്ളടക്കിക്കൊടുക്കും വയറ്റി-
ന്നടിക്കോമനപ്പൂമണിപ്പട്ടുടുത്ത-
മ്മുടിച്ചിക്കുകച്ചപ്പുറം വച്ചിറുക്കി-
ക്കടിക്കാമവണ്ടിക്കുടത്തീന്നിഴിഞ്ഞ-
ത്തുടക്കാമ്പു തുമ്പിക്കരശ്രീ നമിക്കും
അനങ്ഗന്റെ തൂണീരമോടേറ്റു തമ്മിൽ
പിണക്കം തുടങ്ങിജ്ജയിക്കുന്ന പൊന്നു-
ങ്കണങ്കാലടിക്കച്ഛപംതോറ്റു തോയേ
തപസ്സിന്നു പോകുന്നപാദാഗ്രശോഭം
കണങ്കാലടിത്താമരപ്പൂവിലോലം
കളിക്കുന്ന പൂന്തേൻ നുകർന്നാത്തമോദം
വിളങ്ങുന്ന ദേവാംഗനാഗാനമേളം.

📖 കൈപ്പിടിയിൽ ഒതുങ്ങത്തക്കവിധം തനുവായ വയറിന്റെ താഴെയായി മനോഹരവും പൂപോലെ മൃദുവുമായ രത്നനിറമുള്ള പട്ടുടുത്ത് ആ പട്ടിന്റെ കൂട്ടികെട്ടിനെ കച്ചപ്പുറമെന്ന ആഭരണംകൊണ്ട് ഒന്നുകൂടി ശക്തിപ്പെടുത്തി ദേവി വിളങ്ങുന്നു. അരക്കെട്ടിന്റെ പിൻഭാഗമാകുന്ന കാമരഥചക്രത്തിന്റെ കുടത്തിൽ നിന്നും ഇഴുകി ഇറങ്ങുന്നതുപോലെ കാണപ്പെടുന്ന ദേവിയുടെ തുടക്കാമ്പുകൾ കണ്ടാൽ ആനയുടെ തുമ്പിക്കൈയുടെ ശോഭപോലും കുമ്പിട്ടു. കാമദേവന്റെ ആവനാഴിയോടെതിർത്തു തമ്മിൽ മത്സരിച്ച് ജയംനേടുന്ന കണംകാൽ പ്രദേശം മത്സരത്തിൽ ആമ പരാജയപ്പെട്ടു വെള്ളത്തിനടിയിൽപ്പോയി തപസ്സുചെയ്യാനിടയാക്കുന്ന പാദത്തിന്റെ പുറവടിയുടെ ഭംഗി കാലിന്റെ അഗ്രഭാഗമാകുന്ന താമരപ്പൂവുകണ്ട് ഇളകി നൃത്തംവയ്ക്കുന്നവരും അതിന്റെ സൗന്ദര്യമാകുന്ന പൂന്തേൻ കുടിച്ച് ആനന്ദത്തിൽ മുഴുകുന്നവരുമായ ദേവസ്ത്രീകളാകുന്ന വണ്ടുകളുടെ സംഗീതമേളം ഇവയൊക്കെ ദേവിയുടെ പ്രഭാവം വർദ്ധിപ്പിക്കുന്നു.

കളം വീണ നാനാവിധം വാദ്യഭേദം
ശ്രവിച്ചും സഖീചാരുനര്യാണിതന്നിൽ
ത്ധണത്കാരപൂരം വഹിച്ചും നടന്നും
മുദാശോഭകൈലാസശൃംഗേ ലസിച്ചും
തദാ ദേവനാരീസമക്ഷം വഹിച്ചും
നമിച്ചും സുരന്മാർ വഹിച്ചും കടാക്ഷം
ഗമിച്ചും നിജാനന്ദമോടാവിരാശാ-
വധിക്കുള്ള കാമം ലഭിച്ചും പദാന്തേ ഭജിച്ചും
തദാവാസദേശേ വസിച്ചും സുഖിച്ചും
രമിച്ചും സ്വകാർ യേഷലം സം-
ഭ്രമിച്ചങ്കുരിച്ചത്തലും മൂലമാക്കീ വിള-
ങ്ങുന്നിവണ്ണം ഭവത്തൃക്കടക്കൺ ചുളിച്ചൊന്നു
നോക്കായ്കമൂലം കൃപാലോ! നമസ്തേ നമസ്തേ.

📖 മധുരമായ വീണ തുടങ്ങിയ പല വാദ്യങ്ങളുടെ ഘോഷം കേട്ടും സഖികളോടൊപ്പം മനോഹരമായ കാല്പത്തിയിൽ കാൽച്ചിലങ്കകളുടെ ത്ധണ ത്ധണഘോഷം പുറപ്പെടുവിച്ചും

അങ്ങനെ സന്തോഷത്തോടുകൂടി അങ്ങുമിങ്ങും നടന്നും തന്റെ കാന്തിപൂരം കൈലാസശിഖരത്തിൽ പരത്തിയും ഉടൻതന്നെ ദേവസുന്ദരിമാരുടെ ഉള്ളിലുദയം ചെയ്യുന്ന എല്ലാ ആഗ്രഹങ്ങളും സാധിപ്പിച്ചും അവരുടെ പാദഭജനം ഏറ്റും അവരുടെ വാസസ്ഥലങ്ങളിൽ തങ്ങിയും ആശ്വസിച്ചും ആനന്ദിച്ചും ദേവി തന്റെ നാടകം തുടരുന്നു. ദേവിയുടെ ഈ അനുഗ്രഹമുണ്ടായിട്ടും സ്വാർത്ഥതല്പരരായ ദേവന്മാർ സ്വന്തം കാര്യങ്ങളിൽ മോഹിതരായി ദുഃഖം വരാൻ കാരണമുണ്ടാക്കി മുക്തി ലഭിക്കാതെ ഇങ്ങനെ കഴിഞ്ഞുകൂടുന്നു. അമ്മ തന്റെ ദിവ്യകടാക്ഷം പൂർണ്ണമായി പതിപ്പിക്കാത്തതുകൊണ്ട്. കാരുണ്യമൂർത്തേ! അവിടത്തേയ്ക്കു നമസ്കാരം.

നമസ്തേ മഹാഘോരസംസാരവാരാ-
ന്നിധിക്കക്കരെക്കേറുവാൻ തൃപ്പാദത്താ-
രിണക്കപ്പലല്ലാതൊരാലംബനം മ-
റ്റെനിക്കൊന്നുമില്ലംബ, കാരുണ്യരാശേ,
നിനയ്ക്കുന്നതെല്ലാം കൊടുക്കുന്ന തൃക്ക-
ണ്ണിണത്തേൻകടാക്ഷം ലഭിപ്പാനണഞ്ഞേൻ,
പദാംഭോജവൈമുഖ്യമെന്നിൽ പിണഞ്ഞീ-
ടൊലാ തേ നമസ്തേ, നമസ്തേ നമസ്തേ,
പണം പെണ്ണിലും മണ്ണിലും ചെന്നു പുക്കാ-
ശ്വസിച്ചാത്തമോദം ഗുണം കെട്ടു
ദുഃഖിച്ചുപോവാനയയ്ക്കൊല്ലഹം
ദേഹമെന്നോർത്തു സത്ത്വാദിയാം മുക്കുണംകെട്ടു
പെട്ടോരുമായാവിലാസം ക്ഷണം ക്ഷീണ-
ലോകപ്രപഞ്ചപ്രവാഹംക്ഷണജ്യോതിരാചന്ദ്രതാരം
നമസ്തേ ശിവാംബാ, നമസ്തേ! നമസ്തേ!

📖 നമസ്തേ ശിവാംബാ, ഇളകിമറിഞ്ഞുകൊണ്ടിരിക്കുന്ന ഭയങ്കരമായ സംസാരമാകുന്ന സമുദ്രത്തിന്റെ മറുകരയിലെത്തുവാൻ അമ്മയുടെ ദിവ്യങ്ങളാകുന്ന രണ്ടുപാദപദ്മങ്ങളുമാകുന്ന കപ്പലല്ലാതെ ഒരാശ്രയം എനിക്കു വേറെ ഒന്നും തന്നെയില്ല. അനുകമ്പയുടെ ആവാസമേ, ആഗ്രഹിക്കുന്നതെല്ലാം നൽകുന്ന കണ്ണുകളുടെ കാരുണ്യത്തേൻ നിറഞ്ഞ നോട്ടം കിട്ടാൻ വേണ്ടിയാണു ഞാനെത്തിയത്. അമ്മയുടെ പാദഭജനത്തിൽ ഉദാസീനത എനിക്കൊരിക്കലും ഉണ്ടാകരുത്. അവിടത്തേയ്ക്ക് നമസ്കാരം. എന്റെ മനസ്സ് ധനത്തിലും സ്ത്രീയിലും സമ്പത്തിലും മോഹിച്ചു അവിടെയൊക്കെ സുഖമുണ്ടെന്നു കരുതി സന്തോഷപൂർവ്വം നന്മയെല്ലാം നശിച്ച് ദുഃഖത്തിൽ അകപ്പെട്ടുപോകാനിടയാക്കരുതേ. ഞാൻ ദേഹമാണെന്ന് ഭ്രമിച്ച് സത്ത്വം, ജസ്സ്, തമസ്സ്, എന്നീ ഗുണങ്ങളാകുന്ന മൂന്നു കയറുകൊണ്ടുള്ള കെട്ടിലകപെട്ട് വന്നുചേരുന്ന ഒരിന്ദ്രജാലമാണീ സംസാരം. ക്ഷണനേരംകൊണ്ടു ക്ഷയിക്കുന്നതാണീ സംസാരയാത്ര. മിന്നൽപോലെ ക്ഷണികം. ചന്ദ്രനും നക്ഷത്രങ്ങളുമുള്ളിടത്തോളം അവിടത്തേക്കു നമസ്കാരം. അല്ലയോ ശിവജായേ, അവിടത്തേയ്ക്കു നമസ്കാരം നമസ്കാരം.

## ആത്മോപദേശശതകം

അറിവിലുമേറിയറിഞ്ഞിടുന്നവൻ ത-
ന്നുരുവിലുമൊത്തു പുറത്തുമുജ്ജ്വലിക്കും
കരുവിനു കണ്ണുകളഞ്ചുമുള്ളടക്കി
ത്തെരുതെരെ വീണു വണങ്ങിയോതിടേണം.

📖 അറിവാണ് പരമമായ സത്യം. ഇതറിഞ്ഞവൻ ഉജ്വലിക്കും. അവയിലും അറിവെന്ന പരമമായ ശക്തി അടങ്ങിയിരിക്കുന്നു. പക്ഷേ അവയ്ക്ക് അത് അറിയാൻ കഴിയുന്നില്ല, മനുഷ്യ

നെപ്പോലെ. അങ്ങനെയുള്ള ആദിമഹസ്സിനെ കണ്ണുകളഞ്ചുമുള്ളടക്കി, വീണു തൊഴുതു ആരാധിക്കണം. എന്നിട്ട് സ്വന്തം അന്തരാത്മാവുമായി സംവാദത്തിലേർപ്പെടുക.

കരണവുമിന്ദ്രിയവും കളേബരം തൊ-
ട്ടറിയുമനേക ജഗത്തുമോർക്കിലെല്ലാം,
പരവെളിതന്നിലുയർന്ന ഭാനുമാൻ തൻ-
തിരുവുരുവാണ് തിരഞ്ഞു തേറിടേണം.

അന്തഃകരണവും ഇന്ദ്രിയവും ശരീരം തുടങ്ങി സകല ലോകങ്ങളും പരമമായ ചിദാകാശത്തിൽ ജ്വലിക്കുന്ന സൂര്യന്റെ തിരുവുടലാണ്. അത് അന്വേഷിച്ചു ഗ്രഹിക്കണം.

വെളിയിലിരുന്നു വിവർത്തമിങ്ങു കാണും
വെളി മുതലായ വിഭൂതിയഞ്ചുമോർത്താൽ
ജലനിധി തന്നിലുയർന്നിടും തരംഗ-
വലിയതുപോലെ യഭേദമായ് വരേണം.

പരബ്രഹ്മത്തിന്റെ വിഭിന്ന രൂപങ്ങളാണ് ഈ ലോകത്തുകാണുന്ന പഞ്ചഭൂതങ്ങൾ. സമുദ്രജലവും അതിനു മുകളിൽ പ്രത്യക്ഷപ്പെടുന്ന തിരമാലകളും ജലം തന്നെയല്ലേ? ഏക സത്യത്തിന്റെ വിഭിന്ന ഭാവങ്ങൾ മാത്രമാണിത്.

അറിവുമറിഞ്ഞിടുമർത്ഥവും പുമാൻ ത-
ന്നറിവു മൊരാദി മഹസ്സു മാത്രമാകും;
വിരളത വിട്ടു വിളങ്ങുമമ്മഹത്താ-
മറിവിലമർന്നതു മാത്രമായിടേണം.

അറിവും ആ അറിവിനു വിഷയമാകുന്ന വസ്തുവും, വ്യക്തിക്കുണ്ടാകുന്ന അറിവും ഒന്നാണ്. ആ ഒന്ന് സർവവ്യാപിയായ ശക്തിയാണ്. അറിവു തന്നെയത്. എല്ലായിടത്തും നിറഞ്ഞു വിളങ്ങുന്ന മഹത്തായ ആ ജ്ഞാനത്തിൽ ലയിച്ച് അതുമാത്രമായിത്തീരണം.

ഉലകരുറങ്ങിയുണർന്നു ചിന്തചെയ്യും
പലതുമിതൊക്കെയു മുറ്റു പാർത്തുനില്ക്കും
വിലമതിയാതവിളക്കുദിക്കയും പിൻ-
പൊലികയുമില്ലിതു കണ്ടുപോയിടേണം.

മനുഷ്യർ ഉറങ്ങുകയും ഉണരുകയും ചെയ്യുന്നു. ചിന്തിക്കുകയും ചെയ്യും. ഇതെല്ലാം ഉറ്റുനോക്കി നില്ക്കുന്ന അമൂല്യമായ വിളക്കുണ്ട്. ആ ദീപം കത്തുകയും അണയുകയുമില്ല. എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഈ നിത്യസത്യത്തെ ഗ്രഹിച്ചാൽ, വ്യക്തിയുടെ പ്രാധാന്യം അസ്തമിക്കുന്നു. ആത്മാവ് സ്വാതന്ത്ര്യംനേടും. അതാണ് സാക്ഷാൽ മോചനം, മോക്ഷം. ജീവിത ദുഃഖങ്ങളിൽ നിന്നു മോചനം ലഭിക്കുകയായി.

ഉണരണമിന്നിയുറങ്ങണംഭുജിച്ചീ-
ടണമശനം പുണരേണമെന്നിവണ്ണം
അണയുമനേകവികല്പ, മാകയാലാ-
രുണരുവതുള്ളൊരു നിർവികാര രൂപം?

ഉണരണം, ഉറങ്ങണം, ഉണ്ണണം, രമിക്കണം എന്നിങ്ങനെ പല രീതിയിലുള്ള ചിന്തകൾ ഉണ്ടാകുന്നു. തൽഫലമായി അവന് ഉണരാൻ, പ്രബുദ്ധത നേടാൻ കഴിയുന്നില്ല. ദുരാഗ്രഹങ്ങൾ സഫലമായതുകൊണ്ട് നിർവികാരമായ ആ അന്തഃസത്ത ഉണരുമോ?

ഉണരരുതിന്നിയുറങ്ങിടാതിരുന്നീ-
ടണമറിവായിതിനിന്നയോഗ്യനെന്നാൽ

പ്രണവമുണർന്നു പിറപ്പൊഴിഞ്ഞു വാഴും-
മുനിജനസേവയിൽ മൂർത്തി നിർത്തിടേണം

ഇനി ഉണരരുത്. ഉറങ്ങിയാലല്ലേ ഉണരുന്ന പ്രശ്നമുള്ളു? സാക്ഷാൽ അറിവായിത്തീർന്നു ഉറങ്ങാതെ ഇരിക്കണം. അതിന് കഴിവില്ലെങ്കിൽ, ബ്രഹ്മജ്ഞാനം നേടി ജനനമരണദുഃഖങ്ങൾക്ക തീതമായി കഴിയുന്ന മുനിജനങ്ങളെ മനസ്സാ വാചാ കർമ്മണാ സേവിക്കുകയാണ് വേണ്ടത്.

ഒളിമുതലാം പഴമഞ്ചുമുണ്ടു, നാറും-
നളികയിലേറി നയേനമാറിയാടും
കിളികളെയഞ്ചുമരിഞ്ഞു കീഴ്മറിക്കും-
വെളിവുരുവേന്തിയകം വിളങ്ങിടേണം.

ശബ്ദ സ്പർശ രൂപ രസ ഗന്ധങ്ങളെന്ന അഞ്ചു പഴങ്ങൾ തിന്നു. നാറ്റംവമിക്കുന്ന കുഴ ലിൽ ഇരുന്നു നയപരമായി ആടിക്കളിക്കുന്ന അഞ്ചു കിളികളെയും  അരിഞ്ഞു താഴേക്കി ടുന്ന അറിവുരൂപം പൂണ്ട് ഉൾത്തടം വിളങ്ങേണ്ടതാണ്. അഞ്ചു കിളികൾ പഞ്ചേന്ദ്രിയങ്ങൾ തന്നെ. നാറ്റമുള്ള കുഴലായി ശരീരത്തെകാണുന്നു. ഈ തിന്മയെ അതിജീവിച്ച് സ്വന്തം അന്തഃ സത്തയെ സാക്ഷാത്കരിക്കുകയാണ് വ്യക്തിയുടെ പരമമായ കണ്ടെത്തൽ.

ഇരുപുറവും വരുമാറവസ്ഥയെപ്പൂ-
ത്തൊരു കൊടിവന്നു പടർന്നുയർന്നു മേവും-
തരുവിനടിക്കു തപസ്സു ചെയ്തു വാഴും-
നരനു വരാ നരകം നിനച്ചിടേണം.

ഇരുപുറത്തും മൂടിക്കിടിക്കും വണ്ണം ഒരു മരത്തിൽ പൂത്ത വള്ളിച്ചെടി പടർന്നുയർന്നു കിടക്കുന്നു. ആ മരത്തിന്റെ താഴെ തപസ്സനുഷ്ഠിച്ചു കഴിയുന്ന ഒരുവനു നരകം അനുഭവി ക്കേണ്ടി വരില്ല.

'ഇരുളിലിരിപ്പവനാരു? ചൊല്ക നീ"യെ-
ന്നൊരുവനുരപ്പതു കേട്ടു താനുമേവം
അറിവതിനായവനോടു "നീയുമാരെ"-
ന്നരുളുമിതിൻ പ്രതിവാക്യമേകമാകും.

ഒരുവൻ ആരായിരുന്നു: "ഇരുട്ടിൽ ഇരിക്കുന്ന നീയാര്? പറയൂ." കേൾക്കുന്നവൻ അതേ ചോദ്യം തന്നെ തിരിച്ചു ചോദിക്കുന്നു: "നീയാര്?" ഈ രണ്ട് ചോദ്യങ്ങളുടേയും ഉത്തരം ഒന്നു തന്നെ-"ഞാൻ". ഓരോ വ്യക്തിയിലും അന്തിമമായി ഉള്ളത് ആത്മസത്തതന്നെ.

'അഹമഹ'മെന്നരുളുന്നതൊക്കെയാരാ-
യുകിലകമേ പലതല്ല, തേകമാകും;
അകലുമഹന്തയനേകമാകയാലീ
തുകയിലഹം പൊരുളും തുടർന്നിടുന്നു.

അന്വേഷിച്ചറിഞ്ഞാൽ 'ഞാൻ' , 'ഞാൻ' എന്നു എല്ലാവരിലും നിലനിന്നുപോരുന്ന ബോധം ഒന്നു തന്നെ. അഹന്ത അനേകവും ഞാനെന്ന ഭാവം ശക്തമാകുമ്പോൾ താൻ അന്യരിൽ നിന്നു ഭിന്നനാണെന്ന മിഥ്യാബോധം ഉണ്ടാകും.

തൊലിയുമെലുമ്പുമലം ദുരന്ത മന്തഃ-
കലകളുമേന്തു മഹന്തയൊന്നു കാൺക!
പൊലിയുമിതന്യ പൊലിഞ്ഞു പൂർണ്ണമാകും
വലിയൊരഹന്ത വരാ വരം തരേണം.

📖 തൊലി, എല്ല്, മലം, മനസ്സിലുയരുന്ന ദുരന്തകാരണമായ സങ്കല്പങ്ങൾ എന്നിവ ചേർന്നുള്ള അഹന്തയുണ്ട്. അത് നശിച്ചുപോകുന്ന ഒന്നാണത്. അവിദ്യയില്ലാതായി അതു പൂർണ്ണത കൈവരിക്കും. അതിശക്തമായ അഹന്ത അലട്ടാതിരിക്കാൻ അനുഗ്രഹിക്കണമെന്നു പ്രാർത്ഥിക്കുന്നു. അജ്ഞത ഇല്ലാതാകുമ്പോൾ വലിയ അഹന്തയിൽ നിന്നു മോചനം ലഭിക്കും.

ത്രിഗുണമയം തിരുനീറണിഞ്ഞൊരീശ-
ന്നകമലരിട്ടു വണങ്ങിയക്ഷമാറി
സകലമറിഞ്ഞു തണിഞ്ഞു കേവലത്തിൻ-
മഹിമയുമറ്റു, മഹസ്സിലാണിടേണം.

📖 സത്വരജസ്തമോ ഗുണങ്ങളാകുന്ന ഭസ്മം പൂശിയ ശിവന് മനസ്സാകുന്ന പുഷ്പം അർപ്പിച്ച് നമസ്കരിച്ചു, ഇന്ദ്രിയശാന്തി കൈവരിച്ച്, ഈവന്റെ ശരീരസ്ഥമായ സ്ഥിതി നശിച്ച്, ശരീരമില്ലാത്ത അവസ്ഥയും ഇല്ലാതായി, ആദിമഹസ്സിൽ ലയിക്കണം.

ത്രിഭുവനസീമകടന്നു തിങ്ങിവിങ്ങും-
ത്രിപുടി മുടിഞ്ഞു തെളിഞ്ഞിടുന്ന ദീപം
കപടയതിക്കു കരസ്ഥമാകുവീലെ-
ന്നുപനിഷദുക്തി രഹസ്യമോർത്തിടേണം.

📖 മൂന്നു ലോകങ്ങളുടേയും അതിർത്തി കടന്നു തിങ്ങിനിറഞ്ഞു നില്ക്കുന്നതാണ് ത്രിപുടി. ആ വിഭജനം അപ്രത്യക്ഷമാകുമ്പോൾ കത്തിജ്വലിക്കുന്ന പ്രകാശം, കള്ള സന്യാസിക്ക് കൈവരികയില്ല എന്നു ഉപനിഷത്തിൽ പറയുന്നത് ഓർക്കണം.

പരയുടെ പാലുനുകർന്ന ഭാഗ്യവാന്മാർ-
ക്കൊരു പതിനായിരമാണ്ടൊരല്പനേരം;
അറിവപര പ്രകൃതിക്കധീനമായാ-
ലരനൊടിയായിരമാണ്ടുപോലെ തോന്നും.

📖 പ്രകൃതിയെ രണ്ടായി, പരാപ്രകൃതിയെന്നും അപരാപ്രകൃതിയെന്നും തിരിക്കപ്പെടുന്നു. പരാ പ്രകൃതി സത്യദർശനത്തെ സഹായിക്കുന്നു. അപരാ പ്രകൃതി ഭൗതികസുഖഭോഗങ്ങൾക്കു പ്രേരണ നല്കുന്നു.

അധികവിശാലമരുപ്രദേശമൊന്നായ്
നദിപെരുകുന്നതുപോലെ വന്നു നാദം
ശ്രുതികളിൽ വീണു തുറക്കുമക്ഷിയെന്നും
യതമിയലും യതിവര്യനായിടേണം.

📖 മരുഭൂമിയിൽ പെട്ടെന്നു ജലപ്രവാഹമുണ്ടാകുന്നു. വെള്ളപ്പാച്ചിലുണർത്തുന്ന ശബ്ദത്തിനുസമാനമാണ് യതിയുടെ യോഗചര്യവഴിയുണ്ടാകുന്ന അനുഭവം. ആ അനുഭവശബ്ദം ബോധോദയത്തിലേക്ക് ആനയിക്കും. അന്തർദൃഷ്ടി തുറക്കപ്പെടുന്ന ധ്യാനനിരതനായ യോഗിവര്യനാകാൻ ഓരോരുത്തരും ശ്രമിക്കണം.

അഴലെഴുമഞ്ചിതളാർന്നു രണ്ടുതട്ടായ്-
ച്ചുഴലുമനാദിവിളക്കു തൂക്കിയാത്മാ
നിഴലുരുവായെരിയുന്നു നെയ്യതോ മുൻ-
പഴകിയവാസന, വർത്തിവൃത്തിയത്രേ.

📖 ജ്വലിക്കുന്ന അഞ്ചിതളോടുകൂടിയ രണ്ടു തട്ടുകളുള്ള അനാദിയായ വിളക്കു തൂക്കിയും നിഴലാകുന്ന ശരീരത്തിനുള്ളിൽ സ്ഥിതിചെയ്തും ആത്മാവും എരിഞ്ഞുകൊണ്ടിരിക്കുന്നു.

അനേകകാലമായി ആവർത്തിച്ചുറപ്പിച്ചിട്ടുള്ള വാസനകളാണ് എരിയാനുള്ള നെയ്യ്, തിരി മനഃ സങ്കല്പവും.

അഹമിരുളല്ലിരുളാകിലന്ധരായ് നാ-
മഹമഹമെന്നറിയാതിരുന്നിടേണം;
അറിവതിനാലഹമന്ധകാരമല്ലെ-
ന്നറിവതിനിങ്ങനെയാർക്കുമോതിടേണം.

'ഞാൻ', 'ഞാൻ' എന്ന ബോധം ഇരുളല്ല, അജ്ഞതകൊണ്ടുണ്ടാകുന്നതല്ല. നാം അന്ധരായി, ഞാൻ, ഞാൻ എന്ന ബോധം ഇല്ലാത്തവരായി ഇരിക്കുമായിരുന്നു. ബോധമുള്ളിലുണ്ടാകുന്നതിൽ നിന്ന്, ഞാൻ ഇല്ലാത്തതല്ല എന്നു മനസ്സിലാകും. ഈ വസ്തുത അറിയാൻ ഏവരെയും പ്രേരിപ്പിക്കണം.

അടിമുടിയറ്റമതുണ്ടിതുണ്ട തുണ്ടെ-
ന്നടിയിടു മാദിമസത്തയുള്ളതെല്ലാം;
ജഡമിതു സർവമനിത്യമാം; ജലത്തിൻ-
വടിവിനെ വിട്ടു തരംഗമന്യമാമോ

അടിഭാഗം, മുകൾഭാഗം, അറ്റം, അതുണ്ട്, ഇതുണ്ട് എന്നിങ്ങനെ ദൃശ്യ പ്രപഞ്ചത്തെ നാം വേർതിരിച്ചു കാണുന്നു. ഈ വിധത്തിൽ കാണുന്നതെല്ലാം ചൈതന്യമാണ്. പലതായി തോന്നിക്കുന്ന ജഡവസ്തുക്കളെല്ലാം അനിത്യമാകുന്നു. വെള്ളത്തിൽ നിന്നു വ്യത്യസ്തമാകുമോ തരംഗങ്ങൾ? വെള്ളവും തിരയും പോലെയാണ് സത്തയും പ്രപഞ്ചവും.

ഉലകിനു വേറൊരു സത്തയില്ലതുണ്ടെ
ന്നുലകരുരപ്പതു സർവമൂഹ ഹീനം;
ജളനു വിലേശയമെന്നു തോന്നിയാലും
നലമിയലും മലർമാല നാഗമാമോ?

മറ്റൊരു സത്ത പ്രപഞ്ചത്തിന് ഇല്ല. മറിച്ചു പറയുന്നത് അയുക്തികമാകുന്നു. മനോഹരമായ പൂമാല സർപ്പമാകുമോ ഒരു മഠയൻ അപ്രകാരം തെറ്റായി ധരിച്ചതുകൊണ്ട്?

പ്രിയമൊരു ജാതിയിതെൻ പ്രിയം, ത്വദീയ-
പ്രിയ മപരപ്രിയ, മെന്നനേകമായി
പ്രിയവിഷയം പ്രതി വന്നിടും ഭ്രമം; തൻ-
പ്രിയമപരപ്രിയമെന്നറിഞ്ഞിടേണം.

പ്രിയം ഒരു തരത്തിൽ മാത്രമേയുള്ളു. എന്റെ സ്നേഹം, നിന്റെ സ്നേഹം എന്ന പേരിൽ തെറ്റിദ്ധാരണയുണ്ടാകുന്നു. സ്വന്തം പ്രിയമാണ് അന്യരുടെയും പ്രിയമെന്നു ഗ്രഹിക്കേണ്ടതാണ്.

പ്രിയമപരന്റെയതെൻ പ്രിയം: സ്വകീയ-
പ്രിയമപരപ്രിയ മിപ്രകാരമാകും-
നയമതിനാലെ നരന്നു നന്മനല്കും
ക്രിയ യപരപ്രിയ ഹേതുവായ് വരേണം.

അന്യന്റെ സുഖം തന്റെ സുഖമായും തന്റെ സുഖം അന്യന്റെ സുഖമായും കാണേണ്ടതാണ്. ഇതാണ് ധർമം. അതുകൊണ്ടു മനുഷ്യനന്മയെ ലാക്കാക്കി ചെയ്യുന്ന എല്ലാ കർമ്മങ്ങളും തനിക്കെന്നപോലെ അന്യനും പ്രിയംകരമായിരിക്കേണ്ടതാണ്.

അപരനുവേണ്ടിയഹർനിശം പ്രയത്നം
കൃപണതവിട്ടു കൃപാലു ചെയ്തിടുന്നു;
കൃപണനധോമുഖനായ്ക്കിടന്നു ചെയ്യു-
ന്നപജയകർമ്മമവന്നു വേണ്ടി മാത്രം.

📖 അന്യനുവേണ്ടി ദയാശീലൻ തുടർന്നു കർമനിരതനാകുമ്പോൾ, സ്വാർത്ഥമോഹി അവനു വേണ്ടി മാത്രം തലകുമ്പിട്ട് ദുഷ്കൃത്യങ്ങളിൽ വ്യാപൃതനാകുന്നു.

അവനിവനെന്നറിയുന്നതൊക്കെയോർത്താ-
ലവനിയിലാദിമമായൊരാത്മരൂപം;
അവനവനാത്മ സുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ് വരേണം.

📖 തന്നിലുള്ള ആത്മസത്ത തന്നെയാണ് പ്രപഞ്ചത്തിൽ നില്ക്കുന്നത്. ആ അനുഭവം മാത്രമേ സ്ഥിരമായ സുഖം ഉളവാക്കുകയുള്ളു. എല്ലാവരിലും ഒരാത്മരൂപം ഉണ്ടല്ലോ. ഓരോരുവനും സ്വന്തം സുഖത്തിനു വേണ്ടി ചെയ്യുന്ന കർമ്മങ്ങൾ അന്യന്റെ സുഖത്തിനുവേണ്ടിയാകണം.

ഒരുവനുനല്ലതുമന്യനല്ലലും ചേർ
പ്പൊരുതൊഴിലാത്മവിരോധിയോർത്തിടേണം;
പരനുപരം പരിതാപമേകിടുന്നോ-
രെരിനരകാബ്ധിയിൽ വീണെരിഞ്ഞിടുന്നു.

📖 ഒരാൾക്കു നന്മയും മറ്റൊരാൾക്ക് ക്ലേശവും ഉളവാകത്തക്കവണ്ണം പ്രവർത്തിക്കുന്നത് ആത്മാവിനെതിരായ കർമമാണ്. പരദുഃഖത്തിന് കാരണക്കാരായിത്തീരുന്നവർ കത്തുന്ന നര കാഗ്നിയിൽ വീണ് എരിയാൻ ഇടയാകും.

അവയവമൊക്കെയമർത്തി യാണിയായ് നി-
ന്നവയവിയാവിയെയാവരിച്ചിടുന്നു;
അവനിവനെന്നതിനാലവൻ നിനക്കു-
ന്നവശതയാമവിവേകമൊന്നിനാലേ.

📖 അംഗങ്ങളെ നിയന്ത്രിച്ച്, അവയുടെ സ്വരൂപമായി നിന്നുകൊണ്ട് ശരീരം പ്രാണനെ കൈകൊള്ളുന്നു. ഇങ്ങനെ ചെയ്യുന്ന ശരീരം, അവൻ, ഇവൻ എന്ന ഭേദചിന്തയ്ക്കു വശംഗത നാകുന്നത് അവിവേകം, അജ്ഞാനം കൊണ്ടുമാത്രമാണ്.

ഇരുളിലിരുന്നറിയുന്നതാകുമാത്മാ-
വറിവതു താനഥ നാമരൂപമായും
കരണമൊടിന്ദ്രിയ കർത്തൃകർമ്മമായും
വരുവതു കാൺക മഹേന്ദ്രജാലമെല്ലാം.

📖 ഇരുളിലിരുന്നുകൊണ്ട് അറിയാൻ ആത്മാവിനു കഴിയുന്നു. ആ അറിവു ഭിന്നരൂപങ്ങൾ കൈകൊള്ളുന്നു. നാമരൂപം, അന്ത:കരണം, ഇന്ദ്രിയം, കർത്താവ്, കർമം എന്നിങ്ങനെ പ്രപഞ്ച ജീവിതത്തിനാധാരമായി എല്ലാമായി വരുന്നതും അറിവാണ്. മഹേന്ദ്രജാലംപോലെ അത്ഭുത കരമായി അത് പ്രതിഭാസിക്കുന്നു.

അടിമുടിയറ്റടിതൊട്ടു മൗലിയന്തം
സ്ഫുടമറിയുന്നതു തുര്യബോധമാകും;
ജഡമറിവീലതു ചിന്ത ചെയ്തു ചൊല്ലു-
ന്നിടയിലിരുന്നറിവല്ലറിഞ്ഞിടേണം

📖 തുര്യബോധം അടിമുതൽ മുടിവരെ സുവ്യക്തമായി അറിയുന്നതാണ്. ശരീരം അതറി യില്ല. ചിന്തയിൽ നിന്നു ഉളവാകുന്നതുമല്ല അത്. ബുദ്ധി വ്യാപാരത്തിൽ കൂടി കരഗതമാകില്ല തുര്യബോധം.

മനമലർ കൊയ്തു മഹേശപൂജ ചെയ്യും-
മനുജനു മറ്റൊരുവേല ചെയ്തിടേണ്ടാ;
വനമലർ കൊയ്തു മതല്ലയായ്കിൽ മായാ-
മനുവുരുവിട്ടുമിരിക്കിൽ മായമാറും

ധ്യാനനിരതനായി, മനസ്സിൽ വിരിയുന്ന അറിവിന്റെ പുഷ്പങ്ങൾ കൊണ്ടു മഹേശ്വനെ പൂജിക്കുന്ന ഒരുവന് മറ്റുരീതിയിലുള്ള ആരാധന ചെയ്യേണ്ട ആവശ്യമില്ല. പുഷ്പാർച്ചനയിൽകൂടിയോ മന്ത്രങ്ങൾ ജപിച്ചോ ഇരുന്നാൽ മായാബന്ധനത്തിൽ നിന്നു മോചിതനാകാം.

ജഡമറിവീലറിവിന്നു ചിന്തയില്ലോ-
തിടുകയുമില്ലറിവെന്നറിഞ്ഞു സർവ്വം
വിടുകിലവൻ വിശദാന്തരംഗനായ് മേ-
ലുടലിലമർന്നുഴലുന്നതില്ല നൂനം.

ജഡവസ്തുക്കൾക്ക് അറിയാനുള്ള കഴിവില്ല; ശുദ്ധമായ അറിവിനു ചിന്തയില്ല; അതു സംസാരിക്കുകയുമില്ല. ശുദ്ധജ്ഞാനം മനസ്സിനും വാക്കിനും അപ്പുറത്താണ്. അതു മനസ്സിലാക്കി സർവതും ഉപേക്ഷിക്കുന്നവൻ മനസ്സിനു വെളിച്ചം സിദ്ധിച്ചവനാകും. തുടർന്നു അവൻ ലൗകിക ജീവിതത്തിലെ ദുഃഖാനുഭവങ്ങളിൽ നിന്നു തീർച്ചയായും മുക്തി നേടും.

അനുഭവമാദിയിലൊന്നിരിക്കിലല്ലാ-
തനുമിതിയില്ലിതുമുന്നമക്ഷിയാലേ
അനുഭവിയാതതുകൊണ്ടു ധർമ്മിയുണ്ടെ-
ന്നനുമിതിയാലറിവീലറിഞ്ഞിടേണം.

അനുഭവിച്ചിട്ടുള്ള വസ്തുക്കളെ മാത്രമെ യുക്തികൊണ്ടു ഊഹിച്ചു അറിയാൻ കഴിയൂ. ധർമിയായ അറിവ് കണ്ണുകൊണ്ടോ മറ്റിന്ദ്രിയങ്ങൾകൊണ്ടോ അനുഭവിച്ചറിയാനാവില്ല. അതുകൊണ്ട് ബ്രഹ്മസത്യത്തെ അനുമാനം വഴി അറിയാൻ കഴിയില്ലെന്നു ഓർക്കണം.

അറിവതു ധർമ്മിയെയല്ല, ധർമ്മമാ മീ-
യരുളിയ ധർമ്മിയദൃശ്യമാകയാലേ;
ധരമുതലായവയൊന്നുമില്ല, താങ്ങു-
ന്നൊരു വടിവാമറിവുള്ളതോർത്തിടേണം.

ലോകത്തു നാമറിയുന്ന സകല പദാർത്ഥങ്ങളും ധർമ്മങ്ങൾ മാത്രമാണ്. ഈ ധർമ്മങ്ങളെ താങ്ങിനിറുത്തുന്ന ധർമി, അറിവ്, അദൃശ്യമായതുകൊണ്ടു നമുക്കു കാണാൻ കഴിയുന്നില്ല. ഭൂമി, വെള്ളം, അഗ്നി, വായു, ആകാശം തുടങ്ങിയവ ഇല്ലാത്തതാണ്. അവയ്ക്ക് താങ്ങായി നില്ക്കുന്ന, ധർമി, അറിവു, മാത്രമാണ് ഉള്ളത്.

അറിവു നിജസ്ഥിതിയിങ്ങറിഞ്ഞിടാനായ്-
ദ്ധരമുതലായ വിഭൂതിയായി താനേ
മറിയുമവസ്ഥയിലേറിമാറി വട്ടം-
തിരിയുമലാതസമം തിരിഞ്ഞിടുന്നു.

തീക്കൊള്ളി അതിവേഗം കറക്കിയാൽ ഒരു പ്രഭാവലയം നിലവിൽ വന്നതായി തോന്നും. അതു തോന്നലാണ്, വാസ്തവത്തിൽ ഇല്ല. അതു പോലെ ഭൂമി മുതലായവ ചലനാത്മകമാകുമ്പോൾ അവ ഉള്ളവയായി തോന്നും. സത്വം അറിവു മാത്രമാണ്.

അരനൊടിയാദിയരാളിയാർന്നിടും തേ-
രുരുളതിലേറിയുരുണ്ടിടുന്നു ലോകം;

അറിവിലനാദിയതായ് നടന്നിടും തൻ-
തിരുവിളയാടലിതെന്നറിഞ്ഞിടേണം.

📖 അറിവിന്റെ ചലനം കാലചക്രത്തിരിച്ചിലിനു സമമാണ്. അരനൊടി തുടങ്ങിയ ആരക്കാലുകൾ ഘടിപ്പിച്ചിട്ടുള്ള കാലചക്രത്തിലേറി ലോകം കറങ്ങുന്നു. അനാദികാലം മുതൽ അറിവിൽ നടന്നുകൊണ്ടിരിക്കുന്ന ദിവ്യലീലയാണിതെന്നു ഗ്രഹിക്കേണ്ടതാണ്.

ഒരു പതിനായിരമാദിതേയരൊന്നായ്
വരുവതുപോലെ വരും വിവേകവൃത്തി;
അറിവിനെ മൂടുമനിത്യമായയാമീ-
യിരുളിനെ യീർന്നെഴുമാദി സൂര്യനത്രേ.

📖 പതിനായിരം സൂര്യന്മാർ ഒരുമിച്ചുദിച്ചു പൊങ്ങുംപോലെ സത്യത്തെ വെളിപ്പെടുത്തുന്ന വിവേകം പ്രത്യക്ഷപ്പെടും. ഇങ്ങനെ ഉദയം ചെയ്യുന്ന ആത്മജ്ഞാനം അറിവിനെ മൂടുന്ന നശ്വരമായ മായയാകുന്ന ഇരുട്ടിനെ വേരോടെ പിഴുതെറിയാൻകഴിയുന്ന ആദിസൂര്യനാണ്.

അറിവിനു ശക്തിയനന്തമുണ്ടിതെല്ലാ-
മറുതിയിടാം സമയന്യയെന്നിവണ്ണം
ഇരുപിരിവായതിലന്യ സാമ്യമാർന്നു-
ള്ളുരുവിലമർന്നു തെളിഞ്ഞുണർന്നിടേണം.

📖 അറിവു അനന്തശക്തിയുള്ളതാണ്. എങ്കിലും 'സമ'യെന്നും 'അന്യ'യെന്നും അതിനെ വിഭജിക്കാം. ഇവയിൽ 'അന്യ', 'സമ'യുടെ അന്തഃസത്തയിൽ ലയിച്ചു, തെളിഞ്ഞുണരേണ്ടതാണ്.

വിഷമതയാർന്നെഴുമന്യവെന്നു കൊൾവാൻ
വിഷമ മഖണ്ഡ വിവേകശക്തിയെന്യേ;
വിഷമയെ വെന്നതിനാൽ വിവേകമാകും-
വിഷയവിരോധിനിയോടണഞ്ഞിടേണം.

📖 സമബുദ്ധിക്കു ഭംഗമുളവാക്കി മനസ്സിനെ വിഷമിപ്പിക്കുന്ന അന്യയെ അദ്ധ്യാത്മസത്തയുടെ ശക്തികൊണ്ടല്ലാതെ അമർത്താനാവില്ല. അതുകൊണ്ട് വിഷമകാരിണിയായ അവിദ്യയെ പരാജയപ്പെടുത്തുക. എന്നിട്ട് പ്രപഞ്ചപ്രതിഭാസ വിരോധിയായവിവേകശക്തിയെ അവലംബിക്കുക.

പലവിധമായറിയുന്നതന്യയൊന്നായ്
വിലസുവതാം സമയെന്നുമേലിലോതും-
നിലയെയറിഞ്ഞുനിവർന്നുസാമ്യമേലും
കലയിലലിഞ്ഞു കലർന്നിരുന്നിടേണം.

📖 വസ്തുക്കളെ പലതായി വേർതിരിച്ചു കാണിക്കന്ന ശക്തിയാണ് 'അന്യ'. എല്ലാ വസ്തുക്കളിലുംഒരേ കാരണസത്തയെ കാണിച്ചു തന്നു ഏകത്വത്തെ ഉറപ്പിക്കുന്ന ശക്തിയാണ് 'സമ'. ഈ നില മനസ്സിലാക്കി സാമ്യമുള്ള അംശങ്ങളിൽ അലിഞ്ഞു ചേർന്നു, ധീരമായി, ഒന്നാകണം.

അരുളിയ ശക്തികളെത്തുടർന്നു രണ്ടാം-
പിരിവിവയിൽ സമതൻ വിശേഷമേകും;
വിരതി വരാ വിഷമാവിശേഷമൊന്നി-
ത്തരമിവ രണ്ടു തരത്തിലായിടുന്നു.

ഈ ശക്തികളെ തുടർന്നു രണ്ടു പിരിവുകളുണ്ടാകുന്നു അറിവിൽ ഓരോന്നും 'സാമാന്യ' എന്നും 'വിശേഷം'എന്നും രണ്ടായി പിരിയുന്നു. ഇതിൽ 'സമ'യുടെ വിശേഷം എല്ലായിടത്തും ഒന്നു തന്നെ. 'വിഷമ'യുടെ വിശേഷം ഒരിക്കലും അവസാനിക്കാതെ നീണ്ടുപോകുന്നു. സമയം വിശമയും വീണ്ടും രണ്ടായി പിരിയുന്നു.

സമയിലുമന്യയിലും സദാപി വന്നി-
ങ്ങമരുവതുണ്ടതതിൻ വിശേഷശക്തി
അമിതയതാകിലുമാകെ രണ്ടിവറ്റിൻ-
ഭ്രമകലയാലഖിലം പ്രമേയമാകും.

സമയിലും അന്യയിലും അതതിന്റെ വിശേഷ ശക്തി നിലകൊള്ളുന്നു. ഇത് രണ്ടു തരത്തിലുള്ളവയാണ്. ഇവ രണ്ടും ഉളവാക്കുന്ന വിസ്മയകരമായ വ്യത്യസ്തബോധം കൊണ്ടാണ് എല്ലാം അറിയാറാകുന്നത്.

'ഇതുകുട'മെന്നതിലാദ്യമാമിതെന്നു-
ള്ളതു വിഷമാ; കുടമോ വിശേഷമാകും;
മതി മുതലായ മഹേന്ദ്രജാലമുണ്ടാ-
വതിനിതു താൻ കരുവെന്നു കണ്ടിടേണം.

അദ്വയമായ ആത്മസത്തയിൽ നിന്നു വ്യത്യസ്ത പദാർത്ഥങ്ങളെ ഉണ്ടാക്കുന്ന ശക്തിയാണ് അന്യ വൈവിധ്യമുള്ള ലോകമുണ്ടായത് അന്യയുടെ പ്രവർത്തനം കൊണ്ടാണ്. ബുദ്ധി മുതലായ ഇന്ദ്രജാല സദൃശ്യമായ പ്രാപഞ്ചിക പ്രതിഭാസങ്ങൾ ഉണ്ടാകുന്നതിന് ഇതു കാരണ ശക്തിയാണ്.

'ഇദമറി'വെന്നുള്ളതിലാദ്യമാമിതെന്നു-
ള്ളതു സമ: തന്റെ വിശേഷമാണ് ബോധം;
മതി മുതലായവയൊക്കെ മാറി മേൽ സദ്-
ഗതിവരുവാനിതിനെ ബ്ഭജിച്ചിടേണം

'ഇത് അറിവ്'എന്നതിൽ 'ഇത്' എന്നുള്ളത് സമ (വിദ്യ)യുടെ സാമാന്യഭാവവും'ബോധം' വിശേഷവും ആകുന്നു. മനസ്സ് ഉളവാക്കുന്ന വികലബോധം മാറി, സൽഗതി വരാനായി സമയുടെ വിശേഷമായ അറിവിനെ ഭജിക്കണം.

പ്രകൃതിപിടിച്ചു ചുഴറ്റിടും പ്രകാരം
സുകൃതികൾ പോലുമഹോ! ചുഴന്നിടുന്നു!
വികൃതി വിടുന്നതിനായി വേല ചെയ്വീ-
ലകൃതി ഫലാഗ്രഹമറ്ററിഞ്ഞിടേണം.

അന്യയും അതിന്റെ വിശേഷവും മൂലം സൽക്കർമ്മങ്ങൾ ചെയ്യുന്നവർ പോലും വട്ടം കറങ്ങുന്നു. പുണ്യകർമ്മങ്ങൾ ചെയ്യാത്തവർ വികൃതിക്കുള്ള വാസന, ദുഷ്കർമപ്രേരണ, ഇല്ലാതാക്കാനായി നിഷ്കാമ കർമത്തിനു വേല ചെയ്യുന്നില്ല.

പലമതസാരവുമേകമെന്നു പാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ
പലവിധയുക്തി പറഞ്ഞു പാമരന്മാ-
രലവതു കണ്ടലയാതമർന്നിടേണം.

കുരുടന്മാർ ആനയെ വർണ്ണിച്ചതുപോലെ വിവിധ മതവിശ്വാസികൾ താന്താങ്ങളുടെ മതത്തിന്റെ ഉത്കൃഷ്ടത ബോധ്യപ്പെടുത്താൻ യത്നിക്കുന്നു. എല്ലാ മതങ്ങളുടേയും അടിസ്ഥാനതത്വം ഒന്നാണെന്ന വസ്തുത അവർ വിസ്മരിക്കുന്നു.

ഒരു മതമന്യനു നിന്ദ്യമൊന്നിലോതും-
കരുവപരന്റെ കണക്കിനുനമാകും;
ധരയിലിതിന്റെ രഹസ്യമൊന്നു താനെ-
ന്നറിവളവും ഭ്രമമെന്നറിഞ്ഞിടേണം.

ഒരു മതത്തിലെ സങ്കല്പങ്ങൾ അന്യമതക്കാരന് നിന്ദ്യമായി തോന്നും ഒന്നിലെ മത സാരം അന്യന്റെ കണക്കനുസരിച്ച് തെറ്റാണ്. എല്ലാ മതങ്ങളുടേയും അടിസ്ഥാനതത്വം ഒന്നാണെന്നറിയുന്നതു വരെ ഈ തെറ്റിദ്ധാരണ നില്ക്കും.

പൊരുതു ജയിപ്പതസാദ്ധ്യമൊന്നിനോടൊ-
ന്നൊരുമതവും പൊരുതാലൊടുങ്ങുവീല;
പരമതവാദിയിതോർത്തിടാതെ പാഴേ
പോരുതു പൊലിഞ്ഞിടുമെന്ന ബുദ്ധിവേണം.

വാദിച്ചു ജയിക്കാനാവില്ല, എതിർത്തുകൊണ്ടു ഒരു മതവും ഇല്ലാതാകില്ല. അന്യമത നിന്ദകൾ ഈ വസ്തുത ഓർക്കാതെ വെറുതെ പൊരുതി നശിക്കും.

ഒരു മതമാകുവതിന്നുരപ്പതെല്ലാ-
വരുമിതു വാദികളാരുമോർക്കുവീല;
പരമതവാദമൊഴിഞ്ഞ പണ്ഡിതന്മാ-
രറിയുമിതിന്റെ രഹസ്യമിങ്ങശേഷം.

ഒരു മതമാകണമെന്ന് എല്ലാവരും പറയുന്നു. ഇക്കാര്യം വാദിക്കുന്നവർ ഓർക്കുന്നില്ല. പരമതങ്ങളോടു മാത്സര്യമില്ലാത്ത പണ്ഡിതന്മാർ ഇതിന്റെ രഹസ്യം മുഴുവനറിയും.

തനുവിലമർന്ന ശരീരി, തന്റെ സത്താ-
തനുവിലതെന്റെ തിതെന്റേതെന്നു സർവം
തനുതയൊഴിഞ്ഞു ധരിച്ചിടുന്നു; സാക്ഷാ-
ലനുഭവശാലികളാമിതോർക്കിലാരും.

ആത്മാവ് ശരീരത്തിൽ സ്ഥിതി ചെയ്യുന്നു. ശരീരഭാവത്തിന്റെ രീതിവെടിഞ്ഞ്, ഇതും അതും എല്ലാം തന്റേതായി ആത്മാവു കരുതുന്നു. ശരീര ഭിന്നമായ ആത്മഭാവം ഇതാണ്. ഇതറിഞ്ഞാൽ സാക്ഷാൽ ആത്മീയ സിദ്ധിയുള്ളവരാകും എല്ലാവരും.

അഖിലരുമാത്മ സുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു;
ജഗതിയിലിമ്മതമേകമെന്നു ചിന്തി-
ച്ചഘമണയാതകതാരമർത്തിടേണം.

എല്ലാവരും അവനവനു ആത്മസുഖത്തിനായി പ്രവർത്തിക്കുകയാണ്. ലോകത്തിലെ ഏക മതം ഇതു തന്നെ. ഇതു നല്ല വണ്ണമറിഞ്ഞ്, പാപകർമ്മങ്ങൾ ഒഴിവാക്കി മനോനിയന്ത്രണത്തോടെ ജീവിക്കണം.

നിലമൊടു നീരതുപോലെ കാറ്റു തീയും
വെളിയുമഹംകൃതി വിദ്യയും മനസ്സും
അലകളുമാഴിയുമെന്നുവേണ്ടയെല്ലാ-
വുലകുമുയർന്നറിവായി മാറിടുന്നു.

ഭൂമി, വെള്ളം, വായു, അഗ്നി, ആകാശം, അഹന്ത, വിദ്യ, മനസ്സ്, തിരകൾ, സമുദ്രം എന്നു വേണ്ട എല്ലാ ഉലകവും ഉയർന്ന അറിവായി മാറുന്നു. സകലപ്രപഞ്ച പ്രതിഭാസങ്ങളും സത്യസാക്ഷാത്കാരദശയിൽ മാഞ്ഞുമറയുന്നു. ജ്ഞാനസ്വരൂപം മാത്രം അനന്തമായി പ്രകാശിക്കുന്നു.

അറിവിലിരിന്നൊരഹന്തയാദ്യമുണ്ടായ്-
വരുമിതിനോടൊരിദന്ത വാമയായും
വരുമിവരണ്ടുലപങ്ങൾ പോലെ മായാ-
മരമഖിലം മറയെപ്പടർന്നിടുന്നു.

📖 അറിവിൽ നിന്ന് ആദ്യമായി 'ഞാൻ' എന്ന അഹന്ത ആവിർഭവിക്കുന്നു. അതിനോട് ചേർന്ന് 'ഇത്', 'ഇത്' എന്ന ബോധമുളവാക്കുന്ന ഭൗതികയാഥാർഥ്യങ്ങളും ഉണ്ടാകുന്നു. ഈ അഹന്തയും ഇദന്തയും രണ്ടു വള്ളികളെന്നപോലെ സംസാരവൃക്ഷത്തിൽ ചുറ്റിപ്പടർന്നു സത്യത്തെ പൂർണ്ണമായും മറച്ചുകളയുന്നു.

ധ്വനിമയമായ് ഗ്ഗഗനം ജ്വലിക്കു മന്നാ-
ളണയുമതിങ്കലശേഷദൃശ്യ ജാലം;
പുനരവിടെ ത്രിപുടിക്കു പൂർത്തി നല്കും-
സ്വനവുമനങ്ങുമിടം സ്വയം പ്രകാശം.

📖 ശബ്ദമയമായി ആകാശം ജ്വലിക്കുന്ന നാൾ, അതിൽ കാണപ്പെടുന്ന വസ്തുക്കളെല്ലാം ഇല്ലാതാകും. എന്നിട്ട് ത്രിപുടിയെ പൂർണ്ണമാക്കുന്ന ശബ്ദവും നിലയ്ക്കും. അവിടം സ്വയം പ്രകാശിക്കുന്നതാണ്.

ഇതിലെഴുമാദിമശ്കതിയിങ്ങു കാണു-
ന്നിതു സകലം പെറുമാദിബീജമാകും;
മതിയതിലാക്കി മറന്നിടാതെ മായാ-
മതിയറുവാൻ മനനം തുടർന്നിടേണം

📖 ഉള്ള ആദിമശക്തി ഇവിടെ കാണുന്ന എല്ലാം പ്രസവിക്കുന്ന ആദിബീജമാണ്. ഈ കാര്യം ഗ്രഹിച്ച്, മറന്നുപോകാതെ, മായയുടെ, അവിദ്യയുടെ, കീഴ്പെട്ട ബുദ്ധി ഇല്ലാതാകാൻ മനനം, ചിന്ത തുടരണം.

ഉണരുമവസ്ഥയുറക്കിലില്ലുറക്കം
പുനരുണരുമ്പൊഴുതും സ്ഫുരിക്കുവീല;
അനുദിനമിങ്ങനെ രണ്ടുമാദിമായാ-
വനിതയിൽനിന്നു പുറന്നു മാറിടുന്നു.

📖 ഉണർന്നിരിക്കുന്ന അവസ്ഥയിൽ ഉറക്കമോ ഉറങ്ങുമ്പോൾ ഉണർവോ അനുഭവപ്പെടുന്നില്ല. ദിവസേന ഇവരണ്ടും ആദിമായാമാതാവിൽ നിന്നു ഉദിച്ചസ്തമിച്ചുകൊണ്ടിരിക്കുന്നു. രണ്ടും അനിത്യമാണ്. മായയിൽ നിന്നുത്ഭവിച്ച അവയ്ക്കു നിലനില്പില്ല.

നെടിയകിനാവിതു നിദ്രപോലെ നിത്യം
കെടുമിതുപോലെ കിനാവുമിപ്രകാരം
കെടുമതി കാണുകയില്ല, കേവലത്തിൽ-
പെടുവതിനാലനിശം ഭ്രമിച്ചിടുന്നു.

📖 ജീവിതം നീണ്ട സ്വപ്നമാണ്. നിത്യവും നിദ്ര ഇല്ലാതാകും പോലെ ജീവിതവും നശിക്കും. ഇതുപോലെ സ്വപ്നവും. വികലബുദ്ധിക്ക് ഇതുമനസ്സിലാക്കാനാവില്ല. ഒന്നിൽ മുഴുകിപ്പോയ തിനാൽ അവൻ എപ്പോഴും തെറ്റായി ധരിക്കുന്നു.

കടലിലെഴും തിരപോലെ കായമോരോ-
ന്നുടനുടനേറിയുയർന്നമർന്നീടുന്നു;

മുടിവിതിനെങ്ങിതു ഹന്ത! മൂലസംവിത്-
കടലിലജസ്രവുമുള്ള കർമ്മമത്രേ.

കടലിൽ തിര ഉയരുന്നതുപോലെ ഓരോ ശരീരവും പെട്ടെന്നു പെട്ടെന്നു ഉയർന്നു പൊങ്ങി താഴുന്നു. ഇത് അവസാനമില്ലാതെ സംഭവിച്ചുകൊണ്ടിരിക്കുന്ന അത്ഭുതകരമായ ക്രീയയാണ്. ആദിമജ്ഞാനമാകുന്ന സമുദ്രത്തിൽ അനസ്യൂതമായി ഇതു നടക്കുന്നു.

അലയറുമാഴിയിലുണ്ടനന്തമായാ-
കലയിതു കല്യയനാദി കാര്യമാകും
സലിലരസാദി ശരീരമേന്തി നാനാ-
വുലകുരുവായുരുവായി നിന്നിടുന്നു.

മായയുടെ അനന്ത പ്രവർത്തനം കൊണ്ട് അലകൾ അറ്റുപോയ സമുദ്രത്തിൽ. ഇത് മംഗ ളകരവും ആദിയില്ലാത്ത കാര്യവുമാകുന്നു; വെള്ളം, രസം മുതലായ വിഭിന്ന രൂപങ്ങളെടുത്തു, നാനാലോക രൂപത്തിൽ ആകാരമാർന്നു നില്ക്കുന്നു.

നവനവമിന്നലെയിന്നു നാളെ മറ്റേ-
ദ്ദിവസമിതിങ്ങനെ ചിന്ത ചെയ്തിടാതെ
അവിരതമെണ്ണിയളന്നിടുന്നതെല്ലാം
ഭ്രമമൊരു ഭേദവുമില്ലറിഞ്ഞിടേണം.

നിത്യജീവിതത്തിലെ തെറ്റായ ധാരണകൾക്ക് അവസാനമില്ല. പുതിയത്, ഇന്നലെ, ഇന്നു, നാളെ, മറ്റെന്നാൾ എന്ന രീതിയിൽ ചിന്തിക്കരുത്. ഇവ്വിധത്തിൽ എണ്ണി അളന്നു അതിരിട്ടു കാണുന്നത് അജ്ഞാനം മൂലമാണ്. പ്രത്യക്ഷമെന്നു തോന്നുന്ന വ്യത്യാസങ്ങൾ വാസ്തവ ത്തിൽ ഉള്ളവയല്ല. അവ തമ്മിൽ ഭേദമില്ലെന്നറിയണം.

അറിവിനെ വിട്ടഥ ഞാനുമില്ലയെന്നെ-
പ്പിരിയുകിലില്ലറിവും പ്രകാശമാത്രം
അറിവറിയുന്നവനെന്നു രണ്ടുമോർത്താ-
ലൊരു പൊരുളാമതിലില്ല വാദമേതും.

അറിവില്ലെങ്കിൽ ഞാനുമില്ല, എന്നെ പിരിയുകിൽ അറിവുമില്ല. വെറും പ്രാകാശം മാത്ര മേയുള്ളു. അറിവെന്നും അറിയുന്നവനെന്നുമുള്ള രണ്ടു പൊരുളും ഒന്നു തന്നെയാണ്. അതിൽ സംശയമില്ല.

അറിവിനെയും മമതയ്ക്കധീനമാക്കി-
പ്പറയുമിതിൻ പരമാർത്ഥമോർത്തിടാതെ
പറകിലുമപ്പരതത്ത്വമെന്ന പോലീ-
യറിവറിയുന്നവനന്യമാകു വീല.

അറിവും അറിയുന്നവനും ഒരേ പൊരുളാണെന്നത് ഓർക്കാതെ, 'എന്റെ അറിവ്' എന്നു പറയാറുണ്ട്. പരമമായ സത്യം അറിവിൽ നിന്ന് അഭിന്നമാണ്. അതുപോലെ അറിയുന്നവ നിൽ നിന്ന് അറിവു വേർപെട്ടു നില്ക്കുന്നില്ല.

വെളിവിഷയം വിലസുന്നു വേറുവേറാ-
യളവിടുമിന്ദ്രിയമാർന്നു തന്റെ ധർമ്മം
ജളതയതിങ്ങു ദിഗമ്ബരാദി നാമാ-
വലിയൊടുയർന്നറിവായി മാറിടുന്നു.

ബാഹ്യവിഷയങ്ങളെ അറിയാൻ ശ്രമിക്കുന്ന ഓരോ ഇന്ദ്രിയവും അതതിന്റെ ധർമം അനു ഷ്ഠിക്കുന്നു. അങ്ങനെ ബാഹ്യവിഷയങ്ങളായി വിലസുന്നു. കണ്ണ് അതിന്റെ വിഷയമായ രൂപം അറിയുന്നു. അതിനാൽ രൂപം ഉള്ളതായി മനസ്സിലാക്കുന്നു. ഇതുപോലെ ഇന്ദ്രിയങ്ങൾ കൊണ്ടു

ഉവാകുന്ന വിഷയബോധം അജ്ഞാതമാണ്. ബാഹ്യവസ്തുക്കൾ അജ്ഞാതത്തിൽ നിന്നുണ്ടാകുന്നു. ദിക്ക്, ആകാശം മുതലായ നിരവധി നാമങ്ങളിൽ കൂടി ഉയർന്ന് അറിവായി മാറിടുന്നു.

പരവശനായ്പ്പരതത്ത്വമെന്റേതെന്നോർ-
ക്കരുതരുതെന്ന് കഥിപ്പതൊന്നിനാലെ
വരുമറിവേതു വരാ കഥിപ്പതാലെ;
പരമപദം പരിചിന്ത ചെയ്തിടേണം.

അറിവില്ലായ്മ മൂലം പരതത്വത്തെ എന്റേതെന്നു തെറ്റിദ്ധരിക്കുന്നു. ഇന്ദ്രിയങ്ങൾവഴിയുള്ള വികലമായ ജ്ഞാനംവഴി അറിവു ഉണ്ടാകുന്നില്ല. നിരന്തരമായി ആത്മസ്വരൂപം ധ്യാനിച്ചു ചിന്തിച്ചാൽ മാത്രമേ പരമമായ അറിവു കൈവരികയുള്ളു.

അറിവിലിരുന്ന പരത്വമാർന്നിടാതീ-
യറിവിനെയിങ്ങറിയുന്നതെന്നിയേ താൻ
പരവശനായറിവീലപണ്ഡിതൻ തൻ-
പരമരഹസ്യ, മിതാരു പാർത്തിടുന്നു?

അറിവ്, അറിയുന്നവൻ എന്ന ഭിന്നത യാഥാർത്ഥ്യമല്ല. താൻ അറിവിൽ നിന്നു ഭിന്നനല്ലന്നറിയുക. ജ്ഞാനിയുടെ പരമരഹസ്യം ഇതത്രെ. ഇത് ആരുമനസ്സിലാക്കുന്നു? അറിയുന്നു എന്നു ജ്ഞാനി പറയുമ്പോൾ, താൻ അറിവായിത്തീർന്നു എന്നുസാരം.

പ്രതിവിഷയം പ്രതിബന്ധമേറിമേവു-
ന്നിതിനെ, നിജസ്മൃതിയേ, നിരാകരിക്കു
അതി വിശദസ്മൃതിയാലതീത വിദ്യാ-
നിധി തെളിയുന്നിതിനില്ല നീതിഹാനി.

ബോധം ഓരോ വിഷയത്തിലും പറ്റിക്കൂടി പ്രവർത്തിക്കുകയാണ്. ഈ വിഷയബോധത്തെ തിരസ്കരിക്കുക. ഇതു വഴി നമ്മിൽ അന്തർലീനമായ വിദ്യാനിധി തെളിഞ്ഞു പ്രകാശിക്കും. മനസ്സ് ശുദ്ധമാക്കുകയാണ് അതിനുള്ള മാർഗം. അതു അനുവർത്തിക്കുന്നതിൽ നീതികേടില്ല.

ഒരു കുറി നാമറിയാത്തതൊന്നു മിങ്ങി-
ല്ലരു മറവാലറിവീലുണർന്നിതെല്ലാം
അറിവവരില്ലതിരറ്റതാകയാലീ-
യരുമയെയാരറിയുന്നഹോ! വിചിത്രം.

ഒരിക്കൽ നമുക്കറിയാൻ കഴിയാത്തതായി യാതൊന്നും തന്നെയില്ല. വലിയ മറയുടെ തടസ്സം മൂലം നാം ഉണർന്നു അറിയുന്നില്ല. പരമാർത്ഥസത്ത ഏറ്റവും വിശിഷ്ടവും അതിരില്ലാത്തതുമായ അറിവിനെ അറിയുന്നവരില്ല.

ഇരമുതലായവയെന്നുമിപ്രകാരം
വരുമിനിയും, വരവറ്റു നില്പതേകം;
അറിവതുനാമതുതന്നെ മറ്റുമെല്ലാ-
വരുമതുതൻവടിവാർന്നു നിന്നിടുന്നു.

ഭൂമി മുതലായ ഇന്ദ്രിയ വിഷയങ്ങൾ എന്നും ഈ വിധത്തിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കും. വരവില്ലാതെ നില്ക്കുന്ന ഒന്നുണ്ട്. അതാണ് അറിവ്. നാം അതു തന്നെ. മറ്റെല്ലാം, എല്ലാവരും തന്നെ, അറിവ് രൂപം പൂണ്ടു നിലകൊള്ളുന്നു.

ഗണനയിൽ നിന്നു കവിഞ്ഞതൊന്നു സാധാ-
രണ മിവരണ്ടുമൊഴിഞ്ഞൊരന്യരൂപം

നിനവിലുമില്ലതു നിദ്രയിങ്കലും മേ-
ലിനനഗരത്തിലുമെങ്ങുമില്ല നൂനം

സകലതും രണ്ടു രീതിയിലാണ്. ഗണനാതീതം, സാധാരണം. ഇവ രണ്ടുമല്ലാതെ മൂന്നാമതൊന്ന് ഭാവനയിലോ സ്വപ്നത്തിലോ സൂര്യലോകത്തിലോ ഇല്ല.

അരവവടാകൃതിപോലഹന്ത രണ്ടാ-
യറിവിലുമങ്ഗിയിലും കടക്കയാലേ,
ഒരു കുറിയാര്യയിതിങ്ങനാര്യയാകു-
ന്നൊരു കുറിയെന്നുണരേണമൂഹശാലി.

രജൂവും സർപ്പവും എന്ന പോലെ അഹന്ത രണ്ടായിത്തിരിഞ്ഞു അറിവിലും ശരീരത്തിലും കടക്കുന്നു.ആദ്യത്തേത് ശ്രേഷ്ഠവും, രണ്ടാമത്തേത് നീചവുമാണ്. അഹന്തയുടെ നല്ല അംശത്തെ ഗ്രഹിക്കുകയും നല്ലതല്ലാത്തതിനെ കൈവിടികയും ചെയ്യണം.

ശ്രുതിമുതലാം തുരഗം തൊടുത്തൊരാത്മ-
പ്രതിമയെഴും കരണ പ്രവീണനാളും-
രതിരഥമേറിയഹന്ത രമ്യരൂപം-
പ്രതി പുറമേ പെരുമാറിടുന്നജസ്രം.

ചെവി തുടങ്ങിയ പഞ്ചേന്ദ്രിയങ്ങളാകുന്ന കുതിരകളെ പൂട്ടി, ആത്മാവിന്റെ പ്രതിരൂപമുള്ള അഹന്ത, അന്തഃക്കരണമാകുന്ന തേരാളി തെളിക്കുന്ന രാഗമാകുന്ന രഥത്തിലേറി തനിക്കു സുന്ദരമെന്നു തോന്നുന്ന ബാഹ്യവിഷയങ്ങളുടെ പിന്നാലെ സദാപി സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

ഒരു രതിതന്നെയഹന്തയിന്ദ്രിയാന്ത:
കരണകളേബരമൊന്നിതൊക്കെയായി
വിരിയുമതിനു വിരാമമെങ്ങു വേറാ-
മറിവവനെന്നറിവോള മോർത്തിടേണം.

അഹങ്കാരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ശരീരം എന്നിങ്ങനെ പലതായി രൂപംകൊള്ളുന്നത് വിഷയാസക്തിയാകുന്നു. അതുതുടർന്നുകൊണ്ടേയിരിക്കും. ഇതിൽനിന്നു സ്വതന്ത്രനും ഭിന്നനുമാണ് അറിയുന്നവൻ. അതു മനസ്സിലാക്കുംവരെ സംസാരം.

സവനമൊഴിഞ്ഞു സമത്വമാർന്നു നില്പീ-
ലവനിയിലാരുമനാദി ലീലയത്രേ;
അവിരളമാകുമിതാകവേയറിഞ്ഞാ-
ലവനതിരറ്റ സുഖം ഭവിച്ചിടുന്നു.

വിഷയസുഖാസക്തിയിൽ നിന്നു മോചിതരായി, വികാരങ്ങളെ കീഴടക്കി ആരും ഭൂമിയിൽ ജീവിക്കുന്നില്ല. ഇത് അറിവിന്റെ ആദ്യന്തമില്ലാത്ത ലീലയാണ്. സർവം നിറഞ്ഞു നില്ക്കുന്ന അറിവിനെ അറിഞ്ഞവന് സുഖം ഉളവാകുന്നു.

ക്രിയയൊരുകൂറിതവിദ്യ; കേവലം ചി-
ന്മയിമറുകൂറിതു വിദ്യ: മായയാലെ
നിയതമിതിങ്ങനെ നില്ക്കിലും പിരിഞ്ഞ-
ദ്വയപരഭാവന തുര്യമേകിടുന്നു.

അവിദ്യയായ ക്രിയ ഒരു വശത്ത്; മറുവശത്ത്; സാക്ഷാൽ ചിത്തം സ്വാംശീകരിക്കുന്ന ജ്ഞാനം. മായമൂലം ഇങ്ങനെ രണ്ടായി പിരിഞ്ഞു നില്ക്കിലും അദ്വയാധിസ്ഥിതമായ ചിന്ത തുര്യാവസ്ഥയുടെ ആനന്ദം ഉളവാക്കുന്നു.

ഒരു പൊരുളിങ്കലനേകമുണ്ടനേകം
പൊരുളിലൊരർത്ഥവുമെന്ന ബുദ്ധിയാലെ,
അറിവിലടങ്ങുമഭേദമായിതെല്ലാ-
വരുമറിവീലതി ഗോപനീയമാകും.

ഒരു പൊരുളിന് അനേകരൂപമുണ്ട്. അനേകം പൊരുളുകളിൽ ഒരർഥവുമുണ്ട്. ഇപ്രകാരം പ്രപഞ്ചകാര്യങ്ങളെ പരിശോധിച്ചാൽ, അറിവിൽ എല്ലാം അടങ്ങുന്നതായി കാണാം. എല്ലാവരും ഇതു അറിയുന്നില്ല. എല്ലാറ്റിനും ആധാരം ഒരു സത്യമാകുന്നു.

പൊടിയൊരു ഭൂവിലസംഖ്യമപ്പൊടിക്കുൾ-
പ്പെടുമൊരു ഭൂവിതിനില്ല ഭിന്നഭാവം;
ജഡമമരുന്നതുപോലെ ചിത്തിലും ചി-
ത്തുടലിലുമിങ്ങിതിനാലിതോർക്കിലേകം.

ഒരേ സ്ഥലത്തു പൊടി അസംഖ്യമായുണ്ട്. അവ മുഴുവൻ ഭൂമിയുടെ ഭാഗമാണല്ലോ. ഇതുപോലെ ജഡം ചിത്തിലും ചിത്തു ശരീരത്തിലും ഇരിക്കുന്നു. ഭൂമിയും പൊടിയും രണ്ടെന്നു കരുതുന്നത് അജ്ഞതമൂലമാണ്. അറിവിൽ നിന്നു പൊന്തുന്ന ജഡരൂപങ്ങൾ അറിവുതന്നെ യാണ്. അടിസ്ഥാനതത്വം ഒന്നേയുള്ളു.

പ്രകൃതി ജലം തനുഫേനമാഴിയാത്മാ-
വഹമഹമെന്നലയുന്നതുർമ്മിജാലം;
അകമലരാർന്നറിവൊക്കെ മുത്തുതാൻ താൻ
നുകരുവതാമമൃതായതിങ്ങു നൂനം.

വ്യക്തിയുടെ പ്രകൃതി സമുദ്രത്തിലെ ജലത്തിനു സമമാണ്. ശരീരം നുര, ആത്മാവ് സമുദ്രം, ഞാൻ, ഞാൻ എന്ന് അലയടിച്ചുയരുന്നത് തിരമാലകൾ, ഉള്ളിൽ ഊറിനിറയുന്ന അറിവ് മുത്ത്, ഓരോരുത്തരും നുകരുന്നത് സമുദ്രം കടഞ്ഞുണ്ടാകുന്ന അമൃതമാണ്.

മണലളവറ്റു ചൊരിഞ്ഞ വാപിയിന്മേ-
ലണിയണിയായലവീശിടുന്ന വണ്ണം
അനൃതപരമ്പര വീശിയന്തരാത്മാ-
വിനെയകമേ ബഹുരൂപമാക്കിടുന്നു.

കുളത്തിൽ ധാരാളം മണൽ ചൊരിയപ്പെടുമ്പോൾ, നിരനിരയായി അലകൾ പൊന്തി വരുന്നു. അതുപോലെ അസത്യത്തിന്റെ നിരവധി നിരകൾ അന്തരാത്മാവിൽ ഉയരുന്നു. തൽഫ ലമായി അത് ബഹുരൂപമുള്ളതായി തെറ്റിദ്ധരിക്കപ്പെടുന്നു.

പരമൊരുവിണ്ണു പരന്നശക്തി കാറ്റാ-
മറിവനലൻ ജലമക്ഷ, മിന്ദ്രിയാർത്ഥം
ധരണിയിതിങ്ങനെയഞ്ചു തത്ത്വമായ് നി-
ന്നെരിയുമിതിന്റെ രഹസ്യമേകമാകും.

പരമമായ ആകാശം, അതിൽ നിന്നു പൊന്തുന്ന കാറ്റാകുന്ന പ്രാണശക്തി, അതിനോടു ചേർന്നു പ്രവർത്തിക്കുന്ന അഗ്നിയാകുന്ന ബുദ്ധി, അതിൽ പൊന്തുന്ന ജലമാകുന്നമനസ്സ്, ഭൂമിയാകുന്ന ശരീരം ഇങ്ങനെ അഞ്ചു ഭിന്നരൂപങ്ങളായി പ്രകാശിക്കുന്നത് ഒരേ തത്വം തന്നെ യാകുന്നു.

മരണവുമില്ല പുറപ്പുമില്ല വാഴ്വും
നരസുരരാദിയുമില്ല, നാമരൂപം
മരുവിലമർന്ന മരീചി നീരുപോൽ നി-
ല്പൊരു പൊരുളാം, പൊരുളല്ലിതോർത്തിടേണം.

മരണം, ജനനം, ജീവിതം എന്നിവ യഥാർഥത്തിലില്ല. മനുഷ്യൻ, ദേവൻ തുടങ്ങിയവരും ഇല്ല. നാമരൂപങ്ങൾ മരുഭൂമിയിൽ കാണുന്ന ജലം പോലെ മിഥ്യയാണ്. അവ വാസ്തവികമായ പൊരുളല്ല.

ജനി സമയം സ്ഥിതിയില്ല, ജന്മിയന്യ-
ക്ഷണമതിലില്ലിതിരിപ്പതെപ്രകാരം?
ഹനനവുമിങ്ങനെതന്നെയാകയാലേ
ജനനവുമില്ലിതു ചിത്പ്രഭാവമെല്ലാം.

ജനനമരണാദികൾ ഇല്ലാത്തതാണ്, ജനിക്കുന്ന സമയത്തു സ്ഥിതിയില്ല; ജനിച്ചത് സ്ഥായിയായി തുടർന്നു നില്ക്കുന്നില്ല. പിന്നെ എങ്ങനെ നിലനില്ക്കാൻ കഴിയും? എപ്പോഴും മാറ്റത്തിനു വിധേയമാണ്. സ്ഥിരതയുണ്ടെന്നു അനുഭവപ്പെടുന്നത് ചിത്തശക്തി കൊണ്ടാണ്. ജ്ഞാനം മാത്രമാണ് പരമമായ സത്യം.

സ്ഥിതിഗതിപോലെ വിരോധിയായ സൃഷ്ടി-
സ്ഥിതിലയമെന്നൊരുദിക്കിലൊത്തുവാഴും?
ഗതിയിവമൂന്നിനുമെങ്ങു മില്ലിതോർത്താൽ
ക്ഷിതി മുതലായവ ഗീരുമാത്രമാകും.

സ്ഥിതിയും ഗതിയും പോലെ വിരുദ്ധങ്ങളാണ് സൃഷ്ടി, സ്ഥിതി, സംഹാരം. അവയ്ക്ക് ഒരേ സമത്ത് എങ്ങനെ പ്രാവർത്തികമാക്കാൻ കഴിയും? മൂന്നിനും അടിസ്ഥാനമില്ല. ഇതുഗ്രഹിച്ചാൽ ഭൂമി മുതലായ പ്രപഞ്ചപ്രതിഭാസങ്ങൾ വെറും വാക്കാണെന്നു മനസ്സിലാകും.

പ്രകൃതി പിരിഞ്ഞൊരു കൂറു ഭോക്തൃരൂപം
സകലവുമായ് വെളിയേ സമുല്ലസിക്കും;
ഇഹപരമായൊരു കൂറിദന്തയാലേ
വികസിതമാമിതു ഭോഗ്യവിശ്വമാകും.

പ്രകൃതി രണ്ടായി പിരിയുന്നു. മനുഷ്യൻ, മൃഗം, ദേവൻ എന്നിവയിലെല്ലാം ഭോക്താവായി, സുഖദുഃഖങ്ങൾ അനുഭവിക്കുന്നവരായി ഒരുവശത്തു പ്രശോഭിച്ചുകൊണ്ടിരിക്കുന്നു. ഇവിടെത്തന്നെ മറുഭാഗത്ത് ഇത്, ഇത് എന്ന ബോധമുളവാക്കിക്കൊണ്ട് ഭോഗ്യവസ്തുക്കളടങ്ങിയ പ്രപഞ്ചമായും പ്രകാശിക്കുന്നു.

അരണികടഞ്ഞെഴുമഗ്നിപോലെയാരാ-
യ്‌വവരിലിരുന്നുതിരറ്റെഴും വിവേകം
പരമചിദംബരമാർന്ന ഭാനുവായ് നി-
ന്നെരിയുമതിന്നിരയായിടുന്നു സർവം.

അരണിത്തടിക്കഷണങ്ങൾ പരസ്പരം ഉരച്ചാൽ തീയുണ്ടാകുന്നു. അന്വേഷിക്കുന്നവർക്ക് അപാരമായ ജ്ഞാനം സംസിദ്ധമാകും. അത്യുൽകൃഷ്ടബോധമാകുന്ന ആകാശത്തിൽ ഉദിക്കുന്ന സൂര്യനെപ്പോലെ അതു ഉജ്ജ്വലിക്കും. അജ്ഞാനജന്യങ്ങളായ സകല പ്രകൃതി ദൃശ്യങ്ങളെയും ആ ഭാനുബിംബം എരിച്ചു ഭസ്മമാക്കുന്നു.

ഉടയുമിരിക്കുമുദിക്കുമൊന്നുമാറി-
ത്തുടരുമിതിങ്ങുടലിൻ സ്വഭാവമാകും;
മുടിയിലിരുന്നറിയുന്നു മൂന്നുമാത്മാ-
വിടരറുമൊന്നിതു നിർവികാരമാകും.

നശിക്കും, സ്ഥിതിചെയ്യും, മറ്റൊന്നായി രൂപം കൊള്ളും- ശരീരസ്വഭാവമാണിത്. ഈ മൂന്നു സ്ഥിതികൾക്കും ഉപരിയായി നില്ക്കുന്ന ആത്മാവ് അവയെപ്പറ്റി അറിയുന്നു. ആത്മാവ് ദുഃഖമറ്റതും മാറ്റമില്ലാത്തതുമാണ്.

അറിവതിനാലവനീവികാരമുണ്ടെ-
ന്നരുളുമിതോർക്കിലസത്യമുള്ളതുർവീ;
നിരവധിയായ് നിലയറ്റു നില്പതെല്ലാ-
മറിവിലെഴും പ്രകൃതിസ്വരൂപമാകും.

അറിയുന്നതുകൊണ്ട്, ഭൂമിയുടെ വികാരങ്ങൾ ഉള്ളതാണെന്നു അവകാശപ്പെടും. പക്ഷേ അതു അസത്യമാണെന്നു ആലോചിച്ചാലറിയാം. ഉള്ളത് ഭൂമിയാണ്. അനന്തമായി പ്രത്യക്ഷപ്പെടുന്ന പ്രപഞ്ചവസ്തുക്കളെല്ലാം അറിവിൽ നിന്നുയരുന്ന പ്രകൃതിസ്വരൂപമാകുന്നു.

നിഴലൊരു ബിംബമപേക്ഷിയാതെ നില്പീ-
ലെഴുമുലകെങ്ങുമബിംബമാകയാലേ,
നിഴലുമതില്ലിതു നേരുമല്ല, വിദ്വാ-
നെഴുതിയിടും ഫണിപോലെ കാണുമെല്ലാം.

ഒരു ബിംബത്തെ, ആശ്രയിച്ചല്ലാതെ നിഴലുണ്ടാക്കാൻ സാദ്ധ്യമല്ല. സമസ്ത ലോകവും ഉണ്ടായി മറയുന്നതായി കാണുന്നു. തന്മൂലം പ്രപഞ്ചത്തെ ബിംബമെന്നോ നിഴലെന്നോ പറയാൻ വയ്യ. അതു നേരാകാനും വയ്യ. പാമ്പിന്റെ ചിത്രം പോലെ വിജ്ഞൻ എല്ലാറ്റിനെയും കാണുന്നു.

തനുമുതലായതു സർവമൊന്നിലൊന്നി-
ല്ലനൃതവുമായതിനാലെയന്യഭാഗം
അനുദിനമസ്തമിയാതിരിക്കയാലേ
പുനരൃതരൂപവുമായ്പ്പൊലിഞ്ഞീടുന്നു.

ഒന്നിൽ മറ്റൊന്നില്ല. ശരീരം മുതലായവ ഉണ്ടെന്നും ഇല്ലെന്നും പറയാം. ഇല്ലാത്ത അംശം അസത്യമാണ്. അതു ദിവസവും ഇല്ലാതാകാത്തതുകൊണ്ട് സത്യരൂപമായി അനുഭവപ്പെടുന്നു. ഒരേ വസ്തുവിനെത്തന്നെ സത്യരൂപത്തിലും അസത്യരൂപത്തിലും പരിഗണിക്കേണ്ടി വരുന്നു. ലോകത്തിന്റെ യഥാർത്ഥരൂപം എന്തെന്നു പറയാനാവില്ല.

തനിയെയിതൊക്കെയുമുണ്ട്, തമ്മിലോരോ-
രിനമിതരങ്ങളിലില്ലയിപ്രകാരം
തനുമുതലായതു സത്തുമല്ലയോർത്താ-
ലനൃതവുമല്ലതവാച്യമായിടുന്നു.

പ്രപഞ്ച ദൃശ്യങ്ങളെ ഓരോന്നോരോന്നായി എടുത്തു നോക്കുമ്പോൾ അവ ഉള്ളതായി തോന്നുന്നു. ഒന്നുമറ്റൊന്നിലുണ്ടോ എന്നു നോക്കിയാൽ ഇല്ലെന്നു തെളിയുന്നു. ഇങ്ങനെ നോക്കുമ്പോൾ, ശരീരം മുതലായവ ഉണ്ടെന്നു പറയാനും വയ്യ ഇല്ലെന്നു പറയാനും വയ്യ; സത്തുമല്ല അസത്തുമല്ല. നിർവചിക്കാൻ കഴിയാത്ത ഒരവസ്ഥയാണിത്.

സകലവുമുള്ളതുതന്നേ; തത്വചിന്താ-
ഗ്രഹനിതു സർവവുമേകമായ്ഗ്രഹിക്കും;
അകമുഖമായറിയായ്കിൽ മായയാം വൻ-
പക പലതും ഭ്രമമേകിടുന്നു പാരം.

സത്യത്തെ സാക്ഷാത്കരിച്ചയാളിന് എല്ലാം ശുദ്ധസത്ത തന്നെയാണ്. ഉള്ളിലേക്കു നോക്കി യഥാർത്ഥ ജ്ഞാനം നേടിയില്ലെങ്കിൽ മായയാകുന്ന വലിയ വൈരി ഏറെ വിഭ്രമങ്ങൾ ഉളവാക്കുന്നു.

അറിവിലിരുന്ന സദസ്തിയെന്നസംഖ്യം
പൊരിയിളകി ബ്ഭുവനം സ്ഫുരിക്കയാലേ,

അറിവിനെ വിട്ടൊരു വസ്തുവന്യമില്ലെ-
ന്നറിയണമീയറിവൈകരൂപ്യമേകും.

അറിവിൽ നിന്ന് സദ്, അസ്തി, എന്നിങ്ങനെ അനവധി സ്ഫുലിംഗങ്ങൾ ആവിർഭവിക്കുന്നു. നാനാരൂപങ്ങളോടുകൂടി പ്രപഞ്ചം പ്രാകാശിക്കുന്നു. അറിവിന്റെ പൊരികൾ മാത്രമാണ് ലോകം. അറിവല്ലാതെ മറ്റൊന്നും തന്നെ യഥാർഥത്തിൽ ഇല്ല എന്നു അനുമാനിക്കണം. ഈ അറിവ് എല്ലാം ഒന്നാണെന്ന ബോധം സംജാതമാക്കും.

അനൃതമൊരസ്തിതയേ മറയ്ക്കുകില്ലെ-
ന്നനുഭവമുണ്ടു സദസ്തിയെന്നീവണ്ണം
അനുപദമസ്തിതയാലിതാവൃതം സദ്-
ഘനമതിനാലെ കളേബരാദികാര്യം.

അസത്യം അഥവാ അജ്ഞാനം ഒരിക്കലും സത്യത്തെ പൂർണ്ണമായി മറയ്ക്കുന്നില്ല. ഇത് അനുഭവത്തിൽ നിന്നു തെളിയുന്നു. ഉണ്ട്, ഉണ്ട് എന്ന് എല്ലാറ്റിലും നാം അനുഭവിക്കുന്നു. അതിനാൽ ശരീരം തുടങ്ങിയ ജഡദൃശ്യങ്ങൾപോലും സത്തയാൽ നിറഞ്ഞിരിക്കുന്നു.

പ്രിയവിഷയം പ്രതി ചെയ്തിടും പ്രയത്നം
നിയതവുമങ്ങനെ തന്നെ നില്ക്കയാലേ
പ്രിയമജമവ്യയമപ്രമേയമേകാ-
ദ്വയമിതു താൻ സുഖമാർന്നു നിന്നിടുന്നു.

പ്രിയം നേടിത്തരുന്ന വസ്തുക്കൾക്കു വേണ്ടി സകല ജീവജാലങ്ങളും സദാ പ്രയത്നിച്ചുകൊണ്ടിരിക്കുന്നു. പ്രിയം ജനനമോ മരണമോ ഇല്ലാത്തതും അനന്തവും ഏകവും അദ്വയവുമാണ്. അതു നല്കാൻ കഴിവുള്ള ഒന്നുണ്ട്. ആനന്ദരൂപമായി അത് സദാ നിലനില്ക്കുന്നു.

വ്യയമണയാതെ വെളിക്കു വേല ചെയ്യും-
നിയമമിരിപ്പതുകൊണ്ടു നിത്യമാകും
പ്രിയമകമേ പിരിയാതെയുണ്ടിതിന്നീ-
ക്രിയയൊരു കേവല ബാഹ്യലിങ്ഗമാകും.

നിരന്തരമായി പ്രവർത്തിക്കുക മനുഷ്യസ്വഭാവമാണ്. അതിൽ നിന്നു മനസ്സിലാക്കാം പ്രിയമേറിയ നിത്യവസ്തു ഉള്ളിലുള്ള ആനന്ദസ്വരൂപത്തിന്റെ ബാഹ്യസ്ഫുരണങ്ങളാകുന്നു.

ചലമുടലറ്റ തനിക്കു തന്റെയാത്മാ-
വിലുമധികം പ്രിയവസ്തുവില്ലയന്യം;
വിലസിടുമാത്മഗതപ്രിയം വിടാതീ-
നിലയിലിരിപ്പതു കൊണ്ടു നിത്യമാത്മാ.

നശിക്കുന്ന ശരീരത്തോടുള്ള പ്രിയം ഇല്ലാതാകുന്നവന് സ്വന്തം ആത്മാവിനേക്കാൾ പ്രിയപ്പെട്ട മറ്റൊന്നും തന്നെയില്ല. ആത്മസംബന്ധിയായ പ്രിയം ഇത്തരത്തിലായാൽ, ആത്മാവ് നിത്യമാണ്. അതിനോടുള്ള പ്രിയം ഒരിക്കലും ഇല്ലാതാകുന്നില്ല.

ഉലകവുമുള്ളതുമായ്ക്കലർന്നു നില്ക്കും
നിലവലുതായൊരു നീതികേടിതത്രേ;
അറുതിയിടാനരുതാതവാങ്മനോഗോ-
ചരമിതിലെങ്ങുചരിച്ചിടും പ്രമാണം.

സത്തും അസത്തും കലർന്നു നില്ക്കുന്നു. പരിധിയില്ലാത്ത അതിനെ വേർതിരിച്ചറിയാൻ പ്രയാസമാണ്. ഇതു പ്രത്യക്ഷത്തിൽ നീതിയില്ലായ്മതന്നെ. അത് യുക്തികൊണ്ടോ പൂർവധാരണകൾ കൊണ്ടോ സിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിലോ മനസ്സിലാക്കാവുന്ന ഒന്നല്ല. അനുഭവത്തിൽക്കൂടി മാത്രമേ അത് സാക്ഷാത്കരിക്കാൻ കഴിയു.

വിപുലതയാർന്ന വിനോദവിദ്യമായാ-
വ്യവഹിതയായ് വിലസുന്ന വിശ്വവീര്യം
ഇവളിവളിങ്ങവതീർണ്ണയായിടും ത-
ന്നവയവമണ്ഡകടാഹകോടിയാകും.

വിശ്വവീര്യം മായയാൽ മറയ്ക്കപ്പെടുമ്പോൾ സൃഷ്ടി നടക്കുന്നു. വലിയ തോതിലുള്ള ലീലാവിലാസമാണത്. നിരവധി രൂപത്തിൽ ആ കളി പ്രത്യക്ഷമാകുന്നു. അണ്ഡകടാഹ കോടികളാകുന്ന അവയവങ്ങളോടെ മായ അവതരിക്കുന്നു. എണ്ണിയാലൊടുങ്ങാത്ത പ്രപഞ്ചപ്രതിഭാസങ്ങൾക്ക് നിദാനം മായയുടെ ലീലാവിലാസമാണ്.

അണുവുമഖണ്ഡവുമസ്തിനാസ്തിയെന്നി-
ങ്ങനെ വിലസുന്നിരുഭാഗമായി രണ്ടും;
അണയുമനന്തരമസ്തി നാസ്തിയെന്നീ-
യനുഭവവും നിലയറ്റു നിന്നുപോകും.

പൂർണ്ണവും, ഇല്ലായ്മയും- ഇങ്ങനെ രണ്ടു വിരുദ്ധ ഭാഗങ്ങളിലായി പ്രപഞ്ചം വിലസുന്നു. അതിനുശേഷം ഇത് ആശ്രയമറ്റു നിന്നുപോകുന്നു, നിലച്ചു പോകുന്നു.

അണുവറിവിൻ മഹിമാവിലങ്ങ്ഗമില്ലാ-
തണയുമഖണ്ഡവുമന്നു പൂർണ്ണമാകും;
അനുഭവിയാതറിവീലഖണ്ഡമാം ചിദ്-
ഘനമിതു മൗനഘനാമൃതാബ്ധിയാകും.

അറിവിന്റെ മഹിമയിൽ അണു പൂർണ്ണമായി ലയിക്കും. അപ്പോൾ അഖണ്ഡത സമ്പൂർണ്ണമാകും. അഖണ്ഡമായ ജ്ഞാനം അനുഭവത്തിൽ കൂടിമാത്രമേ അറിയുകയുള്ളു. മൗനം ഘനീഭവിച്ച അമൃതക്കടലാകും, അഖണ്ഡമായ ജ്ഞാനം.

ഇതുവരെ നാമൊരു വസ്തുവിങ്ങറിഞ്ഞീ-
ലതിസുഖമെന്നനിശം കഥിക്കയാലേ;
മതി മുതലായവ മാറിയാലുമാത്മാ
സ്വതയഴിയാതറിവെന്നു ചൊല്ലിടേണം.

നാം ഒന്നും അറിഞ്ഞതായി കരുതാൻ നിവൃത്തിയില്ല. നാം നല്ലസുഖമെന്നു പറഞ്ഞുകൊണ്ട് അല്പ വിഷയങ്ങളിൽത്തന്നെ ഒതുങ്ങിക്കൂടുകയാണ്. ബുദ്ധി തുടങ്ങിയ അല്പ പ്രതിഭാസങ്ങൾ എല്ലാം മാറിയാലും സ്വരൂപം നഷ്ടപ്പെടാതെ ആത്മാവ് അറിവായിത്തന്നെ അവശേഷിക്കുന്നു.

അറിവഹമെന്നതു രണ്ടു മേകമാമാ-
വരണമൊഴിഞ്ഞവനന്യനുണ്ടു വാദം;
അറിവിനെ വിട്ടഹമന്യമാകുമെന്നാ-
ലറിവിനെയിങ്ങറിയാനുമാരുമില്ല.

മൂടുപടം മാറിക്കിട്ടിയവന് അറിവും അഹവും ഒന്നു തന്നെ. മൂടുപടം മാറാത്തവന് അക്കാര്യത്തിൽ തർക്കമുണ്ട്. അറിവിൽ നിന്നു ഭിന്നമാണ് 'അഹം' എങ്കിൽ, അറിവിനെ അറിയാൻ ആരുമുണ്ടാവില്ലല്ലോ. അറിവുണ്ടായാൽ അറിവും അറിയുന്നവനും ഒന്നാകുന്നു. അതിൽകൂടി മാത്രമേ പരമമായ അറിവിലേക്ക് എത്താൻ കഴിയൂ.

അതുമിതുമല്ലസദർത്ഥമല്ലഹം സ-
ച്ചിദമൃതമെന്നു തെളിഞ്ഞു ധീരനായി

സദസദിതി പ്രതിപത്തിയറ്റു സത്തോ-
മിതി മൃദുവായ് മൃദുവായമർന്നിടേണം.

ഞാൻ അതുമല്ല ഇതുമല്ല. അസത്തായ പദാർത്ഥമല്ല. സത്തും ചിത്തും ആനന്ദമാണ് ഞാൻ എന്നറിഞ്ഞു പ്രസന്നനും ധീരനുമാകണം. സത്, അസത് എന്നിങ്ങനെയുള്ള സാപേക്ഷബോധത്തിലുള്ള പ്രതിപത്തി കൈവെടിയണം. സത്തായ 'ഓം' എന്ന പ്രണവ മന്ത്രം മൃദുവായി ഉരുവിട്ട് പ്രശാന്തനായി ഇരിക്കണം.

## സുബ്രഹ്മണ്യകീർത്തനം

അന്തിപ്പൂന്തിങ്കളുന്തിത്തിരുമുടിതിരുകി-
ച്ചൂടിയാടുംഫണത്തിൻ
ചന്തം ചിന്തും നിലാവിന്നൊളിവെളിയിൽവിയദ്-
ഗംഗ പൊങ്ങിക്കവിഞ്ഞും
ചന്തച്ചെന്തീമിഴിച്ചെങ്കതിർനിരചൊരിയി-
ച്ചന്ധകാരാനകറ്റി-
ച്ചിന്താസന്താനമേ, നിന്തിരുവടിയടിയൻ-
സങ്കടം പോക്കിടേണം.

സന്ധ്യാ സമയത്തെ ചന്ദ്രക്കല പുറത്തുകാട്ടിയും ദിവ്യമായ മുടിക്കെട്ടിൽ ചാർത്തിയാടുന്ന പാമ്പിന്റെ പത്തിയുടെ ശോഭ പൂണ്ടും ചന്ദ്രക്കലയിൽ നിന്നുള്ള നിലാവൊളി പരന്നും ജടയ്ക്കുള്ളിൽ ധരിച്ചിരിക്കുന്ന ആകാശഗംഗയുടെ തിരത്തള്ളൽ പുറത്തേക്ക് വ്യാപിച്ചും മനോഹരമായ തീക്കണ്ണിൽ നിന്നും പുറപ്പെടുന്ന പ്രഭാകിരണങ്ങൾ വർഷിച്ച് അജ്ഞാനമാകുന്ന ഇരുട്ടിന്റെ രൂപങ്ങളായ ഭ്രമങ്ങളെ ഇല്ലാതാക്കിയും ഭക്തന്മാരുടെ ഏതു ചിന്തയും സഫലമാക്കുന്ന അല്ലയോ ഭഗവാൻ, അവിടുന്ന് ഈ ഭക്തന്റെ സംസാരദുഃഖമെല്ലാം അകറ്റിത്തന്നാലും.

പച്ചക്കള്ളം വിതറ്റിപ്പഴവിന കുടികെ-
ട്ടിക്കിടക്കുന്നൊരിമ്മെ-
യ്യെച്ചിൽച്ചോറുണ്ടിരപ്പോടൊരു വടിയുമെടു-
ത്തോടി മൂടറ്റിടുംമുൻ
പച്ചപ്പൊൻമൈലിലേറിപ്പരിചിനൊടെഴുന-
ള്ളിപ്പടിക്കൽ കിടക്കും-
പിച്ചക്കാരന്നു വല്ലോമൊരുഗതി തരണേ
മറ്റെനിക്കാരുമില്ലേ!

പ്രപഞ്ചരൂപേണ അസത്യദർശനങ്ങളെ ഉണ്ടാക്കുന്ന ജന്മജന്മാന്തരങ്ങളിലെ ലോകവാസന പടലം പടലമായി അടിഞ്ഞുകൂടിക്കിടക്കുന്ന ഈ ശരീരം മറ്റുള്ളവർ തിന്ന് എച്ചിലായിക്കിടക്കുന്ന വിഷയങ്ങൾ ഭുജിച്ച് മനസ്സാകുന്ന ഇരപ്പോടും ദേഹത്തെ താങ്ങി നടത്തുന്ന നട്ടെല്ലാകുന്ന ബ്രഹ്മദണ്ഡവും എടുത്ത് ഉഴന്നുനടന്ന് വീണുപോകുന്നതിന് മുമ്പ് പച്ച നിറമുള്ള മനോഹരമായ മയിൽ വാഹനത്തിലേറി വേഗം അടുത്തുവന്ന് അഭയം തേടി കാത്തുകിടക്കുന്ന അഗതിയായ ഈ ഭക്തന് ഏതാണ്ടെങ്കിലുമൊരു സത്യാനുഭൂതി തന്നനുഗ്രഹിക്കണേ. ഭഗവാൻ, അങ്ങല്ലാതെ വേറെ ആരും എനിക്ക് ശരണമില്ല.

ജ്യോതിശ്ചക്രംകണക്കെൻമനമിളകിമറി-
ഞ്ഞായുരന്തം വരും മുൻ

ബോധക്കേടൊക്കെ നീക്കിത്തരികയമൃതരുൾ-
ത്തേൻതുളുമ്പും പദം തേ
പാതിപ്പെൺമെയ്മകൻ നിന്തിരുവടിയുടെ മേ-
ലേറിയാടുന്ന നേരം
മോദിച്ചേതും മടിക്കാതവനെയിവിടെ നീ-
കൊണ്ടുവാ തങ്കമൈലേ!

തോജോഗോളങ്ങൾ പോലെ എന്റെ മനസ്സ് വിഷയമോഹത്തിൽപ്പെട്ടിളകി മറിഞ്ഞ് ജീവിതത്തിന്റെ അവസാനം വന്നെത്തുന്നതിന് മുമ്പ് സ്വരൂപമായ ബോധത്തിന് വന്നു പോയിട്ടുള്ള കളങ്കളൊക്കെമാറ്റി അങ്ങയുടെ അമൃതമായ കാരുണ്യമധു ഊറിത്തുളുമ്പുന്ന കാലടിത്തന്നനുഗ്രഹിക്കുക. സുബ്രഹ്മണ്യന്റെ വാഹനമായ ഓമനമയിലേ ദിവ്യനായ അവിടുത്തെ മുതുകിലേറി തുള്ളിക്കളിക്കുമ്പോൾ സന്തോഷിച്ച് അല്പവും അമാന്തിക്കാതെ ആ സുബ്രഹ്മണ്യ ഭഗവാനെ അവിടുന്ന് എന്റെ സമീപം കൊണ്ടെത്തിക്കു.

എൺചാൺ റോട്ടുടെയുള്ളശ്ശകടമതു വലി-
ച്ചോണ്ടു മേലീഴ്ത്തുകീഴും
സഞ്ചാരം താവിമേവും തുരഗമിണയൊടേ
പൂട്ടിയോടിച്ചിറങ്ങി
അഞ്ചാറെട്ടും കടന്നായരമനയകമേ-
റിസ്സുഖിച്ചങ്ങിരുന്നെൻ-
നെഞ്ചാറിപ്പാൽകടിപ്പാനൊരുവരമരുളീ-
ടേണമേ തമ്പുരാനേ!

എട്ടു ചാൺ അളവുള്ള ശരീരാന്തർഭാഗത്തിലൂടെ ഓടുന്ന ജീവനാകുന്ന വണ്ടിയെ ഓടിച്ചുകൊണ്ട് മേലും കീഴുമായി നയിച്ച് സഞ്ചരിച്ചുകൊണ്ടിരിക്കുന്ന പ്രണാപാനൻമാരാകുന്ന രണ്ടു കുതിരകളെയും കെട്ടിച്ചെന്ന് ശബ്ദസ്പർശ രൂപരസഗന്ധങ്ങളെന്ന വിഷയങ്ങളഞ്ചും ജ്ഞാനേന്ദ്രിയങ്ങളും മനസുമുൾപ്പെടെ ഇന്ദ്രിയങ്ങളാറും ഷഡാധാരങ്ങളും ബ്രഹ്മരന്ധ്രവും സഹസ്രാരവുമുൾപ്പെടെ സ്ഥാനങ്ങളെട്ടും കടന്ന് സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തിലെത്തി അവിടെ ആനന്ദസ്വരൂപമായിരുന്നു പൂർണ്ണമായും എന്റെ മനസ് പശമിച്ച് മോക്ഷരസം അനുഭവിക്കാൻ അല്ലയോ സുബ്രഹ്മണ്യഭഗവാൻ, വരം തന്നനുഗ്രഹിക്കണേ.

അങ്കുങ്കും നാഡിയോടും ദിനമണി മതിയും
പോയണഞ്ഞീടുമപ്പോൾ
തങ്കക്കോയിക്കലുള്ളിൽ തരളമണിവിള-
ക്കുംകൊളുത്തിക്കരേറി
നങ്കും മങ്കും നടിച്ചും നടനമിടുവതി-
ന്നായെഴുന്നള്ളിവായീ-
യങ്കംവെട്ടുന്ന വേടപ്പരിഷയെ നിരവേ
ചുട്ടു നീർധൂളിയാക്കാൻ.

ദേഹത്തിൽ അഭിമാനം കൊള്ളുന്ന കൊച്ചഹന്തയോടൊപ്പം ബുദ്ധിയാകുന്ന സൂര്യനും മനസാകുന്ന ചന്ദ്രനും താമസിയാതെ ക്ഷീണിച്ച് അസ്തമിക്കും. അതിന് മുമ്പ് ഹൃദയമാകുന്ന തങ്കക്കൊട്ടാരത്തിൽ അകത്തുജ്വലിക്കുന്ന ഭക്തിയാകുന്ന രത്നദീപം കത്തിച്ച് ഭഗവാനെ പ്രതിഷ്ഠിച്ച് അഴകും ദൈന്യവും അഭിനയിച്ച് ഭഗവാന്റെ മുമ്പിൽ നൃത്തം വയ്ക്കുന്നതിനായി

എന്റെ അടുക്കലേക്ക് കടന്ന് വരിക. സദാ എന്നോടു പടവെട്ടുന്ന ഈ കാമക്രോധാദി ആസുരവികാരങ്ങളെ മുഴുവനേ എരിച്ചു ചാമ്പലാക്കാൻ എന്റെ അടുക്കലേക്ക് കടന്ന് വരിക.

കാടും മേടും കഥിച്ചോണ്ടൊരു കമനിമണീ-
കാന്തനായാലുമെന്തേ
പാടും കേടും പറഞ്ഞും പലവഴിയുഴറി-
പ്പാഞ്ഞലഞ്ഞാലുമെന്തേ
കാടും വീടും സമം നിന്തിരുവടിയരുൾപൊ-
ങ്ങീടുവോളം പൊറുപ്പാൻ
നാടുണ്ടോടുണ്ടു ചോറുണ്ടരിയ തിരുവെഴു-
ത്താറുമുണ്ടോതുവാനും.

📖 സദാ പല കൊള്ളരുതായ്മകളും പറഞ്ഞു രസിച്ചുകൊണ്ട് ഒരു സുന്ദരിയുടെ ഭർത്തൃസ്ഥാനത്ത് കഴിഞ്ഞുകൂടിയാലും എന്താണ് ദോഷം? കാണുന്നവരോടൊക്കെ പാടും ദുരിതവും പറഞ്ഞ് പലയിടങ്ങളിലും പരിഭ്രമിച്ച് അലഞ്ഞു തിരഞ്ഞാലും എന്താണു ദോഷം? ഭഗവാന്റെ കാരുണ്യം അധികമധികമായി അനുഭവപ്പെടുന്നിടത്തോളം കാട്ടിൽ സന്ന്യാസിയായി കഴിയുന്നതും വീട്ടിൽ ഗൃഹസ്ഥാശ്രമിയായി കഴിയുന്നതും തുല്യം. താമസിക്കാൻ ഭൂമിയുണ്ട്. ഇരക്കാൻ ഓടുണ്ട്. ഭക്ഷിക്കാൻ ഭിക്ഷാന്നമുണ്ട്. ദിവ്യമായ ഭഗവന്നാമം ഷൺമുഖായ നമഃ എന്നാറക്ഷരം ചേർന്ന മന്ത്രം സദാ ജപിക്കാനും ഉണ്ട്.

ഓങ്കാരംകൊണ്ടെഴുപ്പിപ്പെരുവെളിനടുവേ
പള്ളികൊണ്ടുള്ളിലുണ്ടാം-
ഝങ്കാരം കേട്ടുണർന്നീടുക ഝടിതിമതി-
ത്താമരത്തേൻ കുടിപ്പാൻ
പങ്കാരും പറ്റുവാനില്ലിരവുപകലിരു-
ന്നീച്ചയും തേനുറിഞ്ചും
ഝങ്കാരംപോലുമില്ലിങ്ങിതിനെയിനിമയോ-
ടാസ്വദിച്ചീടുവാൻ വാ.

📖 പ്രാണോപാസന കൊണ്ടുണർത്തി ശുദ്ധമായ ഹൃദയാകാശമധ്യത്തിൽ ആത്മപ്രകാശം പരന്ന് ഉള്ളിൽ ധ്വനിച്ച് കേൽക്കാനിടവരുന്ന അനാഹതനാദം കേട്ട് സത്യാനുഭവമുള്ളവനായിത്തീരുക. സത്യനുഭവരൂപമായി പെട്ടെന്നുണ്ടാകുന്ന ചിത്തമാകുന്ന താമരയിലെ ആത്മാനന്ദ മധു നുകരാൻ ഉണരുക. രാവും പകലും ഒരുപോലെ ഈ തേൻ നുകരുമ്പോൾ ആരെങ്കിലും ഇതിന്റെ പങ്കു പറ്റാൻ വരുമെന്ന് ഭയപ്പെടാനുമില്ല. ഈച്ച തേനുറിഞ്ഞിക്കുടിക്കുമ്പോഴുണ്ടാകുന്ന മൂളൽ പോലും ഇവിടെയില്ല. ഈ മധുപാനം തൃപ്തിയാവോളം ആസ്വദിക്കാൻ അല്ലയോ ഭഗവാൻ എന്റെ സമീപത്തേക്ക് വേഗം വരിക.

കണ്ണുണ്ടീരാറുകാതും കരവുമതുകണ-
ക്കുണ്ടു കാരുണ്യമോയീ-
വണ്ണം മറ്റാർക്കുമില്ലീയടിമയിഹപെടും-
പാടു കണ്ടീലയോ നീ
കണ്ണിൽക്കണ്ടോർ പഴിക്കുന്നതുമൊരു ചെവികൊ-
ണ്ടെങ്കിലും കേട്ടതില്ലേ

ദണ്ണം തീർത്തെന്നെ രക്ഷിച്ചഭയമരുളുവാൻ
കയ്യുമൊന്നല്ലെ വേണ്ടു.

കണ്ണുകൾ പന്ത്രണ്ടുണ്ട്, ചെവികളും കൈകളും അതുപോലെ പന്ത്രണ്ടു വീതമുണ്ട്. കാരുണ്യമാണെങ്കിൽ ഇതുപോലെ മറ്റൊരു ദേവനും കാൺമാനില്ല. എന്നിട്ടും ഈ ഭക്തദാസൻ ഈ ലോകത്തു കിടന്നനുഭവിക്കുന്ന കഷ്ടത അങ്ങു കണ്ടില്ലേ? ഇതു കാണുന്നവരൊക്കെ പലവിധത്തിൽ എന്നെ കുറ്റം പറയുന്നതും പന്ത്രണ്ടു ചെവികളിൽ ഒന്നുകൊണ്ടെങ്കിലും അങ്ങു കേട്ടില്ലേ? വിഷമം ശമിപ്പിച്ച് എന്നെ കരകയറ്റാൻ പന്ത്രണ്ടു കൈകളിൽ ഒന്നല്ലേ ആവശ്യമുള്ളു.

ഓട്ടീലൊട്ടിച്ചുനാളത്തിരുനടുവെളി പാർ-
ത്തങ്കുശുങ്കെന്നു തട്ടി-
ക്കൂട്ടിപ്പൂട്ടിപ്പിടിച്ചക്കുതിരയെ നടുറോ-
ട്ടൂടെയോടിച്ചുവേഗം
ചാട്ടിൻകൂട്ടിങ്കലുൾച്ചഞ്ചലതരമിളകും-
പഞ്ചരാജാക്കൾ പോംമുൻ
കൂട്ടക്കൊട്ടോടു കോട്ടയ്ക്കകമതു കരയേ-
റിസ്സുഖിപ്പാൻ വരം താ.

ഭഗവാനെ ഹൃദയത്തിന്റെ അടിത്തട്ടിൽ പ്രതിഷ്ഠിച്ച് ഹൃദയപങ്കജനാളത്തിന്റെ മധ്യത്തിൽ ദിവ്യമായ പ്രകാശം കൊണ്ട് ബദ്ധപ്പെട്ട് സങ്കൽപ്പങ്ങളെയെല്ലാം ഒതുക്കി മനസിനെ ഏകാഗ്രമാക്കി ദേഹമാകുന്ന രഥം നടത്തുന്ന പ്രാണനാകുന്ന കുതിരയെ ദേഹമധ്യത്തിലുള്ള സുഷുമ്നാനാഡി വഴി വേഗം പ്രസരിപ്പിച്ച് ദേഹമാകുന്ന രഥത്തിനുള്ളിലെ അറയാകുന്ന ഹൃദയത്തിൽ ശീഘ്രഗതിയിൽ സ്പന്ദിച്ചുകൊണ്ടിരിക്കുന്ന പ്രാണൻ, അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ എന്നീ അഞ്ച് പ്രാണന്മാരും വിട്ടുപൊകുന്നതിനുമുമ്പായി അനാഹതനാദരൂപമായ വാദ്യഘോഷത്തോടുകൂടി കോട്ടയ്ക്കകമായ സഹസ്രാരപത്മത്തിലെത്തി ജീവബ്രഹ്മൈക്യസുഖം അനുഭവിക്കാൻ വരം തന്നനുഗ്രഹിക്കുക.

മൗനപ്പൂന്തേനൊഴുക്കേ, മതിയമൃതൊലിയേ,
മന്ദനാമെൻമനക്കൺ-
ജ്ഞാനക്കണ്ണാടിയേ, നിൻതിരുവടിയടിയൻ-
തീ പൊറുത്തീടവേണം
കൂനിത്തന്തേനുമായിക്കുറവർകുടിയതിൽ
പെണ്ണെടുത്തുണ്ടതേക്കാൾ
മാനക്കേടോ നിനക്കീയഗതിയെയവനം-
ചെയ്തു നിന്നോടു ചേർത്താൽ

നിർവ്വികൽപ്പദശയിൽ ആനന്ദസ്വരൂപമായി അനുഭവപ്പെടുന്നവനേ, ബുദ്ധിക്കമൃതായ അനാഹതനാദത്തോടുകൂടിയവനേ, ബുദ്ധിഹീനനായ എന്റെ മനസാകുന്ന കണ്ണിനു ജ്ഞാനം പകർന്നവനേ, ദിവ്യനായ അവിടുന്ന് ഭക്തദാസനായ ഇവന്റെ സംസാരദുഃഖം മാറിക്കിട്ടാൻ അനുഗ്രഹിക്കണം. വേഷം മാറി ഒളിച്ചൊളിച്ച് മധുരവാക്കുമായി വേടക്കൂടുംബത്തിൽ ചെന്ന് വള്ളിയെ വിവാഹം ചെയ്ത് താമസിച്ചതിനെക്കാൾ ഈ അനാഥനെ രക്ഷിച്ച് അങ്ങയോടൊരുമിപ്പിച്ചാൽ എന്തപമാനമാണ് വരാനുള്ളത്?

വെയ്‌ലും നിലാവും വിഴുങ്ങിക്കനലൊളിനടുവിൽ-
ക്കാലുമൂന്നിപ്പിടിച്ച-
മ്മയ്‌ലിന്മേലാടുമുണ്ണീ, മറയരുതു മനോ-
മൗനവീട്ടിൻവിളക്കേ,
റെയ്‌ലിൻവേഗം ജയിക്കുംജരനരമുതലാം-
മൂഢരും ഞാനുമായി-
ജ്ജയ്‌ലിൽപാർപ്പാൻഞെരുക്കം ജവമയി! പരമൻ
ചിത്സുഖം നൽകിടേണം.

📖 ദുഃഖവും സുഖവും തുല്യമാക്കി ശുദ്ധതേജോരൂപത്തിൽ സ്വയം പ്രകാശിച്ചു മയിൽ വാഹനത്തിലേറി നടനം ചെയ്യുന്ന കുഞ്ഞേ, മനസിന്റെ മൗനനിലയിൽ തെളിഞ്ഞു പ്രകാശിക്കുന്നവനേ എന്റെ ഉള്ളിൽ നിന്നും കടന്നുകളയരുത്. ശീഘ്രഗതിയിൽ വന്നെത്തുന്ന ജര, നര തുടങ്ങിയ ദേഹക്ലേശങ്ങളും ഞാനുമൊരുമിച്ച് ദേഹമാകുന്ന ജയിലിൽ കഴിഞ്ഞുകൂടാൻ വളരെ പ്രയാസമാണ്. അല്ലയോ പരമകാരണസ്വരൂപനായ ഭഗവാൻ സ്വരൂപമായ ബോധാനന്ദം നൽകി അനുഗ്രഹിക്കണം.

സ്പഷ്ടം നിലാവങ്ങുനീങ്ങീ ദിനകരനുദയം-
ചെയ്തു ചന്ദ്രൻ മറഞ്ഞൂ
തട്ടിത്തട്ടിപ്പെരുക്കിപ്പെരുവെളിയതിലാ-
ക്കീടുവാൻ പിന്നെയാട്ടെ
കഷ്ടം ദീനംപിടച്ചോ മദിരയതുകുടി-
ച്ചോ കിടക്കുന്ന ലോകർ-
ക്കുത്തിഷ്ഠോത്തിഷ്ഠശീഘ്രം നദിയിൽമുഴുകുവാൻ
കാലമായ്‌വന്നിതിപ്പോൾ.

📖 സ്പഷ്ടമായും മായാമോഹം മാറി ബുദ്ധിയാകുന്ന സൂര്യൻ തെളിഞ്ഞു. മനസാകുന്ന ചന്ദ്രൻ ഉപശമിച്ചു പക്ഷെ പ്രാരാബ്ധ വാസനകളെല്ലാം ക്ഷയിപ്പിച്ച് ആത്മാനുഭവത്തിൽ മുഴുകി, അഹംബോധത്തെ പൂർണ്ണമായും ചിദാകാശത്തിൽ ലയിപ്പിക്കുന്നത് അൽപ്പംകൂടി കഴിഞ്ഞുമതി. ദുഃഖനിമഗ്നരായി സംസാരരോഗം ബാധിച്ചോ, മോഹമദ്യം സേവിച്ചോ കിടന്നുവലയുന്ന ലോകർക്ക് ഉണർന്നെണീക്കു ഉണർന്നെണീക്കു, നേരം നന്നേ വെളുത്തുപോയതുകൊണ്ട് വേഗം നദിയിലിറങ്ങി കുളിക്കാനുള്ള സമയം വൈകിയിരിക്കുന്നു എന്ന സന്ദേശം നൽകാൻ കുറച്ചു സമയം കൂടി ദേഹം നിലനിർത്തേണ്ടിയിരിക്കുന്നു.

ഉൾത്തീമാറ്റാനുപായത്തുനിവിനിയ മന-
ക്കൺമണേ, നീ തരാഞ്ഞാ-
ലുൾത്തീവ്രംപൊങ്ങിവിങ്ങും ദഹനശിഖയിൽ ഞാൻ
വെന്തുപോട്ടെന്നുറച്ചോ?
പിച്ചും ഭ്രാന്തും പിടിച്ചപ്പിണിയറുതിവരാ-
നായ്‌വിതറ്റുന്നൊരിപ്പേ-
പ്പട്ടിക്കുണ്ടോ സുബോധം പിഴകളഖിലവും
നീ പൊറുത്താളുമല്ലോ!

📖 സംസാരത്തിൽ പെട്ടുപോയതുകൊണ്ടുള്ള ഹൃദയവേദന മാറ്റാൻ വേണ്ട ഉപായവും ധൈര്യവും സാമർത്ഥ്യവും നെറ്റിയിൽ തീക്കണ്ണുള്ള അല്ലയോ ഭഗവാൻ, നീ അനുഗ്രഹിച്ചരു

ളുന്നില്ലെന്നുവന്നാൽ ഉള്ളിൽ അതികഠിനമായി ജ്വലിച്ചുനിറയുന്ന ശോകാഗ്നിജ്വാലയിൽ ഇവൻ വെന്തു ചാമ്പലാകട്ടെ എന്നു കരുതിയാണോ? ലോകമാഹങ്ങളിൽപ്പെട്ട് വല്ലാതെ ഉഴന്ന് ഈ ബാധ ഒഴിഞ്ഞു കിട്ടാനായി പലതും കാട്ടിക്കൂട്ടുന്ന ഈ അജ്ഞാനഭ്രാന്തന് വിവേകമെന്തെങ്കിലുമുണ്ടോ? അതുകൊണ്ട് ചെയ്യുന്നതെറ്റുകളെല്ലാം അങ്ങ് ക്ഷമിച്ച് ഇവനെ രക്ഷിക്കുമല്ലോ.

എച്ചിൽചോറുണ്ട പുള്ളിക്കിനിയൊരു മകനാം-
നീയിരപ്പാളി ഞാനോ
പിച്ചക്കാരൻ പിഴയ്ക്കും പിഴകളഖിലവും
നീ പൊറുക്കെന്നു ഞായം
അച്ഛൻ പൈതങ്ങൾ തൻകാലടിയിണയടിപെ-
ട്ടാലുമൊക്കെപ്പൊറുത്ത-
ക്കൊച്ചുങ്ങൾക്കുള്ളഭീഷ്ട കനിവൊടു നിറവേ-
റ്റിക്കൊടുക്കുന്നുവല്ലോ!

പിച്ചതെണ്ടി നടന്നു കാലം കഴിച്ച ശിവന് ഏറ്റവും പ്രിയപ്പെട്ട മകനായ അല്ലയോ സുബ്രഹ്മണ്യഭഗവാൻ, അങ്ങ് അച്ഛനെപ്പോലെ പിച്ചക്കാരൻ തന്നെ. ഈ ഭക്തനോ സ്വതേ തന്നെ പിച്ചക്കാരനാണ്. പിച്ചക്കാരന്റെ തെറ്റുകൾ മറ്റൊരു പിച്ചക്കാരൻ ക്ഷമിക്കുകയെന്നത് ഉചിതം തന്നെ. മക്കൾ തന്റെ കാൽക്കൽ വന്ന് കുമ്പിട്ടാൽ പിതാവ് മുമ്പ് ചെയ്ത തെറ്റെല്ലാം ക്ഷമിച്ച് ആ കുട്ടികളെ ഇഷ്ടം സാധിപ്പിച്ച് കൊടുക്കുന്നുണ്ടല്ലോ.

ഉൺമാനില്ലാഞ്ഞിരപ്പോട്ടിയുമൊരുവടിയും-
കൊണ്ടു നിളേ നടക്കും-
പെണ്ണെയ്പങ്കൻ കുടത്തിൻകവിഴുകവിയുമാ-
റുള്ള കള്ളും ചുമന്നും
നിർമ്മാണം പോൽ ചിലപ്പോളരയിലൊരു കരി-
ത്തോലുടുത്തും നടക്കും-
വന്മായം നിൻതകപ്പൻവികൃതികൾപറവാ-
നാദിശേഷന്നുമാമോ?

ആഹാരത്തിന് വകയില്ലാതെ ഇരക്കാൻ കയ്യിൽ തലയോടും താങ്ങായി വടിയും ഏന്തി തെരുവുനീളെ പിച്ചതെണ്ടി നടക്കും. പാർവ്വതിക്ക് പകുതിദേഹം പങ്കിട്ട അദ്ദേഹം കുടം നിറഞ്ഞു തുളുമ്പെ കള്ളുചുമന്നു വിടുപണി ചെയ്യും. മിക്കവാറും നഗ്നനായിട്ടാണ് നടക്കുക. വല്ലപ്പോഴും ഇളിയിൽ ഒരാനത്തോൽ ധരിച്ചും സഞ്ചരിക്കാറുണ്ട്. എന്തായാലും അല്ലയോ സുബ്രഹ്മണ്യഭഗവാൻ, അങ്ങയുടെ അച്ഛൻ കുണ്ടാമണ്ടികൾ ആർക്കും തിരിക്കാൻ വയ്യാത്ത മായാജാലം തന്നെ. അത് വിവരിക്കാൻ ആയിരം നാക്കുള്ള അനന്തനുപോലും സാധ്യമല്ല. പുറംഹാസംകൊണ്ടു പൊതിഞ്ഞതും അകം ഭക്തികൊണ്ട് നിറഞ്ഞതും അത്യന്തം ആലോചനാമൃതവുമായ ഈ സ്തോത്രം രചിച്ചനുഗ്രഹിച്ച ഗുരുവിനെ നമുക്ക് കുമ്പിട്ടു കൂപ്പാം.

# സദാശിവദർശനം

മണംതുടങ്ങിയെണ്ണി മണ്ണിലുണ്ണുമെണ്ണമൊക്കെയ-
റ്റിണങ്ങിനില്ക്കുമുൾക്കുരുന്നുരുക്കിനെക്കിനക്കിടും
ഗുണംനിറഞ്ഞ കോമളക്കുടത്തിലന്നുമിന്നുമി-
ന്നിണങ്ങളങ്ങുമിങ്ങുമെങ്ങുമില്ല നല്ലമങ്ഗളം 1

ഇന്ദ്രിയങ്ങൾകൊണ്ട് അനുഭവിച്ചറിയാവുന്ന മണം തുടങ്ങിയ വിഷയങ്ങൾ വെവ്വേറെ എണ്ണിയെടുക്കാവുന്നതാണ്. എങ്കിലും ഈ ലോകത്തിൽ അവയ്ക്ക് എണ്ണമില്ല. അങ്ങനെയുള്ള വിഷയങ്ങളുടെ വേറേവേറെ എന്ന ഭാവങ്ങളൊക്കെ ഇല്ലാതാക്കി എല്ലാം നീയാകുന്ന ഏകതയിൽ അമർന്നിരിക്കുന്നു. അങ്ങനെ ഞാനും നിന്നിൽത്തന്നെ അമർന്നിരിക്കുന്നു. അങ്ങനെ ഞാനും നിന്നിൽത്തന്നെ അമർന്നിരിക്കുന്നു. അതുകൊണ്ട് ഞാൻ നിന്നെ കണ്ടെത്തേണ്ടത്, എന്റെ തന്നെ ആന്തരികമായ സൂക്ഷ്മഭാവങ്ങളെ തപസ്സുകൊണ്ട് ഉരുക്കി, അതിന്റെ സാരമെടുത്ത് നോക്കിയിട്ട് വേണം. ആ സാരമാകട്ടെ നോക്കാനോ കാണാനോ ഉള്ളതല്ല. മധുരം നക്കിയനുഭവിക്കുന്നതുപോലെ നേരിട്ട് അനുഭവിച്ചറിയാനുള്ളതാണ്. പരമാനന്ദസ്വരൂപമായ ആ തിരുമധുരം നിറച്ചു വച്ചിരിക്കുന്ന കോമളാകാരമായ അമൃതകുംഭമാണ് നീയെന്ന് അപ്പോൾ അനുഭവമാകും. ആ അനുഭവത്തിൽ ആപത്തുകൾക്കോ ദുഃഖങ്ങൾക്കോ ഭൂതത്തിലോ വർത്തമാനത്തിലോ ഭാവിയിലോ സ്ഥാനമില്ല. ആ ലോകത്തിലും ഈ ലോകത്തിലും ഒരു ലോകത്തിലും സ്ഥാനമില്ല. അത് കേവലം സദാ ശിവമയമാണ്.

കളം കറുത്തകൊണ്ടലുണ്ടിരുണ്ടകൊണ്ടകണ്ടെഴും-
കണങ്കമുണ്ടകണ്ടനെങ്കിലും കണിഞ്ഞുകൊള്ളുവാൻ
ഇളം പിറക്കൊഴുന്നിരുന്നു മിന്നുമുന്നതത്തല-
ക്കുളംകവിഞ്ഞ കോമളക്കുടം ചുമന്നകുഞ്ജരം 2

നന്നായി കറുത്തിരുണ്ട മേഘത്തെ ഉള്ളിൽ ഒതുക്കിയിരിക്കുന്നത് കാരണം നിന്റെ ജടക്കെട്ട് കറുത്തിരുണ്ടുപോയി. അതു കണ്ട് വിഭ്രാന്തിയോടുകൂടി ആ ഇരുട്ടിൽ നിന്ന്, അഥവാ ദുഃഖത്തിൽ നിന്ന്, രക്ഷിക്കാൻ കനുവുണ്ടാകണേ എന്ന പ്രാർത്ഥനയോട് കൂടി ഗണപതി എഴുന്നേല്ക്കുന്നു. അപ്പോൾ ഗണപതി നിന്നെ കാണുന്നതാകട്ടെ, വിഷം കഴിച്ചതു മുഖാന്തിരം കറുത്തു പോയ കഴുത്തോടുകൂടിയ നീലകണ്ഠനായിട്ടാണ്. എന്നാലും തരക്കേടില്ല, നിന്റെ കനിവ് ഗണപതിക്ക് വേണം. വാസ്തവത്തിൽ നിന്റെ ജടക്കെട്ടിൽ അമർന്ന കാർമേഘം ഏറ്റവും ഉന്നതങ്ങളിൽ വർത്തിക്കുന്ന തലക്കുളമായി തീർന്നിരിക്കുകയാണ്. ആ കുളം നിന്റെ ജടക്കെട്ടിനുള്ളിൽത്തന്നെയുണ്ട്. ആ തലക്കുളത്തിൽ പാലൊളിനിലാവ് പരത്തിക്കൊണ്ട് ആ ജടക്കെട്ടിൽത്ത്നെയിരിക്കുന്ന ചന്ദ്രക്കലയും, തലക്കുളം നിറഞ്ഞു കവിഞ്ഞ് അമൃതം വെളിയിലേയ്ക്കൊഴുകുന്നു. അതിനെ ഒരു സ്വർണ്ണക്കുടത്തിനുള്ളിലാക്കി ഗണപതി തന്റെ തുമ്പിക്കൈയിൽ തന്നെ പിടിച്ചിരിക്കുകയും ചെയ്യുന്നു.

'അരം' തിളച്ചുപൊങ്ങുമാടലാഴിനീന്തിയേറിയ-
ക്കരെക്കടന്നു കണ്ടപോതഴിഞ്ഞൊഴിഞ്ഞുനിന്നനീ
ചുരന്നുചൂഴവും ചൊരിഞ്ഞിടുന്ന സൂക്തികണ്ടുക-
ണ്ടിരന്നുനിന്നിടുന്നിതെൻമുടിക്കു ചൂടുമീശനേ! 3

ഈശ്വരനായിട്ടുള്ളവനേ! വളരെ ശക്തമായി തിളച്ചുപൊങ്ങി മറിഞ്ഞുകൊണ്ടിരിക്കുന്ന സംസാരസാഗരം നീന്തിക്കയറി അക്കരെച്ചെന്നപ്പോൾ കണ്ടത്, എല്ലാ ബന്ധങ്ങളുമറ്റ് ഏകമാത്രമായി നിൽക്കുന്ന നിന്നെ മാത്രമാണ്. അമ്മയുടെ മുലയിൽ നിന്ന് പാൽ സഹജമായി ചുരന്ന് വരുന്നതുപോലെ, നിന്നിൽ നിന്നും പുറപ്പെട്ട് ചുറ്റുപാടും ചൊരിയുന്ന അത്യുദാത്തമായ ജ്ഞാനവചസ്സിന്റെ പൊരുൾ കണ്ടു കണ്ട്, ഞാൻ ആ പൊരുളിന് വേണ്ടി ഇരന്ന് നിൽക്കുകയാണ്. ആ പൊരുളിനെ ഞാൻ എന്റെ ശിരോലങ്കാരമാക്കി വയ്ക്കും.

ശനൈരുയർന്നുവന്നുനിന്നുകൊന്നുതിന്നിടും
ദിനംദിനം ദിനേശനിന്ദുവെന്നുരണ്ടുകന്ദുകം
മനംകവിഞ്ഞുമാറിയാടുമങ്ങുമണ്ണൊടെണ്ണുമീ
ജനംനിനയ്ക്കുമൊക്കെയും ജനിക്കുമാദിദൈവമേ! 4

പതുക്കെപ്പതുക്കെ, ദിവസവും ഉയർന്നു വരികയും, ആകാശത്തിൽ തെളിഞ്ഞ് കാണുകയും, പിന്നെ മറഞ്ഞുപോവുകയും ചെയ്യുന്ന രണ്ടു പന്തുകളാണ് സൂര്യനും ചന്ദ്രനും. നിരന്തരം ഇതു നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ ഈ പ്രപഞ്ചത്തിലുള്ള സകല ജീവികളേയും അവ കൊന്നു തിന്നുകൊണ്ടിരിക്കുന്നു. ഇത്തരത്തിലുള്ള ഈ പ്രപഞ്ചനാടകമാടുന്ന നീയാകട്ടെ, മനസ്സുകൊണ്ട് സങ്കല്പിക്കാനോ ചിന്തിക്കാനോ ആവാത്ത തരത്തിൽ അപ്പുറത്ത് അപ്രമേയതയുടെ തലത്തിൽ മാറിനിന്നു കൊണ്ടാണ് നൃത്തംചെയ്യുന്നത്. സാധാരണ ജനങ്ങൾക്ക് സങ്കല്പിക്കുവാനും ചിന്തിക്കുവാനും സാധിക്കുന്നത്, മണ്ണ് മുതലായ ഭൂതഭൗതികമായ വസ്തുക്കളു വസ്തുതകളുമാണ്. സകലതിനും ആദികാരണമായിരിക്കുന്ന ദൈവമേ, നീ അതിനെയൊക്കെ ജയിച്ച് നിൽക്കുന്നവനാണല്ലോ.

ദൈവമേ, നിനയ്ക്ക നീയും ഞാനുമൊന്നുതന്നെയെന്നു
കൈയ്‌വരുന്നതിന്നിതെന്നിയടിയനില്ലകാംക്ഷിതം
ശൈവമൊന്നൊഴിഞ്ഞു മറ്റുമുള്ളതൊക്കെയങ്ങുമിങ്ങു-
മായ്‌വലഞ്ഞുഴന്നിടുന്ന വഴിയതും നിനയ്ക്കിൽ നീ 5

ദൈവമേ! നീയും ഞാനും ഒരു സത്യം തന്നെയാണ് എന്നുള്ളത് ഇപ്പോൽതന്നെ സാക്ഷാത്കൃതമായി തീരണം എന്നതൊഴികെ അടിയന് മറ്റൊരാഗ്രഹമില്ല. ഇക്കാര്യം ഓർത്തു കൊള്ളേണമേ! എല്ലാം ശിവമയമാണ് എന്നുള്ള ജ്ഞാനം ഒന്നൊഴികെ മറ്റുള്ള എല്ലാ അറിവുകളും, ഒരു ലക്ഷ്യത്തിലും എത്തിച്ചേരാൻ ഇടയാവാതെ അങ്ങുമിങ്ങുമായി ഉഴന്നു വലയുവാൻ ഇടയാക്കുന്ന വഴികൾ മാത്രമാണ്. വാസ്തവമാലോചിച്ചാൽ, അങ്ങനെയുള്ള തെറ്റായ വഴികളായി ഭാവം പകർന്നിരിക്കുന്നതും നീ തന്നെയാണല്ലോ!

നിയയ്ക്കിലിന്ദുചൂഡനൊന്നുതന്നെ നീയൊഴിഞ്ഞു മ-
റ്റെനിക്കു ദൈവമില്ല പൊൻവിളക്കിളയ്ക്കുമാഴിയേ
മനംതുടങ്ങിയെണ്ണുമെണ്ണമൊക്കെനെക്കിനക്കിടും
കുനംകുറഞ്ഞമേനിയേ കനിഞ്ഞുവന്ന കന്നലേ, 6

മനസ്സു തുടങ്ങി വകതിരിച്ചറിയാവുന്നതായി, എന്തെല്ലാമുണ്ടോ, അതിന്റെയൊക്കെ സാരമായ ആനന്ദത്തെ സ്വരൂപമായി അനുഭവിച്ചുകൊണ്ടിരിക്കുന്ന സൂക്ഷ്മ രൂപത്തോടുകൂടിയവനേ, അലിഞ്ഞിറങ്ങിവരുന്ന ശർക്കരപോലെ മാധുര്യം രൂപമാർന്നവനേ, ചിന്തിച്ചു നോക്കിയാൽ, ചന്ദ്രക്കലാധരനായ നീ ഒന്നു മാത്രമാണ് സത്യം. നീ ഒന്നു മാത്രമാണ് ദൈവം. നീയല്ലാതെ മറ്റൊന്നും ആരാധനീയമായിട്ടില്ല. പൊൻവിളക്കിന്റെ പ്രഭയെ നീഷ്പ്രഭമാക്കിക്കളയുന്ന പ്രഭയോടുകൂടി കത്തിയെരിയുന്ന തീക്കുണ്ഡമാണ് നീ.

നിലം നിലിമ്പരാറുപാമ്പെലുമ്പൊടമ്പിളിക്കല-
ത്തിലം വിളങ്ങിടുന്ന ചെഞ്ചിടയ്ക്കിടയ്ക്കണഞ്ഞിടും
ചിലങ്കകണ്ടു ചഞ്ചലപ്പെടുംമുഖം മലർന്ന പൂ-
ങ്കുലയ്ക്കു കുമ്പിടുംപടിക്കിനിക്കനിഞ്ഞു കൂറു നീ 7

ഭൂമി, ദേവലോക നദിയായ ഗംഗ, പാമ്പ്, കപാലം എന്നിവയെല്ലാം അണിഞ്ഞിട്ടുള്ളതാണ് നിന്റെ ചെമന്ന ജടക്കെട്ട്. ചെമന്നിരുണ്ട ആ ജടക്കെട്ടിനു അഴക് വർദ്ധിപ്പിക്കുന്ന ഒരു മറുകു പോലെയുണ്ട് ചന്ദ്രക്കലയും. ഇങ്ങനെ ശോഭിക്കുന്ന ജടക്കെട്ടിന്റെ ഇടയ്ക്കിടയ്ക്കു കയറി

സ്ഥാനം പിടിച്ചിരിക്കുന്നതോ, നിന്റെ നൃത്തത്തിൽ ഒഴിവാക്കാനാവാത്ത ചിലങ്ക. ഇതെല്ലാം കണ്ടുനിന്ന പൂങ്കുല ആ ദൃശ്യം കണ്ട് അത്ഭുതം കൊണ്ടു, മലർന്നു പോയി - ആ പൂക്കളെല്ലാം വിടർന്നുപോയി. ഇതു കാണുന്ന എനിക്ക് തോന്നുന്നത് ആ പൂങ്കുലയെ നമസ്കരിക്കണമെന്നാണ്. അതിന് എനിക്ക് കഴിവുണ്ടാകത്തക്കവണ്ണം കനിവോടുകൂടി നിന്നത്തന്നെ വാഗ് രൂപത്തിൽ വെളിപ്പെടുത്തിത്തരേണമേ!

കനിഞ്ഞുമണ്ണുമപ്പുമപ്പുറം കലർന്ന കാറ്റൊട-
ങ്ങണഞ്ഞുവിണ്ണിലന്നുമിന്നുമൊന്നിരുന്നുമിന്നിടും
മണംകലർന്നമേനിയേതതിന്നു നീ മലർന്നിടും-
മണിക്കു മാനമില്ല മല്ലിടുന്നൊരല്ലുമില്ലിതിൽ 8

സുപ്രസിദ്ധവും സദ്ഗുണസമ്പൂർണ്ണവുമായ ജ്യോതിർലിംഗമാണ് നിന്റെ സ്വരൂപം. അതിന്റെ ഒരു വശത്ത് കാണുന്ന പൃഥ്വിയും ജലവും മറുവശത്ത് എങ്ങും കലർന്നിരിക്കുന്നതായി കാണുന്ന വായുവും, അതിൽനിന്ന് വേർപെടുത്തി വെയ്ക്കാനാവാത്തതായ ആകാശവും എക്കാലത്തും ഒരുപോലെ പ്രകടമായിക്കൊണ്ടിരിക്കുന്നത്, നീ കനിഞ്ഞ് സ്വയം പ്രകടമാകുന്നതു തന്നെയാണ്. അങ്ങനെയുള്ള നീ പൊട്ടിവിടർന്നുണ്ടായ അമൂല്യമായ ഭാവരൂപങ്ങൾക്ക് അവസാനമില്ല. തമ്മിൽത്തമ്മിൽ പൊരുതിക്കൊണ്ടിരിക്കുന്ന ദുഃഖങ്ങൾക്ക് അവിടെ സ്ഥാനവുമില്ല.

ഇതില്ക്കിടന്നു കേണുവാണു നാൾകഴിഞ്ഞിടുന്നിനി-
ക്കിതില്പരം നിനയ്ക്കിലെന്തു വന്നിടുന്നു സങ്കടം
മതിക്കൊഴുന്നണിഞ്ഞിടുന്ന മന്നവാ, കനിഞ്ഞുമു-
ന്മതിക്കുടം കവിഞ്ഞു പായുമാറുചൂടിയാടു നീ, 9

എന്നെ തോല്പിക്കുന്ന കാര്യത്തിൽ തമ്മിൽ പിണങ്ങി ജയിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന, ദുഃഖങ്ങളുടെ നടുവിൽ കിടന്ന് കരഞ്ഞു കരഞ്ഞ് നാൾ കഴിക്കുന്ന എനിക്ക്, ഇതിനേക്കാൾ വലിയ സങ്കടം ഇനി എന്തു വരാനാണ്? ചിന്തിച്ചുനോക്കിയാൽ ഇക്കാര്യം വ്യക്തമാകും. പ്രസാദാത്മകതയുടെ പൂർണ്ണതയെന്ന് തോന്നത്തക്കവണ്ണം മതിയെ കിരീടത്തിന് അലങ്കാരമാക്കിത്തീർത്തിരിക്കുന്ന രാജാവേ, നീ കനിയണം. സകലം പെറും ആദിബീജമായ ആ അറിവാകുന്ന അമൃത് നിറച്ചു വച്ചിരിക്കുന്ന കുടം കവിഞ്ഞൊഴുകി നദിയായി പ്രവഹിക്കത്തക്കവണ്ണം നീ ആനന്ദനൃത്തം വെയ്ക്കുക.

അടിക്കുപന്നിപോയി നിന്മുടിക്കൊരന്നവും പറ-
ന്നടുത്തുകണ്ടതില്ല നിന്നെയിന്നുമഗ്നിശൈലമേ,
എടുത്തു നീ വിളുങ്ങിയെന്നെയിന്ദ്രിയങ്ങളോടുടൻ
നടിച്ചിടും നമശ്ശിവായ നായകാ നമോ, നമഃ 10

പർവ്വതാകാരമായ ജ്യോതിർലിംഗത്തിന്റെ രൂപത്തിലുള്ളവനേ, നിന്റെ അടിയറ്റം കണ്ടെത്താൻ വേണ്ടി പണ്ട് വിഷ്ണു പന്നിയുടെ രൂപം സ്വീകരിച്ച് തുരന്ന് തുരന്ന് താഴോട്ട് പോയി. നിന്റെ തലയറ്റം കണ്ടെത്താൻ വേണ്ടി അരയന്നത്തിന്റെ രൂപത്തിൽ ബ്രഹ്മാവ് മുകളിലേക്കും പോയി. എന്നാൽ ഈ നിമിഷം വരെ നിന്റെ അടിയിലോ മുടിയിലോ ചെന്നെത്താനാവാതെ അവർ രണ്ടുപേരും യാത്ര തുടരുന്നു. അങ്ങനെയുള്ള നീ എന്നെ, എന്റെ ഇന്ദ്രിയങ്ങൾ, ശരീരം തുടങ്ങിയ ഉപാധികളോടൊപ്പം ഉടൻ എടുത്തു വിഴുങ്ങി നീ മാത്രമായിത്തീർന്ന്, ആനന്ദ നൃത്തം ചെയ്യുന്നു. അങ്ങനെയുള്ള ശിവനായിക്കൊണ്ട് നമസ്കാരം. സകലതിനേയും നയിച്ചുകൊണ്ടിരിക്കുന്നവനേ, നിനക്കു വീണ്ടു വീണ്ടും നമസ്കാരം.!

# കുണ്ഡലിനിപ്പാട്ട്

ആടു പാമ്പേ, പുനംതേടുപാമ്പേ, യരു-
ളാനന്ദക്കുത്തുകണ്ടാടുപാമ്പേ,

📖 പാമ്പേ ആടുക, പൊത്തു തേടുക, അരുൾ വടിയായ ശിവന്റെ ആനന്ദ നൃത്തം കണ്ട് നീയാടുക. (പാമ്പ് എന്നതു കൊണ്ടു കുണ്ഡലിനിയെ ഉദ്ദേശിക്കുന്നു. പുനം-പൊത്ത്. സുഷുമ്നാ നാഡിയുടെ അടിയിലുള്ള ദ്വരമാണ് വിവക്ഷ. അരുളാനന്ദക്കൂത്ത്-അരുളിന്റെ (അരുൾരൂപി മായ ശിവന്റെ) ആനന്ദ നൃത്തം ആടുക.)

തിങ്കളും കൊന്നയും ചൂടുമീശൻപദ-
പങ്കജം ചേർന്നുനിന്നാടു പാമ്പേ,

📖 തിങ്കളും കൊന്നയും അണിയുന്ന ശിവന്റെ തിരുച്ചെങ്കഴൽ ചേർന്നു നിന്ന് നീ ആടുക. പാമ്പ് ശിവന്റെ തിരുച്ചെങ്കൽ ചേർന്ന് നിൽക്കണമെങ്കിൽ ആത്മാവിന്റെ പ്രതിരൂപമാവണം.

വെണ്ണീറണിഞ്ഞു വിളങ്ങും തിരുമേനി
കണ്ണീരൊഴുകക്കണ്ടാടു പാമ്പേ,

📖 ചാമ്പൽ ചാർത്തി വിളങ്ങുന്ന ശിവന്റെ തിരുമേനി കണ്ണുനീർ സന്തോഷം കൊണ്ട് കണ്ണു നീർ പൊഴിച്ച് നീ ആടുക.

ആയിരംകോടി അനന്തൻ നീ ആനന-
മായിരവും തുറന്നാടുപാമ്പേ,

📖 നീ ആയിരം കോടി അനന്ദനാണ്. നിന്റെ ആയിരം വായും തുറന്ന് നീ ആടുക.

ഓമെന്നുതോട്ടൊരുകോടിമന്ത്രപ്പൊരുൾ
നാമെന്നറിഞ്ഞുകൊണ്ടാടു പാമ്പേ,

📖 ഓം എന്ന പ്രണവമന്ത്രം തൊട്ട് ഒരു കോടി മന്ത്രത്തിന്റെ പൊരുൾ (സാരാംശം) നാം തന്നെയാണ് എന്ന് മനസ്സിലാക്കി നീ ആടുക.

പുള്ളിപ്പുലിത്തോൽപുതയ്ക്കും പൂമേനിയെ-
ന്നുള്ളിൽ കളിക്കുമെന്നാടു പാമ്പേ,

📖 പുള്ളിപ്പുലിയുടെ തോൽ പുതയ്ക്കുന്ന ശിവന്റെ മനോഹര മായ രൂപം എന്റെ വിളയാടും എന്നു കരുതി പാമ്പേ നീയാടുക.

പേയും പിണക്കവും പിറക്കും ചുടുകാടു
മേയും പരംപൊരുളാടു പാമ്പേ,

📖 പേയും പിണവും പിറക്കുന്ന ചുടുകാട്ടിൽ പരം പൊരുൾ അലഞ്ഞു നടക്കുന്നു. പാമ്പേ നീയാടുക.

പൂമണക്കുംകുഴലാളകം പൂകുമാ
കോമളമേനി കണ്ടാടുപാമ്പേ,

📖 പൂമണക്കുന്ന മുടിയുള്ളവൾ ഉള്ളിൽ കയറിയിരിക്കുന്ന ആ മനോഹര രൂപം കണ്ട് പാമ്പേ നീയാടുക.

നാദത്തിലുണ്ടാം നമശ്ശിവായപ്പൊരു-
ളാദിയായുള്ളതെന്നാടുപാമ്പേ,

📖 നാദത്തിൽ നമശ്ശിവായ എന്ന മന്ത്രതത്തിന്റെ പൊരുൾ മുതലായവ ഉണ്ടാകും എന്നു കരുതി പാമ്പേ നീയാടുക.

പൂമലരോനും തിരുമാലുമാരും പൊൻ-
പൂമേനി കണ്ടില്ലെന്നാടുപാമ്പേ,

ബ്രഹ്മാവും വിഷ്ണുവും ശിവന്റെ പൊൻപൂമേനി കണ്ടില്ല എന്നു നിനച്ച് പാമ്പേ നീയാടുക.

കാമെനച്ചുട്ടകണ്ണുള്ള കാലാരിതൻ-
നാമം നുകർന്നുനിന്നാടുപാമ്പേ,

കാമദേനെ ചുട്ടെരിച്ച കണ്ണോടുകൂടിയ കാലവൈരിയുടെ പേര് നുകർന്ന് പാമ്പേ നീയാടുക.

വെള്ളിമലയിൽ വിളങ്ങും വേദപ്പൊരു-
ളുള്ളിൽ കളിക്കുമെന്നാടു പാമ്പേ,

വെള്ളിമലയിൽ വിളങ്ങുന്ന വേദപ്പൊരുൾ ഉള്ളിൽ കളിയാടുമെന്ന് കരുതി പാമ്പേ നീയാടുക.

എല്ലാമിറക്കിയെടുക്കുമേകൻ പദ-
പല്ലവം പറ്റിനിന്നാടു പാമ്പേ,

ചരാചരങ്ങളെ മുഴുവൻ സൃഷ്ടിച്ച് സംഹരിക്കുന്ന ശിവന്റെ പദപല്ലവം ചേർന്നുനിന്ന് അല്ലയോ പാമ്പേ നീയാടുക.

എല്ലായറിവും വിഴുങ്ങി വെറും വെളി-
യെല്ലായിലേറിനിന്നാടു പാമ്പേ,

സാധാരണ ലോകത്തുണ്ടാകുന്ന എല്ലാ അറിവിനെയും വിഴുങ്ങി വെറും വെളിയായ അതിൽ കയറിനിന്ന് പാമ്പേ നീയാടുക.

എല്ലാം വിഴുങ്ങിയെതിരറ്റെഴുന്നൊരു
ചൊല്ലെങ്ങുമുണ്ടുനിന്നാടു പാമ്പേ,

എല്ലാത്തിനെയും ഉൾക്കൊണ്ട് സമാനമായി ഒന്നുമില്ലാതെ ഉയരുന്ന ഒരു ചൊല്ല് (നാദം) എല്ലായിടത്തും ഉണ്ട് പാമ്പേ നീയാടുക.

ചൊല്ലെല്ലാമുണ്ടു ചുടരായെഴും പൊരു-
ളെല്ലയിലേറിനിന്നാടു പാമ്പേ,

ചൊല്ല് എവിടെയുണ്ട്. ജ്യോതിസ്സായി ഉയരുന്ന പൊരുളിന്റ സീമയിൽ കയറിനിന്ന് പാമ്പേ നീയാടുക.

ദേഹം നിജമല്ല ദേഹിയൊരുവനീ
ദേഹത്തിലുണ്ടറിഞ്ഞീടു പാമ്പേ,

ദേഹം നിത്യമല്ല; എന്നാൽ ദേഹത്തിൽ നിത്യനായ ദേഹി എന്നൊന്നുണ്ട്. പാമ്പേ നീയതറിഞ്ഞാടുക.

നാടും നഗരവുമൊന്നായി നാവിൽനി-
ന്നാടു നിൻനാമമോതീടു പാമ്പേ,

നാടും നഗരവും ഒന്നായി നാവിൽ നിന്നാടുക. നിൻ നാമം പാമ്പേ, നീ ഓതീടുക.

ദേഹവും ദേഹിയുമൊന്നായ് വിഴുങ്ങീടു-
മേകനുമുണ്ടറിഞ്ഞീടുക പാമ്പേ,

ദേഹത്തയെയും ദേഹിയെയും ഒരുമിച്ച് വിഴുങ്ങുന്ന ഒരുവൻ ഉണ്ടെന്നു പാമ്പേ, നീ അറിഞ്ഞാടുക.

പേരിങ്കൽനിന്നും പെരുവെളിയെന്നല്ല
പാരാദിതോന്നിയെന്നാടു പാമ്പേ,

നാമത്തിൽനിന്നു മഹാകാശം മാത്രമല്ല, ഭൂമി മുതലായവയും ഉണ്ടായി. ഇതോർത്ത് പാമ്പേ നീയാടുക.

ചേർന്നു നില്ക്കുമ്പൊരുളെല്ലാം ചെന്താരൊടു
നേർന്നു പോമ്മാറു നിന്നാടു പാമ്പേ!

നമ്മോട് ചേർന്നു നിൽക്കുന്ന വസ്തുക്കളെല്ലാം ശിവന്റെ ചെങ്കമലത്തോട് ചേർന്നുപോകുമാറ് പാമ്പേ നീയാടുക.

## ജനനീനവരത്നമഞ്ജരി

ഒന്നായ മാമതിയിൽനിന്നായിരം ത്രിപുടി
വന്നാശു തന്മതി മറ-
ന്നന്നാദിയിൽ പ്രിയമുയർന്നാടലാം കടലി-
ലൊന്നായി വീണുവലയും
എന്നാശനം ഗതിപെറുംനാദഭുമിയില-
മർന്നാവിരാഭ പടരും
ചിന്നാഭിയിൽ ത്രിപുടിയെന്നാണറുംപടി
കലർന്നാറിടുന്നു ജനനീ!

അല്ലയോ ജനനീ അഖണ്ഡബ്രഹ്മമാകുന്നു ഞാൻ എന്നുള്ള ബോധത്തിൽ നിന്നു നീങ്ങി. അവിദ്യാവശനായി അറിയുന്നവനും അറിവും വിഷയങ്ങളും ആകുന്ന അനേകം ത്രിപുടികളുണ്ടായി അത് ഹേതുവായിട്ടു പൊടുന്നനവേ തന്മതി മറന്ന് അതായത് അഖണ്ഡ ബ്രഹ്മബോധം നശിച്ചു രസനേന്ദ്രിയം കൊണ്ടു രുചിച്ചറിയുന്ന അന്നം മുതലായ ആഹാര വിഷയങ്ങളിലും കൂടാതെ ശബ്ദസ്പർശ രൂപ രസഗന്ധങ്ങളായ മറ്റു വിഷയങ്ങളിലും താല്പര്യം വർദ്ധിച്ചു അതു നിമിത്തം ദുഃഖ സമുദ്രത്തിൽ ആകപ്പാടെ വീണു കഷ്ടപ്പെടുന്ന എന്റെ ഹൃദയം, പരമാർത്ഥമായ മുക്തിയെ തരുന്ന സൂക്ഷ്മ പ്രണവ ലക്ഷ്യമായ നാദബ്രഹ്മത്തിൽ അടങ്ങി ഭാസ്വരമായ ചിദ്വസ്തുവിൽ മേൽ പറയപ്പെട്ട ത്രിപുടി നശിക്കത്തക്കവണ്ണം ലയിച്ചു ദുഃഖനിവൃത്തി ഉണ്ടായി ആനന്ദം പ്രാപിക്കുന്നതെന്നാകുന്നു.

ഇല്ലാത മായയിടുമുല്ലാസമൊന്നുമറി-
വല്ലാതെയില്ലനിലനും
കല്ലാഴിയും കനലുമല്ലാതെ ശൂന്യമതു-
മെല്ലാമൊരാദിയറിവാം,
തല്ലാഘവം പറകിലില്ലാരണം ക്രിയകൾ
മല്ലാടുകില്ല മതിയീ,
സല്ലാഭമൊന്നുമതിയെല്ലാവരും തിരയു-
മുല്ലാഘബോധജനനീ!

യാ-മാ-സാ-യാതൊന്നില്ലാത്തതോ അതു മായയാകുന്നു ഇല്ലാത്തതായ മായ ചെയ്യുന്ന ഉല്ലാസം അതായതു ലീലാനാട്യം യാതൊന്നും അറിവല്ലാതെയില്ല. എന്തെന്നാൽ വായുവും, ഭൂമിയും, സമുദ്രവും അഗ്നിയും ഇതുകളല്ലാതെ ശൂന്യവും, അതായത് ആകാശവും എന്നല്ല

എല്ലാ സകലത്തിനും ആദിയായിരിക്കുന്ന ഒരറിവ് മാത്രമാകുന്നു. വേറേ യാതൊന്നും ഇല്ല. അതിനാൽ അന്വേഷിക്കപ്പെടുന്ന ഉല്ലാഘബോധ രൂപിണിയായിരിക്കുന്ന ജനനീ! എനിക്കു മേൽപറഞ്ഞ സത്തായ അനുഭവം ഒന്നുമാത്രം മതി വേറെ ഒന്നും ആവശ്യമില്ല. സൽബോധത്തെ ജനിപ്പിക്കുന്നവൾ; ഏതുകാലം വരെ ജഗത്തു കാണപ്പെടുന്നു ആ കാലം വരെ മായ ഉള്ളതു തന്നെ.

ഉണ്ടായി മാറുമറിവുണ്ടായി മുന്നമിതു
കണ്ടാടുമങ്ഗമകവും-
കൊണ്ടായിരംതരമിരുണ്ടാശയം പ്രതിചു-
രുണ്ടാ മഹസ്സിൽ മറയും
കണ്ടാലുമീനിലയിലുണ്ടാകയില്ലറിവ-
ഖണ്ഡാനുഭൂതിയിലെഴും
തണ്ടാരിൽ വീണു മധുവുണ്ടാരമിക്കുമൊരു
വണ്ടാണു സൂരി സുകൃതീ

ആത്മാവിനു പണ്ടേ തന്നെ അവിദ്യാസംബന്ധത്താൽ ഉണ്ടാകുന്ന അറിവ് അതായതു വിഷയങ്ങളെ അറിയുന്നതായ ബോധം ഉണ്ടായി ഈ അറിവു മോഹത്താൽ വികാരത്തോടു കൂടിയ സ്ഥൂല ശരീരത്തേയും സൂക്ഷ്മ ശരീരത്തേയും സുഖ ദുഃഖ രൂപങ്ങളായ ഭോഗ രൂപങ്ങളേയും അനുഭവിക്കുന്നതിന് കൂടിയേ കഴിയൂ എന്ന് വിചാരിച്ച് അവയെ അവലംബിച്ചു കൊണ്ട് അനേകം തരത്തിൽ ഇരുണ്ട് അതായത് പലേ പ്രകാരത്തിൽ അജ്ഞാനത്താൽ ആവൃതമായിട്ടു ഓരോ ആശയങ്ങൾ തോറും അഭിമാനത്താൽ പരിഛിന്നനായിട്ട് ആ മഹസ്സിൽ അതായതു മേൽപറയപ്പെട്ട തേജോമയമായ ബ്രഹ്മത്തിൽ മറഞ്ഞിരിക്കും. എന്നാൽ അഖണ്ഡ ബ്രഹ്മാനുഭൂതിയിൽ നിന്ന് ഉണ്ടാകുന്ന അദ്വൈതാപരോക്ഷ സാക്ഷാൽക്കാരമാകുന്ന താമരയിൽ വീണു അതിലെ പരമാനന്ദമാകുന്ന മധുവിനെ ആസ്വദിച്ചു മദിച്ചു മൗനമായിരിക്കുന്ന വണ്ടായിരിക്കുന്നവൻ വിദ്വാനും സുകൃതിയുമാകുന്നു.

ആരായുകിൽ തിരകൾ നീരായിടുന്നു, ഫണി
നാരായിടുന്നു, കുടവും
പാരായിടുന്നതിനു നേരായിടുന്നുലക-
മോരായ്കിലുണ്ടഖിലവും
വേരായ നിൻകഴലിലാരാധനം തരണ-
മാരാലിതിന്നൊരുവരം
നേരായവന്നിടുക വേറാരുമില്ല ഗതി
ഹേ! രാജയോഗജനനി!

സൂക്ഷ്മമായി പര്യാലോചിക്കുന്നതായാൽ കടലിലെ തിരകൾ വെള്ളം തന്നെ; രജ്ജുവിങ്കൽ തോന്നുന്ന സർപ്പം രജ്ജു തന്നെ; മണ്ണിൽ നിന്നുണ്ടാകുന്ന കുടം മണ്ണുതന്നെ. ഇവിടെ പ്രദർശിപ്പിക്കപ്പെട്ടതെല്ലാം കാരണത്തെ ഒഴിച്ചുവേറെ ഇല്ല. എന്നാലും വെള്ളത്തെ തിരകളായും രജ്ജുവിനെ സർപ്പമായും മണ്ണിനെ കുടമായും തെറ്റിദ്ധരിക്കുന്നു. ഇതുപോലെയാകുന്നു ഈ ലോകവും. എന്തെന്നാൽ കാര്യത്തിന് ഒരു കാരണമുണ്ടായിരിക്കണം എന്നുള്ളത് ഒരു നിയമമാണ്. മുമ്പിൽ പറഞ്ഞ ദൃഷ്ടാന്തങ്ങൾ ഈ ന്യായപ്രകാരം ദൃഷ്ടാന്തപ്പെടുത്തീട്ടുള്ളവയാണ്. ഇതുപോലെ തന്നെ ഈ ജഗത്തും കാര്യമായതുകൊണ്ട് ഇതിന് കാരണമായിട്ട് വേറെ ഒന്നുണ്ടായിരിക്കണം. അതു ജഗദീശ്വരിയായ നിന്തിരുവടിതന്നെ. പിന്നെ ഈ ജഗത്ത് നിന്തിരുവടിയെ ഒഴിച്ചു വേറെയായി തോന്നുന്നത് ഭ്രാന്തി തന്നെ. സൂക്ഷിച്ചു നോക്കിയാൽ ഏതു കാര്യങ്ങളും അതിന്റെ കാരണം മാത്രമായി ശേഷിക്കും എന്നുള്ളതു വാസ്തവം തന്നെ; എത്ര കാലം വരെ ആലോചിക്കാതെ ഇടിക്കുന്നുവോ അന്നുവരെ ഈ ലോകം ഒന്നു വേറെ തന്നെ.

രാജയോഗത്തെ ജനിപ്പിക്കുന്ന അല്ലയോ ഈശ്വരീ! സർവത്തിനും കാരണമായിരിക്കുന്ന നിന്തിരുവടിയുടെ പാദപത്മത്തിൽ ഈ ലോകത്തെ ആരാധനാരൂപമായി സമർപ്പിക്കുന്നതിന് ഇവ് ഒരു ബോധം തരേണമേ! യഥാർത്ഥ ദർശനത്തിന് താമസിയാതെ നിന്തിരുവടി ഒരു വരം ദാനം ചെയ്യേണമേ! ഇവനു വേറെ ഒരാശ്രയവുമില്ല.

മേലായ മൂലമതിയാലാവൃതം ജനനി!
നീ ലാസ്യമാടിവിടുമീ
കീലാലവായ്‌വനലകോലാഹലം ഭുവന-
മാലാപമാത്രമഖിലം;
കാലാദിയായ മൃദുനൂലാലെ നെയ്യുമൊരു
ലീലാപടം ഭവതിമെയ്-
മേലാകെ മൂടുമതിനാലാരുമുള്ളതറി-
വീലാഗമാന്തനിലയേ!

അല്ലയോ ജനനീ! നിന്തിരുവടി ലീലാവിലാസത്താൽ സൃഷ്ടിച്ചുവിടുന്ന വായു, ജലം, അഗ്നി ഈ ഭൂതങ്ങളുടെ കോലാഹല സംയുക്തമായിരിക്കുന്ന സകല ഭുവനങ്ങളും ഉൽകൃഷ്ടമായ ബ്രഹ്മജ്ഞാനത്താൽ ആവൃതമായിത്തീരും. ഈ ലോകമഖിലവും വാക്കിനാൽ ഉച്ചരിക്കപ്പെടുക മാത്രമാകുന്നു. വാസ്തവത്തിലുള്ളതല്ല. കാലം മുതലായ സൂക്ഷ്മങ്ങളായ നൂലുകളെക്കൊണ്ടു നിർമ്മിച്ചിരിക്കുന്ന ലീലാവസ്ത്രത്തെ നിന്തിരുവടി ശരീരമാസകലം മൂടുന്നതിനാൽ അല്ലയോ ആഗമാന്തനിലയേ! വേദാന്തവേദ്യ! നിന്തിരുവടിയുടെ യഥാർത്ഥതത്ത്വത്തെ ആരും അറിയുകയില്ല.

മീനായതും ഭവതി മാനായതും ജനനി
നീ നാഗവും നഗഖഗം
താനായതും ധര നദീ നാരിയും നരനു-
മാനാകവും നരകവും
നീ നാമരൂപമതിൽ നാനാവിധപ്രകൃതി-
മാനായി നിന്നറിയുമീ
ഞാനായതും ഭവതി ഹേ നാദരൂപിണിയ-
ഹോ! നാടകം നിഖിലവും.

അല്ലയോ ജനനീ! മത്സ്യമായതും മാനായതും നിന്തിരുവടി തന്നെ ആകുന്നു സർപ്പവും വൃക്ഷവും പക്ഷിയും ഭൂമിയും നദിയും സ്ത്രീയും പുരുഷനും പ്രസിദ്ധമായിരിക്കുന്ന സ്വർഗ്ഗലോകവും നരകവും നിന്തിരുവടിതന്നെ ആകുന്നു. നാമരൂപത്തിൽ ഭ്രമിച്ചു നാനാവിധ സ്വഭാവത്തോടു കൂടിയവനായി നിന്നു, വിഷയങ്ങളെ അറിയുന്നവനാകുന്ന ഈ ഞാനും നിന്തിരുവടി തന്നെ ആകുന്നു. അല്ലയോ നാദബ്രഹ്മ സ്വരൂപിണി! സർവവും നിന്തിരുവടിയുടെ നാടകം തന്നെയാകുന്നു; അത്ഭുതം.

എൻപാപമെയ്‌വതിനൊരമ്പായിടുന്നറിവു-
നിൻപാദതാരിലെഴുമെ-
ന്നൻപാണു മൗർവിയൊരിരുമ്പാം മനം ധനുര-
ഹംഭാവിയാണു വിജയീ
അമ്ബാ തരുന്നു വിജയം പാപപങ്കിലമ-
ഹംഭാനമാകുമതിനാൽ

വൻഭാരമാർന്ന തനുവും ഭാനമാമുലക-
വും ഭാനമാകുമഖിലം.

എന്റെ പാപത്തെ നശിപ്പിക്കുന്നതിന്നു എന്റെ അറിവ് ഒരമ്പായും നിന്തിരുവടിയുടെ പാദ പത്മത്തെക്കുറിച്ചുള്ള എന്റെ ഭക്തി ഞാണായും ഇരിമ്പുപോലെ കഠിനമായിരിക്കുന്ന മനസ്സ് വില്ലായും, അഹംഭാവമുള്ളവനായ ഞാൻ വിജയിയായും ഭവിക്കുന്നു. ദേവി വിജയത്തെ തരുന്നു. പാപമാകുന്ന പങ്കത്തോടു കൂടിയ ഞാൻ ഈ വിജയലാഭത്താൽ പ്രകാശ സ്വരൂപ നാകും. അതു ഹേതുവായിട്ട് വളരെ ഭാരത്തോടുകൂടിയ ഈ സ്ഥൂലശരീരവലും പ്രകാശ ത്തോടു കൂടിയതായിത്തീരും, എന്നുമാത്രമല്ല ദൃശ്യമാനായിരിക്കുന്ന അഖില ലോകവും പ്രകാ ശസ്വരൂപമായിത്തീരും.

സത്തായി നിന്നുപരി ചിത്തായി രണ്ടു-
മൊരു മുത്തായി മൂന്നുമറിയും
ഹൃത്തായി നിന്നതിനു വിത്തായി വിണ്ണൊടുമ-
രുത്തായി ദൃഷ്ടിമുതലായ്
കൊത്തായിടും വിഷയവിസ്താരമന്നമതി-
നത്താവുമായി വിലസും-
സിദ്ധാനുഭൂതിയിലുമെത്താതെയാമതിമ-
ഹത്തായിടും ജനനീ നീ.

സത്തായും ചിത്തായും ആനന്ദമായും ഈ മൂന്നിനേയും അറിയുന്ന ഹൃത്തായും ആ ഹൃദയത്തിനു വിത്തായും ആകാശം മുതലായ ഭൂതങ്ങളായും നേത്രം മുതലായ ഇന്ദ്രിയങ്ങ ളായും നിസ്സാരങ്ങളായ വിഷയങ്ങളായും വിസ്തരിക്കത്തക്കതായ അന്നമായും അതിനെ ഭക്ഷി ക്കുന്നവളായും, സിദ്ധന്മാരുടെ അനുഭൂതിയിലും എത്താത്തവളായും അതിമഹത്തായും വില സുന്ന ജനനിയാകുന്നു നിന്തിരുവടി.

ഭുവാദിഭൂതമതിനാവാസമില്ല വെറു-
മാഭാസമാമിതറിവി-
ന്നാഭാവിശേഷമിതിനാവാസമിങ്ങുലകി-
ലാപാദിതം ഭവതിയാൽ
നാവാദി തൻവിഷയിതാവാസമറ്റ ഭവ-
ദാവാസമാകെ വിലസും
ദ്യോവാണതിന്റെ മഹിമാവാരറിഞ്ഞുജന-
നീ വാഴ്ത്തുവാനുമരുതേ.

ഭൂമി മുതലായ ഭൂതങ്ങൾക്ക ഇരിപ്പില്ല. അത വെറും ഭ്രാന്തിമാത്രമാകുന്നു ഈ തോന്നുന ന്നതു അറിവിന്റെ ഒരു അഭാവിശേഷം അതായതു സ്ഫുരണവിശേഷം ആകുന്നു. ഇതുകൾക്കു ഇരിപ്പ് ഈ ലോകത്തിൽ നിന്തിരുവടിയാൽ കല്പക്കപ്പെട്ടിട്ടുള്ളതാകുന്നു. രസന മുതലായ ഇന്ദ്രിയ വിഷയങ്ങൾക്ക് വിഷയമാകാതെ ഇരിക്കുന്നതായ നിന്തിരുവടിയുടെ ആവാസം സർവത്രം വ്യാപിച്ചു പ്രകാശിക്കുന്ന ദ്യോവാണ്, അതായത് ചിദാകാശമാകുന്നു. അല്ലയോ ജനനീ! ആ ചിദാകാശത്തിന്റെ മാഹാത്മ്യം അറിഞ്ഞവരാരും തന്നെ ഇല്ല. അതിനാൽ അതി നെപ്പറ്റി ആ നിലയെപ്പറ്റി വർണ്ണിക്കുവാൻ അസാദ്ധ്യമാകുന്നു. അതിനാൽ ഇവിടെ വിരമിച്ചു കൊള്ളുന്നു.

## ധർമ്മം

ധർമ്മ ഏവ പരം ദൈവം
ധർമ്മ ഏവ മഹാധനം
ധർമ്മസർവ്വത്ര വിജയീ
ഭവതു ശ്രേയസേ നൃണാം.

📖 ധർമ്മം തന്നെയാണു പ്രപഞ്ചത്തിനാദികാരണമായ പരബ്രഹ്മം. ധർമ്മം തന്നെയാണ് ഏറ്റവും വലിയ സമ്പത്ത്. ധർമ്മം എല്ലായിടത്തും വിജയം കൈവരിക്കുന്നു. അങ്ങനെയുള്ള ധർമ്മം മനുഷ്യർക്കു മോക്ഷത്തിനായി ഉപകരിക്കുമാറാകട്ടെ.

## ഒരു തമിഴ് ശ്ലോകം

കൺകളെത്തനൈ കരോടിയെത്തനൈ
    കരിപ്പുലിതൊലികളെത്തനൈ
തിങ്കളിൻകലൈ വിടങ്കൾ ചീറു
    മരവങ്കളെത്തനൈ ചെറിന്തെഴും
കങ്കൈ നീയുമിതുപോൽ കണക്കീലൈ നിൻ-
    നീരിൽ മൂഴ്കുവോരൊവ്വൊന്റയും
ശംകരിത്തുയരുമാങ്കുശമ്പുവിൻ
    ശരൂവരാകിയിതു ശത്യമേ.

📖 കണ്ണുകളെത്ര, തലയോട്ടികളെത്ര, ആനകളുടെയും പുലികളുടെയും തോലുകളെത്ര, ചന്ദ്രക്കലകളെത്ര, വിഷങ്ങൾ ചീറ്റുന്ന പാമ്പുക്കളെത്ര, ഇളകി മറിയുന്ന അല്ലയോ ഗംഗേ, നീയും ഇങ്ങനെ എത്ര, ഒരു കണക്കുമില്ല, നിന്റെ വെള്ളത്തിൽ മുങ്ങുന്ന ഓരോന്നിനെയും മംഗളസ്വരൂപമാക്കി ഉയരുമാറാക്കുന്നു; ശിവതുല്യരൂപികളാക്കിത്തീർക്കുന്നു, ഇതു സത്യംതന്നെ.

## തേവാരപ്പതികങ്കൾ

### നയിനാർ പതികം 1

ഞാനോതയമേ! ഞാതുരുവേ!
    നാമാതിയിലാ നർക്കതിയേ!
യാനോ നീയോ യാതിപരം
    യാതായ്വിടുമോ, പേചായേ
തേനാർതില്ലൈച്ചീരടിയാർ
    തേടും നാടാമരിമാന്നൂർ-
കോനേ, മാനേർമിഴി പാകം-
    കൊണ്ടായ് നയിനാർ നായകമേ!

📖 ജ്ഞാനോദയത്തോടെ അറിയപ്പെടുന്നവനേ, ബോധസ്വരൂപമായിട്ടുള്ളവനേ, നാമാദിയില്ലാത്ത നല്ല ഗതിയായി വിളങ്ങുന്നവനേ, ഞാനാണോ നീയാണോ ആദിയിലേയുള്ള പരമസത്യം; പറഞ്ഞാലും. മഹാന്മാരായ ഭക്തന്മാർ തേൻനിറഞ്ഞ - ആനന്ദസ്വരൂപമായ ചിദാകാശത്തെ അന്വേഷിച്ചെത്തുന്ന നാടായ അരുമാന്നൂരിൽ രക്ഷിതാവായി വിളങ്ങുന്നവനേ, പേടമാൻകണ്ണിയായ പാർവ്വതിയെ ഒരു ഭാഗത്തു സ്വീകരിച്ചു ചേർത്തിരിക്കുന്നവനേ, ദേവന്മാർക്കു നാഥനായിട്ടുള്ളവനേ പറഞ്ഞാലും.

ആൾവായ് നീയെന്നാവിയൊടീ
    യാക്കൈ പൊരുൾ മുമ്മലമുതിരും-
തേൾവായിടൈയിറ്റിരിയാമ-
    റ്റേവേ കാവായ് പെരിയോവേ!
നാൾവാടന്തം നരുനരെന
    നരുക്കിന്റതു പാരരിമാണൂർ
നാൾവാണിൻറാടാരായോ
    നാതാ നയിനാർ നായകമേ!

ഭഗവാൻ രക്ഷിക്കണം. എന്റെ പ്രാണനോടൊപ്പം ഈ ദേഹം വാതപിത്തകഫങ്ങളെന്ന മൂന്നഴുക്കുകൾ സദാ വമിച്ചുകൊണ്ടിരിക്കുന്ന പദാർത്ഥമാണ്. അങ്ങനെയുള്ള തേളിന്റെ വായ്ക്ക കത്തു കിടന്നുഴലാൻ ഇടയാകാതെ അല്ലയോ ദേവാ, എല്ലാറ്റിനും ആശ്രയമായ ഭഗവാൻ, കാത്തുകൊണ്ടാലും, ദിവസങ്ങൾ പോയി കാലം കഴിയുന്തോറും ഒരു ശരണവുമില്ലാതെ ക്ലേശ ങ്ങൾക്കിടയിൽപ്പെട്ടു ഞെരുങ്ങുന്നത് അങ്ങു കണ്ടാലും. അരുമാന്നൂർ നാട്ടിൽ സദാ വാഴുന്ന നിന്റെ കാലടി അഭയമരുളിയാലും, നാഥനായ അല്ലയോ ദേവദേവ, അഭയമരുളിയാലും.

വാനായ് മലൈയായ് വാടിയിനും
    വാണാൾ വീണായഴിയുമുടനെ-
ന്നൂനായ്യുയിരായ്യുടയോനായ്
    ഒന്റായ് നിറൈയ്‌വാരായോ
കാനായനലായ്കനൈ കടലായ്
    കാരാർ വെളിയായരിമാന്നൂർ
താനായ് നിർക്കും തർപരവുൻ-
    താൾ താ നയിനാർനായകമേ!

ആകാശമായി, കാടായി, വാടിത്തളർന്ന് ഇനിയും ജീവിതം നിഷ്പ്രയോജനമായി അവ സാനിക്കുന്നതിനു മുൻപ് എന്റെ ദൈഹമായി പ്രാണനായി നാഥനായി ഞാനും നീയും ഒന്നായി സർവ്വത്ര നിറഞ്ഞുതിങ്ങുന്നവനായി എനിക്കനുഭവപ്പെടാൻ ഇടയാകണം. കാനനമായി, ഇര മ്പുന്ന സമുദ്രമായി, കാർമുഴക്കമുള്ള ആകാശമായി അരുമാന്നൂർദേശത്ത് അദ്വയനായി വിള ങ്ങുന്ന പരമകാരണമായ ബ്രഹ്മം നിന്റെ കാലടിതന്നനുഗ്രഹിക്കണം. അല്ലയോ ദേവദേവ, തന്നനുഗ്രഹിക്കണം.

ഉരുവായരുവായരുവുരുവാ-
    യൊന്റായ് പലവായുയിർക്കുയിരായ്
തെരുളായരുളായ്തേരുരുണി-
    ന്റിടമായ് നടുമാറ്റിരവടിവായ്
ഇരുളായ് വെളിവായികപരമായ്
    യിൻറായന്റായരിമാന്നൂർ
മരുവാവരുവായെനൈയാൾവായ്
    മായാ! നയിനാർ നായകമേ!

സരൂപനായി, അരൂപനായി, സരൂപനും അരൂപനുമായി ഏകമായി അനേകമായി പ്രാണനും പ്രാണനായി പ്രകാശമായി കാരുണ്യമായി തേരുരുൾ സഞ്ചരിക്കുന്ന ഇടമായി നടുക്കുമാത്രം വ്യക്തരൂപം കൈക്കൊണ്ടവനായി ഇരുട്ടായി ആകാശമായി ഈ ലോകവും പരലോകവുമായി വർത്തമാനകാലമായി ഭൂതകാലമായി അരുമാന്നൂരിൽ വസിച്ചാലും, അടുത്തെത്തിയാലും, എന്നെ കാത്തുകൊണ്ടാലും. പ്രഭുവായ അല്ലയോ ദേവദേവ, എന്നെ കാത്തുകൊണ്ടാലും.

പൂവായ് മണമായ് പുനരസമായ്
    പൊടിയായ് മുടിയായ് നെടിയോനായ്
തീവായുരുവായ് തിരിചിയമായ്
    തീനാരമുതായ് തികഴ്കിന്റായ്
നീ വാകവായ് എനൈയാൾവായ്
    നിത്താ ചുത്തായരിമാന്നൂർ-
തേവാ! മൂവാ മുതല്വോനേ!
    തേനേ! നയിനാർനായകമേ!

പൂവായും മണമായും പൂവിലെ തേനായും അണുവായും പരമകാരണമായും സർവ്വത്ര വ്യാപിച്ചുനിൽക്കുന്നവനായും ജ്യോതിസ്സായും രൂപമായും ഇന്ദ്രിയവിഷയമായ ദൃശ്യമായും തേനൂറുന്ന അമൃതായും ഭഗവാൻ പരിലസിക്കുന്നു. അവിടുന്നു എന്റെ സമീപത്തേക്കു വന്നാലും; കാത്തുകൊണ്ടാലും; എനിക്കു ദുഃഖം തീർത്തരുളിയാലും. അല്ലയോ നിത്യസ്വരൂപ, നിഷ്കളങ്കസ്വരൂപ, അരുമാന്നൂർ വസിച്ചരുളുന്ന ദേവ, ഒരഴിവുമില്ലാത്ത വസ്തുസ്വരൂപമായി വിളങ്ങുന്നവനേ, ആനന്ദരൂപ, ദേവദേവ, ദുഃഖം തീർത്തരുളിയാലും.

അരിയും വിതിയും തേടിയിനും
    അറിയാ നെറിയായെരിവുരുവായ്
മരിയാ മറിമാനിട വടിവായ്
    മരിയാതെയിനി വാ കാവായ്
പിരിവാതെനൈയാൾവായ്തേവ-
    പ്പിരിയാ പെരിയോരരിമാന്നൂർ
പുരിവാണരുളീടും കോവേ!
    പൂവേ! നയിനാർ നായകമേ!

വിഷ്ണുവും ബ്രഹ്മാവും അന്വേഷിച്ചിട്ടും അറിയാൻകഴിയാത്ത ധർമ്മമായ് സ്വയം ജ്യോതിഃസ്വരൂപനായി അനശ്വരനായ ജീവനെന്ന മാനിനെ ഇടുതുഭാഗത്തു സൂക്ഷിക്കുന്നവനായി ഇനി എന്റെ അടുത്തുവന്നാലും. മരണംവരെ കാത്തുകൊണ്ടാലും. ഒരിക്കലും പിരിഞ്ഞുപോകാതെ എന്നെ രക്ഷിച്ചുകൊണ്ടാലും. ദേവന്മാർക്കു പ്രിയനായ ദൈവമായി അരുമാന്നൂർ ദേശത്തു വസിച്ചരുളുന്ന പ്രഭുവേ, സൗന്ദര്യധാമമേ, ദേവദേവ, രക്ഷിച്ചുകൊണ്ടാലും.

അന്റ്റോയിന്റ്റേ യമതൂതർ-
    ക്കന്റ്റോ നിന്റ്റാടാരായേർ
കന്റ്റേ! കുടൈയേ! കോതനമേ!
    കോവേ! കാവായ്! കുലതേവേ!
അന്റ്റേയിന്റ്റേയാരടിയേ-
    നായേ നീയേയരിമാന്നൂർ
നിന്റ്റയുന്റ്റാടാരായോ
    നായോ, നയിനാർ നായകമേ!

അന്നോ ഇന്നോ കാലഭടന്മാർക്കു വശപ്പെടേണ്ട സമയം അതെപ്പോഴായാലും ആ സമയം നിന്റെ കാലടിതന്നനുഗ്രഹിച്ചാലും. കുന്നേ, കുടയേ, ഗോധനമേ, പ്രഭുവേ, കുലദൈവമേ, കാത്തുകൊണ്ടാലും. അന്നു മുതൽ ഇന്നുവരെ ഞാൻ ഉറ്റ ഭക്തൻ. നായെപ്പോലെ ഞാൻ നിനക്കടിമ. നീ തന്നെ അരുമാന്നൂർ സ്ഥിതിചെയ്യുന്നു. നിന്റെ കാലടി അരുളിയാലും. നാഥനായ ദേവദേവ, കാലടിയരുളിയാലും.

നിന്റാരടിചേരടിയാർ തം
നിന്താതിയെലാം നീക്കി നിതം
സന്താനമതായ് നിന്റാളും
സന്താപമിലാ നന്മയമേ!
വൻതാപമിലാതെൻമുന്നീ
വന്താൾവായേയരിമാന്നൂർ-
നന്തായ്, നിന്റാടാരായോ
നാതാ, നയിനാർനായകമേ!

ഭഗവാന്റെ പൂപോലുള്ള പാദങ്ങളിൽ ചേരുന്ന ഭക്തന്മാർക്ക് ഇടയിൽനിന്നു തടസ്സമുണ്ടാക്കാതെ മായയെ ഒഴിച്ചുമാറ്റി സദാ തുടർച്ചയായി സംഭവിച്ചുകൊണ്ടിരിക്കുന്ന ദുഃഖം സ്പർശിക്കാത്ത മംഗളസ്വരൂപാ, വൻദുഃഖം ഇല്ലാതാക്കത്തക്കവണ്ണം എന്റെ മുന്നിൽ വന്നു രക്ഷിച്ചരുളിയാലും. അരുമാന്നൂർദേശത്തു നിലകൊണ്ടാലും. നിന്റെ കാലടി തന്നരുളിയാലും. നാഥനായ അല്ലയോ ദേവദേവ, നിന്റെ കാലടി തന്നരുളിയാലും.

പൊന്നേ! മണിയേ, മരതകമേ,
പൂവേ, മധുവേ, പൂമ്പൊടിയേ,
മന്നേ, മയിലേ, കുയിലേ, വൻ-
മലൈയേ, ചിലൈയേ, മാനിലമേ,
എന്നേ യിനിയാൾവായ് നീയേ
എളിയേനായേനരിമാന്നൂർ
തന്നന്തനിയേ നിന്റായ് നർ-
താതാ നയിനാർനായകമേ!

സ്വർണ്ണമേ, രത്നമേ, മരതകമണിയേ, പൂവേ, തേനേ, പൂവിന്റെ പൊടിയേ, ഭൂമിയേ, മയിലേ, കുയിലേ, വലിയ പർവ്വതമേ, കല്ലേ, വലിയ ഭൂവിഭാഗമേ, എല്ലാം നീതന്നെ. എന്തൊരാശ്ചര്യം! നീ തന്നെ എന്നെ കാത്തുകൊള്ളുക. ഇവൻ എളിയവനിലും എളിയവനാണ്. അരുമാന്നൂർദേശത്തു കേവലനായി നീ വിളങ്ങുന്നു. നല്ല പിതാവായ ദേവദേവ, എന്നെ കാത്തുകൊള്ളുക. ഒരേ അദ്വൈതബ്രഹ്മം തന്നെയാണു പ്രപഞ്ചത്തിൽ രത്നവും കല്ലുമൊക്കെയായി കാണപ്പെടുന്നത്. എന്നു വെളിപ്പെടുത്താനാണ് അനേകം സംബോധനകൾ പ്രയോഗിച്ചിരിക്കുന്നത്. ആ കേവലവസ്തുവിന്റെ പ്രതീകമാണു അരുമാന്നൂർ ദേവനെന്നും ധരിച്ചുകൊള്ളണം.

കല്ലോ മരമോ കാരയമോ
കടിനം നന്നെഞ്ചറിയേൻ യാൻ
അല്ലോ പകലോ നിന്നടിവി-
ട്ടല്ലോഹലമായ് നിന്റടിയേൻ
ചൊല്ലായ് നല്ലായ് ചുരുതിമുടി-
ചൊല്ലായല്ലായരിമാന്നൂർ-
നല്ലാർമണിമാതവ! കാവായ്
നന്തായ്, നയിനാർനായകമേ!

അങ്ങയുടെ ഹൃദയം കല്ലാണോ മരമാണോ കാരിരുമ്പാണോ? എന്താണിത്ര കടുപ്പമെന്നു ഞാൻ അറിയുന്നില്ല; പറഞ്ഞാലും. മംഗളസ്വരൂപിയായി ഉപനിഷത്തുക്കളിലെ മഹാവാക്യതത്ത്വമായി, എന്നാൽ മറ്റാർക്കും അറിയാൻ കഴിയാത്തവനായി അരുമാന്നൂർ ദേശത്തു വിളങ്ങുന്ന ഗോപികാ കാന്തനായ ലക്ഷ്മീവല്ലഭ, രാത്രിയോ പകലോ അങ്ങയുടെ പാദസ്മരണ ചെയ്യാതെ കോലാലമയനായി കഴിയുന്ന ഈ ഭക്തനെ കാത്തുരക്ഷിച്ചാലും. നാഥനായ ദേവ

ദേവ, കാത്തുരക്ഷിച്ചാലും. ഭഗവാൻ കരുണ കാണിക്കണമെന്നാണു ഭക്തന്റെ പ്രാർത്ഥന. ശിവനും വിഷ്ണുവും ഒന്നെന്നു കാണിക്കുന്നതാണു മാതാവേ എന്ന സംബോധന.

### പതികം 2

എങ്കും നിറൈന്തതിരറ്റിമയാതവ-
രിൻ പുറു ചിർ ചുടരേ!
പൊങ്കും പവക്കടലിർപടിയാത പടിക്കു-
ന്നരുൾപുരിവായ്.
തിങ്കൾ തിരുമുടിചിറ്റി കഴുന്തിവ്യ
തേജോമയാനന്തമേ!
തങ്കക്കൊടിയേ! നമൈ തടുത്താൾ
കൊൾവായ് നീ കരുണാനിതിയേ!

എവിടെയും ഇടതിങ്ങി വ്യാപിച്ച് തുല്യതയില്ലാതെ ദേവന്മാരിൽ കാരുണ്യമുള്ളവനായി വിളങ്ങുന്ന ചിത്പ്രകാശമേ, ഇളകിമറിയുന്ന സംസാരസമുദ്രത്തിൽ പതിക്കാതിരിക്കത്തക്ക വണ്ണം അങ്ങയുടെ കാരുണ്യം നൽകി അനുഗ്രഹിക്കണം. ചന്ദ്രക്കലയണിഞ്ഞ ജടയ്ക്കു ചുറ്റി ലുമായി തേജസ്സു പരത്തി ആനന്ദസ്വരൂപനായി വിളങ്ങുന്നവനേ, വാത്സല്യനിധിയായ ദൈവമേ, കാരുണ്യത്തിനിരിപ്പിടമായിട്ടുള്ളവനേ, ഈ ഭക്തനെ മോഹങ്ങളിൽനിന്നുമകറ്റി രക്ഷിക്കുക, കാത്തുകൊള്ളുക.

തീയേ തിരുനീറണിയും തിരുമേനിയി-
റ്റിങ്കളൊളിമിളിരും
നീയേ നിരൈയക്കടലിങ്കനിമജ്ജനം
ചെയ്യാതരുൾ പുരിവായ്,
കായും പുനലും കനിയും കനൽ
വാതൈ വന്തയ് തിനരുന്തിക്കണ്ണീർ
പായും പടിപടിയിർ പരമാനന്തം
പെയ്യും പരഞ്ചുടരേ!

കർമ്മവാസന എരിച്ചുകളയുന്ന ജ്യോതിസ്സേ, ദിവ്യ ഭസ്മം പൂശിയിരിക്കുന്ന ദിവ്യദേഹ ത്തിൽ ചന്ദ്രന്റെ പൂനിലാവും ഇടകലരും. അങ്ങനെയുള്ള അവിടന്നു നരകസമുദ്രമായ സംസാ രത്തിൽ മുങ്ങാൻ ഇടയാകാതെ കരുണചെയ്യണം. സംസാരവൃക്ഷത്തിലെ കായും തേനും പഴവും തേജോരൂപനായ ദൈവത്തെ സദാ സ്മരിച്ചുകൊണ്ട് അനുഭവിച്ചു ഭഗവത് പ്രേമം കൊണ്ടു കണ്ണുകളിൽ അശ്രുക്കൾ സദാ നിറഞ്ഞൊഴുകുന്ന മട്ടിൽ ഈ ലോകത്ത് അതിരറ്റ ആനന്ദം വർഷിക്കുന്ന പരമകാരണമായ തേജസ്സേ, കരുണചെയ്യണം.

ചുടരേ ചുടർ വിട്ടൊളിരും ചുടർ
ചൂഴ്ന്തിരുന്നും ചുര പിച്ചുടർചൂഴ്
കടറേയ് മതി കങ്കൈയരവങ്കടങ്കു-
ങ്കവരി വിരിചടൈയ
വിടമുണ്ടമുതങ്കനിയും മിടർ
കണ്ടിലനായി നവനിമിചൈ

കുടികൊണ്ടതിനാലെൻ കൊൽ
കൊൻറലർ കൊൻറൈയെണിന്തുകൂവും കുയിലേ!

📖 സ്വയം പ്രകാശരൂപനായ ഭഗവാനേ, ചുറ്റുപാടും കിരണങ്ങൾ പ്രകാശിപ്പിച്ച് തേജസ്സു കൊണ്ടു മൂടിയിരിക്കുന്ന സുരഭി അഥവാ കാമധേനുവായി പ്രകാശസമുദ്രമായി വിളങ്ങുന്നവനേ, ചന്ദ്രനും ഗംഗയും പാമ്പുകളും അണിഞ്ഞിട്ടുള്ള മുടി വിസ്താരമുള്ള ജടയായി കെട്ടിവച്ചിരിക്കുന്നവനേ, വിഷം തിന്നു ഭക്തന്മാർക്കമൃതു പൊഴിക്കുന്ന കഴുത്തു കാണാൻ കഴിയുന്നില്ലെങ്കിൽ ഈ ഭൂമിയിൽ ജീവിച്ചിരിക്കുന്നതിന് എന്തു പ്രയോജനം? കൊന്നപ്പൂവു ശിരസ്സിലണിഞ്ഞ് ആനന്ദഗാനം പൊഴിക്കുന്ന കുയിലേ, എന്തു പ്രയോജനം?

കുയിൽവാണി കുരുമ്പൈ മുലൈയുമൈ
കൂടി നിന്റാടും കുരുമണിയേ!
മയിൽവാഹനൻ വന്തരുളും മണിമന്തി-
രം കൊൾ മലർ മേനിയനേ!
കയർക്കണ്ണിയർ കൺകൾ മൂന്റും
കതിർ തിങ്കളുമങ്കിയുമങ്കൊളിരും
പൂയങ്കം പുനൈയും ചടൈയും പൂലൈ
നായിനേർ കമ്പുവിയിർ പുലമേ!

📖 കുയിൽമൊഴിയായ, ഇളനീർപോലെ കോമളമായ മാർവ്വിടമുള്ള പാർവ്വതിയോടുകൂടി നിന്നു നൃത്തംചെയ്യുന്ന ശുദ്ധരത്നമേ, മകനായ സുബ്രഹ്മണ്യൻ വന്നു മടിയിലിരുന്നു രത്നക്ഷേത്രംപോലെ വിളങ്ങുന്ന പൂമേനിയുള്ളവനേ, സുന്ദരിമാരുടെ കണ്ണുകൾപോലെയുള്ള മൂന്നു കണ്ണുകളും ശോഭയുള്ള ചന്ദ്രനും അഗ്നിയും അവിടെ കാണപ്പെടുന്ന പാമ്പും വെള്ളവും ജടയും പ്രത്യക്ഷമായി ഇന്ദ്രിയങ്ങൾവഴി തെളിഞ്ഞു പ്രകാശിക്കണേ.

പുനലറ്റുപ്പൊറികളറ്റുപ്പരിപൂരണ-
പോതം പുകന്റ പുത്തേ-
ളുലകറ്റുടലോടുയിരുള്ളമൊടുങ്കു-
മിടങ്കടുളൂം പെഴിന്തു
നിലൈ പെറ്റു നിരഞ്ചനമാം നിരുപാതിക-
നിസ്തരങ്കക്കടനീ-
രലൈപൊങ്കിയടങ്കിമടങ്കിയല-
ങ്കോലമാക്കാതരുൾ പുരിവായ്

📖 അഹങ്കാരമില്ലാതായി, ജ്ഞാനേന്ദ്രിയങ്ങളില്ലാതായി പരിപൂർണ്ണ ബോധമായി വാഴ്ത്തപ്പെടുന്ന ദൈവത്തിൽ പ്രപഞ്ചമില്ലാതായി ദേഹം, പ്രാണൻ, ചിത്തം എന്നിവ വിസ്മൃതമാകുന്ന അനുഭവസ്ഥിതികൊണ്ട് ആഗ്രഹം പൂർണ്ണമായി മാറി കേവലാനുഭവസ്ഥിതി വന്നു യാതൊരു കളങ്കവുമില്ലാത്ത ഉപാധിരഹിതമായ അലയില്ലാത്ത സമുദ്രമേ, ദൃശ്യാവിർഭാവരൂപത്തിലുള്ള തിര പൊങ്ങി അതു ലയിച്ചു വീണ്ടും പൊന്തി അഖണ്ഡാനുഭവത്തെ കോലാഹലമയമാക്കാത്ത കാരുണ്യം വർഷിക്കുക.

വായിർ കുടമെന്ന വരമ്പിലവക്കടലിർ
പടിന്തങ്കുമിങ്കും
നായിർ കടയേനിന്തട്ടന്തിരിയാത-
നുക്കിരകം നൽകിടുവായ്
പായുമ്മിർകവും പരചും പടർപൊങ്ക-
രവിൻ പടവുഞ്ചടൈയിർ-

ചായും ചരർ പിറൈയും ചരണങ്കളും
ചറുവം ചരൺ പുരിവാം

📖 വായില്ലാത്ത കുടം എന്നപോലെ കരകാണാനില്ലാത്ത സച്ചിദാനന്ദസമുദ്രത്തിൽ അകപ്പെട്ടിട്ടും അങ്ങുമിങ്ങും നായ്ക്കൾ എന്ന മാതിരി അലഞ്ഞുതിരിയാൻ ഇടയാകാതെ അനുഗ്രഹം നൽകിയാലും. ഓടിനടക്കുന്ന മാനും പശുവും പടർന്നുപൊങ്ങുന്ന പാമ്പിന്റെ പത്തിയും ജടയിൽ ഒളിഞ്ഞിരിക്കുന്ന ചന്ദ്രക്കലയും കാലടികളും എല്ലാം ഞങ്ങൾക്കഭയമായി ഭവിക്കട്ടെ.

പുരിവായിൽ പുറൈന്തു മുനം പൊൻ–
മലയൈ ചിലൈയായ്കുനിത്തുപൂട്ടി
പുരമൂന്റുമെരിഞ്ഞ പിരാനുമ്പർ ത–
മ്പിരാനെൻപെരുമാൻ പൊതുവായ്
പുരിയുന്നടനമ്പുവിയിർ പുലൈ നായിനേ–
നമ്പുതിയിറ്റിരൈ പോറ്റിയുമ
ജഗമായയിർ ചിക്കി തെരിന്തിലന–
ന്തോ ചെമ്മേനിയനേ!

📖 ത്രിപുരന്മാരുടെ പുരത്തിനു വെളിയിൽ മറഞ്ഞുനിന്നു മുൻപ് സ്വർണ്ണപർവ്വതമായ മേരുവിനെ വില്ലാക്കി കുലച്ചു ഞാൺകെട്ടി മൂന്നു പുരങ്ങളെയും എരിച്ചുചാമ്പലാക്കിയ ഭഗവാൻ ദേവദേവനായ എന്റെ ശിവൻ എല്ലാവർക്കും കാണത്തക്കവണ്ണം തെളിഞ്ഞുവിളങ്ങുന്ന അരുമാന്നൂർദേശത്തു ദാസനായ ഞാൻ സമുദ്രത്തിലെ തിരപോലെ വന്നും പോയുമുഴലുന്നു. ആ ജഗന്മായയുടെ തിരിച്ചിലിന്റെ രഹസ്യം അറിയുന്നില്ല. ആശ്ചര്യം. ചുവന്ന ശരീരത്തോടു കൂടിയ ദേവ, രക്ഷിച്ചുകൊണ്ടാലും.

ചെമ്മേനിചിവപെരുമാൻ ചിരമാലൈയണിന്തു–
ചെങ്കോൽ ചെലുത്തി
ചെന്മാന്തരം വേരറുത്തിടുവൊന്റി–
രുമന്തിരാൽ ചിത്തജയം പെറലാം,
പൊന്മാൻ പിണക്കാടനെന്റും പെരുമ്പിത്ത–
നെന്റും പെരിയോർ പെയരി–
ട്ടിമ്മാനിടമീട്ടിലനെന്റുമുയ്യും വകൈ–
യെങ്ങനന്തോയിയമ്പായ്

📖 ചുവന്നു സുന്ദരരൂപനായ പരമശിവൻ ശിരസ്സുകൾ കോർത്തു മാലയണ്ടാക്കി ധരിച്ച് ജഗത്തിനെ രക്ഷിച്ചു ദിവ്യമന്ത്രമായ സ്വനാമംകൊണ്ടു പുനർജന്മം ഇല്ലാതാക്കുന്നവൻ ചിത്തജയം അനുഗ്രഹിച്ചരുളണം. ലോകനാഥനെന്നും ശ്മശാനവാസിയെന്നും വലിയ പിത്തലാട്ടക്കാരനെന്നും സത്യദർശികൾ വിളിക്കുന്ന ഭഗവൻ, ഈ മനുഷ്യലോകത്ത് എത്തി രക്ഷപ്പെടുന്ന മാർഗ്ഗം അരുളിച്ചെയ്താലും. ആശ്ചര്യം!

ഇയമ്പും പതമും പൊരുളുമിറൈയിന്റി–
യിറൈയോനിരുക്കുമിന്ത
വിയപ്പും വെളിവാനതെങ്ങൽ വിളൈയാത–
വിളയും വിതിയെൻകൊലോ
ജയിക്കും വഴിയെങ്ങനെങ്കൾ ചെമ്പൊർ–
ചോതിയേ! ചെന്മച്ചെരുക്കറുക്കും–

തയ്യെക്കെന്ന കൈമാറു ചെയ്‌വേന്റയാ
വാരിതിയേ തരയിറ്റമിയേൻ

ഉച്ചരിക്കുന്ന വാക്കും അതിന്റെ താത്പര്യവും അല്പംപോലും സ്പർശിക്കാതെ സർവ്വത്ര നിറയുന്നവനായി സ്ഥിതിചെയ്യുന്ന ഭഗവാൻ ആശ്ചര്യകരമായ ആകാശമായി ഭവിച്ചത് എങ്ങനെ? യഥാർത്ഥത്തിൽ അതായിത്തീരാതെ അതുണ്ടെന്നു തോന്നിക്കുന്നവിധം എന്താണ്? ഈ മായയെ ജയിക്കാനുള്ള ഉപായം എങ്ങനെ? ഞങ്ങളുടെ ചൊമ്പൻവിളക്കേ, ജന്മദുഃഖമില്ലാതാക്കുന്ന ദയയ്ക്കെന്താണു പ്രതിഫലം തരേണ്ടത്? കാരുണ്യക്കടലേ, ഇതാ ഞാൻ അശരണനായി വലയുന്നു.

തമിയേന്റവം ചെയ്തറിയേൻ ചപാനായ-
കർ ചന്നതിക്കേ തിനമും
കുമിയേൻ കഴർ കണ്ടുകൂപ്പിക്കടൈ-
ക്കണ്ണീർ വാർത്തുക്കുതിത്തുമിലേൻ
നവിൻമാലൈപ്പുനൈന്തുമിലേൻ നാല്വർ
നാവലർ ചൂടും തിരുവടിക്ക-
മ്പുവിമീതെനൈയേൻ വകുത്തായ്പുലൈനാ
യേൻപിഴൈപ്പതെങ്ങൻ പുകല്വായ്

അഗതിയായ ഞാൻ തപസ്സുചെയ്തു ഭഗവാനെ അറിയാൻ യത്നിച്ചില്ല. ദേവസഭയുടെ നാഥനായ അങ്ങയുടെ സന്നിധിയിലേക്കു ദിവസേന എത്താൻ ചിന്തിച്ചില്ല. കാലടി ദർശിച്ചു വണങ്ങി കടക്കണ്ണീരു പൊഴിച്ച് മനസ്സലിഞ്ഞതുമില്ല. നാമാവലി കോർത്തു മാല രചിച്ചു ജപിച്ചുമില്ല. അപ്പർ, സംബന്ധർ, സുന്ദരമൂർത്തി, മാണിക്യവാചകർ എന്നീ നാലു കവികളും മനസ്സിൽ പ്രതിഷ്ഠിച്ചിട്ടുള്ള ഭഗവാനു സുന്ദരമായ ഈ ഭൂലോകത്ത് എന്നെ ഇത് അർപ്പിക്കുന്നു. അടിമയായ ഞാൻ രക്ഷപ്രാപിക്കുന്നതെങ്ങനെ; അരുളിച്ചെയ്താലും.

## പതികം 3

ഓമാതിയിനർകും പൊരുണീതാനുലകെങ്കും
താമാകി വളർന്തോങ്കിയ ചാമാനിയതേവ!
വ്യോമാനലപൂനീരൊലിയോടാവിവിളക്കെ-
ട്ടാമാതനുവാരായി നമുക്കായമിതാമേ

ഓം മുതലായ മന്ത്രങ്ങൾവഴി അറിയപ്പെടുന്ന ബ്രഹ്മം, ഈ ലോകമെങ്ങും താൻ മാത്രമായി വളർന്നു പെരുകിയതുമായ നില കൈക്കൊണ്ട ദൈവമേ! ആകാശം, അഗ്നി, ഭൂമി, വെള്ളം, വായു എന്നീ പഞ്ചഭൂതങ്ങളോടൊപ്പം ജീവനാകുന്ന ദ്രഷ്ടാവിനെ കൂട്ടിച്ചേർത്ത് ആ വലിയ ദേഹം ഇനി എനിക്കു വരാതിരിക്കണം. ഈ ഭക്തനു നേട്ടം ഇതു മാത്രം മതി.

ആമോതമുമാമിന്ത മഹാമന്ത്രമിതൊന്റും
നാമാതു നമുക്കിന്റരുളായോനമൈയാളും
കോമാനരുളും കൊണ്ട കുഴാം കൂവിയണൈന്താ-
ലാമോതമുമാമിന്ത മഹാമന്ത്രമുമെല്ലാം

അത്യധികമായ സന്തോഷത്തിനു വകയുണ്ട്. ഓം കാരമെന്ന ഈ മഹാമന്ത്രം ഇതൊന്നു സരസ്വതീദേവി ഈ ഭക്തന് ഇന്നു തന്നനുഗ്രഹിക്കുകില്ലേ? നമ്മെ രക്ഷിക്കുന്ന പ്രഭുവിന്റെ

